# കലാകൗമുദി

823

ജൂൺ 23, 1991

വില: 3 രൂപ 50 പൈസ



റിപ്പോർട്ട്

7
അകലെ കേൾക്കുന്നത് കൊടുങ്കാറ്റിൻെറ ഇരമ്പം
ശ്രീ. നരേന്ദ്രൻ

9
കോൺഗ്രസ് അവസ്ഥയും ഇന്ത്യൻ രാഷ്ട്രീയവും
ശ്രീ. സേതു, ന്യൂഡൽഹി

11
സുസ്ഥിരത ആർക്കെങ്കിലും നൽകാനാവുമോ?
സ്റ്റാഫ് ലേഖകൻ

16
കോൺഗ്രസ്സിൻെറ താക്കോൽ വീണ്ടും ബോംബെയിലേക്ക്
ശ്രീ. അഹമ്മദ് ശരീഫ്

റിപ്പോർട്ട്

4
കേരളത്തിൻെറ തീരുമാനത്തിനു മാറ്റമുണ്ടോ?

മേയ് പതിമ്മൂന്നിന് നടത്തിയ അഭിപ്രായ വോട്ടെടുപ്പിനു ശേഷമുണ്ടായ സംഭവ വികാസങ്ങളുടെ പശ്ചാത്തലത്തിൽ ജൂൺ അഞ്ചാം തീയതി പാസ്കിൻെറ നേതൃത്വത്തിൽ ശ്രീ. എസ്. ജോർജ്കുട്ടി നടത്തിയ സർവേ റിപ്പോർട്ട്.





ലേഖനം

25
നീർമാതളം പൂത്തകാലം




മാധവിക്കുട്ടി


ഓർമ്മക്കുറിപ്പ്

19
ചങ്ങമ്പുഴയെത്തേടി
ശ്രീ. പി.എം. ബിനുകുമാർ

കവിത

24
ഒരു കലിത്തോറ്റം
ശ്രീ. പുതുശ്ശേരി രാമചന്ദ്രൻ

32
കണക്കുകൾ
ശ്രീമതി ഒ.വി. ഉഷ
മിഴിനീർക്കണത്തിൻെറ ചിരി
ശ്രീ. പി.ടി. അബ്ദു റഹിമാൻ

നോവൽ

28
പ്രവാചകൻെറ വഴി
ശ്രീ. ഒ.വി. വിജയൻ

38
എൻെറയും നിൻെറയും കഥ, അവൻെറയും
ശ്രീ. യശ്പാൽ

നീണ്ടകഥ

33
കടൽ പോലെ കാമിനി
ശത്രുഘ്നൻ

ലേഖനം

41
കറുത്ത ക്രൂരതയ്ക്ക് ആനയോളം വലിപ്പം
ഡോ. ഫ്രാൻസിസ് സേവ്യർ
ശ്രീ. ജേക്കബ് ചീരൻ

44
പുതിയ പുസ്തകങ്ങൾ
സ്റ്റാഫ് ലേഖകൻ

45
സാഹിത്യവാരഫലം
ശ്രീ. എം. കൃഷ്ണൻ നായർ

കാർട്ടൂൺ

50
ബോബനും മോളിയും
ശ്രീ. ടോംസ്



മുഖചിത്രം

ഡിസൈൻ: ശ്രീ ഭട്ടതിരി
കളർചിത്രം: ശ്രീ. രവിശങ്കർ



എസ്. ജോർജ്ജ് കുട്ടി

# കേരളത്തിന്റെ തീരുമാനം മാററമുണ്ടോ?

**കേ**രളത്തിൽ 1991 മേയ് 23ന് നിശ്ചയിച്ചിരുന്ന വോട്ടെടുപ്പ് ജൂൺ 12-ാം തീയതിയിലേക്ക് മാറ്റുന്നതിനിടയായ സാഹചര്യത്തിൽ, ആർക്ക് വോട്ടുചെയ്യണം എന്ന വോട്ടർമാരുടെ തീരുമാനത്തിന് എന്തെങ്കിലും മാറ്റമുണ്ടോ എന്ന് അന്വേഷിക്കുന്നതിനായി കലാകൗമുദി നിർദ്ദേശിച്ചതനുസരിച്ച് പാസക് (പ്രോഗ്രസീവ് ആർട്ടിസ്റ്റ്സ് ആൻറ് സയൻറിസ്റ്റ്സ് സെൻറർ) അഞ്ചുമണ്ഡലങ്ങളിൽ അഭിപ്രായവോട്ടെടുപ്പു നടത്തി. 27 ഇൻവെസ്റ്റിഗേറ്റർമാർ 180 സ്ഥലങ്ങളിലെത്തി 1126 വോട്ടർമാരെ ഇൻറർവ്യൂ ചെയ്തു.

അഭിപ്രായവോട്ടെടുപ്പിൽ പങ്കെടുത്ത 97 ശതമാനം വോട്ടർമാരും ആർക്ക് വോട്ടു ചെയ്യണം എന്ന തങ്ങളുടെ മുൻതീരുമാനത്തിന് മാറ്റമില്ല എന്നു വ്യക്തമാക്കി. തീരുമാനത്തിന് മാറ്റമുണ്ട് എന്ന് പറഞ്ഞവരിൽ 1.7 ശതമാനം ഐക്യജനാധിപത്യമുന്നണിക്കും 1.2 ശതമാനം ഇടതുജനാധിപത്യ മുന്നണിക്കും, .5 ശതമാനം ബി.ജെ.പിക്കും അനുകൂലമായിട്ടാണ് തങ്ങളുടെ മുൻതീരുമാനത്തിൽ മാറ്റം വരുത്തിയിട്ടുള്ളത്. 0.6 ശതമാനം വോട്ടർമാർ തങ്ങളുടെ അഭിപ്രായം വ്യക്തമാക്കാൻ വിസമ്മതിച്ചു. ഇവർ കേരളത്തിലെ പൊതുവായ വോട്ടിംഗ് പ്രവണതയെ കാര്യമായി സ്വാധീനിക്കില്ല. കേരളത്തിൽ യാതൊരു വിധത്തിലുള്ള രാഷ്ട്രീയ തരംഗവും നിലവിലില്ല എന്നാണ് അഭിപ്രായവോട്ടെടുപ്പ് വ്യക്തമാക്കുന്നത്.

പാസ്ക് മേയ് 13നു നടത്തിയ അഭിപ്രായ വോട്ടെടുപ്പിനുശേഷം ഇപ്പോൾ സർവേ നടത്തിയ ജൂൺ 5-നു വരെയുള്ള കാലയളവിൽ ഐക്യജനാധിപത്യ മുന്നണിയും ബി.ജെ.പിയും തമ്മിലുള്ള യോജിപ്പ് കൂടിയതായിട്ടാണ് സർവ്വേ സ്ഥിതിവിവരക്കണക്കുകൾ വിശകലനം ചെയ്തതിൽ നിന്നും വ്യക്തമാവുന്നത്. മേയ് 13നു നടത്തിയ അഭിപ്രായവോട്ടെടുപ്പിൻപ്രകാരം സംസ്ഥാനത്തെ പ്രതിപക്ഷ ഐക്യസൂചിക 83.69 ആയിരുന്നു. ജൂൺ 5നു നടത്തിയ സർവ്വേപ്രകാരം പ്രതിപക്ഷ ഐക്യസൂചിക 94.05 ആയി ഉയർന്നിരിക്കുന്നു.

ഇടതുമുന്നണിക്ക് അനുകൂലമായി വോട്ടിംഗ് വ്യതിയാനം 87ലെ തിരഞ്ഞെടുപ്പിൽ നിന്ന് +7.42 ശതമാനം കൂടുതലായിരിക്കുമെന്നാണ് മേയ് 13നു നടത്തിയ അഭിപ്രായ വേട്ടെടുപ്പിൽ കണക്കാക്കിയത്. ജൂൺ 5നു നടത്തിയ അഭിപ്രായവോട്ടെടുപ്പ് അനുസരിച്ച് വോട്ടിംഗ് വ്യതിയാനം +4.4 ആയി താഴ്ന്നിട്ടുണ്ട്.

പ്രതിപക്ഷനിരയിലെ ഐക്യജനാധിപത്യ മുന്നണിയും, ബി.ജെ.പിയും തമ്മിലുള്ള വിയോജിപ്പ് ആദ്യത്തെ സർവ്വേയിൽ +.1214 ശതമാനം ആയിരുന്നു. ഇപ്പോൾ വിയോജിപ്പ് —1.48 ശതമാനം ആയി കുറഞ്ഞിട്ടുണ്ട്. (യോജിപ്പ് +1.48 ശതമാനം)

87-ലെ തിരഞ്ഞെടുപ്പു ഫലത്തേക്കാൾ ഇടതുമുന്നണിക്ക് ഭൂരിപക്ഷത്തിലുണ്ടാകാമായിരുന്ന +7.54 ശതമാനം വർദ്ധനവ് ഇപ്പോൾ +2.92 ശതമാനമായി കുറഞ്ഞിരിക്കുകയാണ്.

രണ്ട് അഭിപ്രായ വോട്ടെടുപ്പുകളിലും ഇടതുപക്ഷ ജനാധിപത്യമുന്നണി നേടാവുന്ന വോട്ടുകളിൽ കാര്യമായ വ്യത്യാസം കാണിക്കുന്നില്ല. ആദ്യത്തെ അഭിപ്രായ വോട്ടെടുപ്പിൽ ഇടതുമുന്നണിക്ക് 48.65 ശതമാനം വോട്ടർമാർ വോട്ടുരേഖപ്പെടുത്തുമെന്നും, ഇപ്പോഴത്തെ അഭിപ്രായവോട്ടെടുപ്പിൽ 48.32 ശതമാനം വോട്ടർമാർ വോട്ടിടുമെന്നുമാണ് പറഞ്ഞിട്ടുള്ളത്.

ഐക്യജനാധിപത്യമുന്നണിക്ക് ആദ്യസർവ്വേയിൽ 43 ശതമാനം വോട്ടുകിട്ടുമെന്നും, രണ്ടാമത്തെ സർവ്വേയിൽ 45.76 ശതമാനം വോട്ടുകിട്ടുമെന്നുമാണ് രേഖപ്പെടുത്തിയിട്ടുള്ളത്.

ബി.ജെ.പിക്ക് ആദ്യത്തെ അഭിപ്രായ

## സർവേ റിപ്പോർട്ട് - പട്ടിക രൂപത്തിൽ [i]

### അഭിപ്രായ വോട്ടെടുപ്പ് (1 - മെയ് 13 2 - ജൂൺ 5)

| മണ്ഡലം | എൽ.ഡി.എഫ് | യു.ഡി.എഫ് | ബി.ജെ.പി. | മറ്റുള്ളവർ | വ്യതിയാനം | യോജിപ്പ് / ഭിന്നിപ്പ് | പ്രതിപക്ഷ ഐക്യം | ഭൂരിപക്ഷത്തിലുണ്ടാകാവുന്ന മാറ്റം |
|---|---|---|---|---|---|---|---|---|
| | '87 / ജൂൺ 5 / മെയ് 13 | '87 / ജൂൺ 5 / മെയ് 13 | '87 / ജൂൺ 5 / മെയ് 13 | '87 / ജൂൺ 5 / മെയ് 13 | മെയ് 13 / ജൂൺ 5 | മെയ് 13 / ജൂൺ 5 | മെയ് 13 / ജൂൺ 5 | മെയ് 13 / ജൂൺ 5 |
| കഴക്കൂട്ടം | 49.75 / 49 / 49.45 | 35.54 / 40.1 / 35. | 11.6 / 0.11 / 4.9 | 3.11 / 3.91 / 6.04 | - .216 / - .4.5 | -3.811 / -.867 | 78.26 / 78.43 | - 3.598 / - 4.156 |
| വൈക്കം | 47.94 / 45 / 45.58 | 47.54 / 48 / 49.76 | സ്ഥാനാർത്ഥിയില്ല 2.1 / 4.18 | 3.68 / .024 / .004 | - 4.68 / - 1.11 | +3.86 / + .7973 | 91.45 / 90 | - 0.817 / - 0.817 |
| ഞാറയ്ക്കൽ | 50.25 / 49 / 50.57 | 45.61 / 48 / 46.55 | 3.33 / 3.01 / 2.8 | 0.994 / .003 / .006 | -.6134 / - 3.1 | - 1.235 / +2 .13 | 94.18 / 98 | - 0.622 / - 0.6223 |
| കുന്നമംഗലം | 43.62 / 48.5 / 49.29 | 43.38 / 48.2 / 46.42 | 12.92 / 3.11 / 7.6 | 0.185 / .01 / 0.05 | + 2.95 / - 1.46 | - 4.48 / - 6.95 | 84.95 / 98.1 | - 1.53 / - 1.53 |
| അമ്പലപ്പുഴ | 47.48 / 50.01 / 59.67 | 47.42 / 44.5 / 34.42 | 2.98 / 0.16 / 3.9 | 1.92 / 1.02 / 1.97 | + 23.24 / + 18.29 | + 2.15 / + 4.192 | 89.36 / 90 | 25.39 / - 18.7 |



## അഭിപ്രായ വോട്ടെടുപ്പ്-1991

1. താങ്കൾ സ്ത്രീയോ പുരുഷനോ എന്ന് രേഖപ്പെടുത്തുക:

എ. സ്ത്രീ **59%** ബി. പുരുഷൻ **41 %**

2. താങ്കളുടെ പ്രായം:

എ. 18നും 35നും മദ്ധ്യേ **65%** ബി. 35 വയസ്സിനു മുകളിൽ **35%**

3. ഈ തിരഞ്ഞെടുപ്പിൽ കേരള നിയമസഭയിൽ ഏതു മുന്നണിക്ക് ഭൂരിപക്ഷം ലഭിക്കാമെന്നാണ് താങ്കൾ കരുതുന്നത്?

എ. ഐക്യജനാധിപത്യ മുന്നണി **38%** *25%* ബി. ഇടതുപക്ഷ ജനാധിപത്യ മുന്നണി **60%** *70%* സി. അറിയില്ല **2%** *5%*

4. മേയ് 23ന് നിശ്ചയിച്ചിരുന്ന തിരഞ്ഞെടുപ്പ് ജൂൺ 12-ാംതീയതിയിലേക്കു മാറ്റിവയ്ക്കാനിടയായ സാഹചര്യത്തിൽ ആർക്കു വോട്ട് ചെയ്യണം എന്ന താങ്കളുടെ മുൻ തീരുമാനത്തിന് ഇപ്പോൾ മാറ്റമുണ്ടോ?

എ. ഉണ്ട് **3%** ബി. ഇല്ല **97%**

5. നാളെയാണ് വോട്ടെടുപ്പെങ്കിൽ താങ്കൾ ആർക്കു വോട്ട് ചെയ്യും?
(താങ്കളുടെ അഭിപ്രായത്തിനു നേരേയുള്ള കോളത്തിൽ മാത്രം ✓ മാർക്ക് ചെയ്യുക)

എ. ലോക്സഭാ തിരഞ്ഞെടുപ്പിൽ:

| നം | സ്ഥാനാർത്ഥിയുടെ മുന്നണി / പാർട്ടി | താങ്കളുടെ അഭിപ്രായം [%] |
|---|---|---|
| 1. | ഐക്യജനാധിപത്യ മുന്നണി (കോൺ-ഐയും സഖ്യകക്ഷികളും) | **45.8** *43.96* |
| 2. | ഇടതുപക്ഷ ജനാധിപത്യ മുന്നണി (മാർക്സിസ്റ്റ് പാർട്ടിയും സഖ്യകക്ഷികളും) | **46.1** *43.06* |
| 3. | ബി.ജെ.പി. ഹിന്ദുമുന്നണി | **3.2** *5.6* |
| 4. | സ്വതന്ത്രർ / മറ്റുള്ള പാർട്ടികൾ | **4.9** *7.38* |

ബി. നിയമസഭാ തിരഞ്ഞെടുപ്പിൽ:

| നം | സ്ഥാനാർത്ഥിയുടെ മുന്നണി / പാർട്ടി | താങ്കളുടെ അഭിപ്രായം [%] |
|---|---|---|
| 1. | ഐക്യജനാധിപത്യ മുന്നണി (കോൺഗ്രസ്-ഐയും സഖ്യകക്ഷികളും) | **45.76** *43.003* |
| 2. | ഇടതുപക്ഷ ജനാധിപത്യ മുന്നണി (മാർക്സിസ്റ്റ് പാർട്ടിയും സഖ്യകക്ഷികളും) | **48.32** *48.65* |
| 3. | ബി.ജെ.പി. ഹിന്ദുമുന്നണി | **1.5675** *6.184* |
| 4. | സ്വതന്ത്രർ / മറ്റുള്ള പാർട്ടികൾ | **4.3525** *2.163* |

ജൂൺ 5ന് നടത്തിയ അഭിപ്രായ വോട്ടെടുപ്പ് (മുകളിൽ)
മേയ് 13ന് നടത്തിയ അഭിപ്രായ വോട്ടെടുപ്പ് (താഴെ).

# സംക്ഷിപ്തം [ii]

| അഭിപ്രായ വോട്ടെടുപ്പു നടത്തിയ തീയതി | വോട്ടിംഗ് വ്യത്യാസം | ഭിന്നിപ്പ് യോജിപ്പ് | പ്രതിപക്ഷ ഐക്യ സൂചിക I.O.U. | ഭൂരിപക്ഷ ത്തിലുണ്ടാകാ വുന്ന മാറ്റം | ഇടതുമുന്നണിക്ക് ലഭിക്കാവുന്ന സീറ്റുകൾ |
|---|---|---|---|---|---|
| 1 '91 മെയ് 13 | + 7.42 | +0.1214 | 83.69 | + 7.5414 | 83 - 93 |
| 2 '91 ജൂൺ 5 | + 4.4 | - 1.48 | 94.05 | + 2.920 | 75 - 83 |

## അഭിപ്രായ വോട്ടെടുപ്പ്




വോട്ടുപ്രകാരം 6.18 ശതമാനം വോട്ടു കിട്ടുമായിരുന്നെങ്കിൽ ഇപ്പോൾ ബി.ജെ.പിക്ക് 1.57 ശതമാനം വോട്ടുകളേ സർവ്വേയിൽ നിന്ന് ലഭിക്കുന്നുള്ളൂ.

ഐക്യമുന്നണിക്ക് പുതിയതായി ലഭിക്കുന്ന വോട്ടുകൾ സ്വതന്ത്രന്മാരിൽ നിന്നോ മറ്റു കക്ഷികളിൽ നിന്നോ അല്ലായെന്നാണ് സർവ്വേ സ്ഥിതിവിവരക്കണക്കുകൾ വിശകലനം ചെയ്യുന്നതിൽ മനസ്സിലാകുന്നത്. സ്വതന്ത്രന്മാർ, മറ്റു പാർട്ടികൾ, തീരുമാനം വ്യക്തമാക്കാത്തവർ എന്നിവ ഒന്നിച്ച് 2.163 ശതമാനമായിരുന്നു . ആദ്യത്തെ അഭിപ്രായ വോട്ടെടുപ്പെങ്കിൽ ഇപ്പോൾ ഇതേ വിഭാഗത്തിന് ലഭിച്ചിട്ടുള്ള വോട്ട് 4.35 ശതമാനമാകുന്നു.

രണ്ട് അഭിപ്രായവോട്ടെടുപ്പുകളിനിടയിൽ ബി.ജെ.പിക്ക് നഷ്ടപ്പെട്ടിട്ടുള്ള വോട്ടിൻെറ ശതമാനവും, ഐക്യമുന്നണിയിലേക്ക് വന്നുചേർന്നിട്ടുള്ള വോട്ടിൻെറ ശതമാനവും തമ്മിൽ വ്യക്തമായും പൊരുത്തപ്പെടുത്താവുന്ന വിധത്തിലുമാണ്.

ഇതുമൂലം പ്രതിപക്ഷ ഐക്യസൂചികയിലുണ്ടായിട്ടുള്ള വർദ്ധനവ് ഐക്യജനാധിപത്യമുന്നണിക്ക് അനുകൂലമായ ഘടകമാണ്. ഐക്യജനാധിപത്യ മുന്നണിക്ക് മേയ് 23ന് തിരഞ്ഞെടുപ്പു നടന്നിരുന്നെങ്കിൽ ലഭിക്കുമായിരുന്നതിൽ നിന്ന് 4 സീറ്റുകൾ കൂടി നേടുന്നതിന് പര്യാപ്തമായ ചലനമാണിത്.

ജൂൺ 12-നു നിശ്ചയിച്ചിരിക്കുന്ന വോട്ടെടുപ്പിൽ ഇപ്പോൾ അഭിപ്രായവോട്ടെടുപ്പ് നടത്തിയ ജൂൺ 5-10 തീയതിയിലെ വോട്ടിംഗ് പ്രവണതയാണ് പ്രതിഫലിക്കുന്നതെങ്കിൽ ഇടതുപക്ഷ ജനാധിപത്യമുന്നണിക്ക് 78 സീറ്റുകളും ഐക്യജനാധിപത്യമുന്നണിക്ക് 61 സീറ്റുകളും ലഭിക്കും.

എന്നാൽ പോളിംഗ് ശതമാനത്തിൽ ഉണ്ടാകുന്ന ഏറ്റക്കുറച്ചിലുകൾ ഈ കണക്കുകൂട്ടലിനെ തെറ്റിക്കാനിടയുണ്ട്. കഴിഞ്ഞ തിരഞ്ഞെടുപ്പുകളിലെ പോളിംഗ് ശതമാനംവരെ പരിശോധിച്ചാൽ പോളിംഗ് ശതമാനം കൂട്ടുന്നത് ഇടതുപക്ഷ മുന്നണിക്ക് അനുകൂലവും കുറയുന്നത് ഐക്യജനാധിപത്യമുന്നണിക്ക് അനുകൂലവുമായ ഘടകങ്ങളാണ്. എന്നാൽ പോളിംഗ് ശതമാനം 70-ൽ താഴെയായാൽ അത് ഇടതുമുന്നണിക്ക് ഗുണകരമായിരിക്കും. കേരളത്തിൽ ഇത് ഒരിക്കലും സംഭാവ്യമല്ല.





നരേന്ദ്രൻ

# അകലെ കേൾക്കുന്നത് കൊട്ടക്കാററിന്റെ ഇരമ്പം



രാജീവ്ഗാന്ധിയുടെ വധംകൊണ്ട് ആർക്കാണ് പ്രയോജനം? ഇന്ത്യയിലെ രാഷ്ട്രീയ നേതാക്കൾക്കാണോ? വൻ വ്യവസായ പ്രമുഖർക്കോ അതുപോലുള്ള മററാർക്കെങ്കിലുമാണോ? ഹീനമായ ഈ ഗൂഢാലോചന സി ഐ ഐയുടെ മസ്തിഷ്കസന്തതിയാണെങ്കിൽപ്പോലും, രാജീവ് ഗാന്ധിയുടെ സ്ഥാനമേറെറടുക്കാൻ ഗൂഢാലോചനക്കാർക്ക് ആരെങ്കിലും ഉണ്ടായിരുന്നോ? അങ്ങനെയെങ്കിൽ അയാൾ ആരാണ്?

ഭൂരിപക്ഷം കിട്ടിയാൽ പ്രധാനമന്ത്രിപദം പിടിച്ചെടുക്കാൻ കോൺഗ്രസ്സുകാർക്കിടയിൽ കൊണ്ടുപിടിച്ച ശ്രമം നടക്കുന്നതിനിടയിൽ, വിവിധ സുരക്ഷാ ഏജൻസികളുടെ ഉന്നതതലത്തിലുള്ള ഒരു ഗ്രൂപ്പ് മറെറാരു തരത്തിലുള്ള അന്വേഷണം ആരംഭിച്ചിരിക്കയാണ്—രാജീവിൻെറ കൊലപാതകം കൊണ്ട് ആർക്കാണ് ഗുണം എന്ന പ്രശ്നത്തെപ്പററി. ഇൻറലിജൻസ് ബ്യൂറോയിലേയും, റായിയിലേയും മററു രഹസ്യാന്വേഷണ ഏജൻസിയിലേയും സീനിയർ ഉദ്യോഗസ്ഥന്മാരുടെ ഒരു ഗ്രൂപ്പിനെയാണ് ഇതിന് ചുമതലപ്പെടുത്തിയിരിക്കുന്നത്.

വിവിധ സൂചനകളുടെ അടിസ്ഥാനത്തിൽ നടത്തിയ പ്രാരംഭ പരിശോധനയെത്തുടർന്ന് ഈ ഗ്രൂപ്പ് ചില നിഗമനങ്ങളിലെത്തിച്ചേർന്നിട്ടുണ്ട്. രാജീവ് ഗാന്ധിയെ നിർമ്മാർജ്ജനം ചെയ്യുന്നതിൽ എൽ ടി ടി ഇക്ക് പ്രത്യക്ഷത്തിൽ ബന്ധമില്ലായെന്നതാണ് ആ നിഗമനങ്ങളിലൊന്ന്. വധത്തിനാവശ്യമായ മാർഗ്ഗനിർദ്ദേശം സി ഐ എയുടെ ലാങ്ലി ആസ്ഥാനത്തുനിന്നായിരിക്കാം ഉണ്ടായിട്ടുള്ളത്. സിംഹള തീവ്രവാദികളുടെ പങ്കും



തള്ളിക്കളയാവുന്നതല്ല. സി ഐ എയും ഇസ്രേലി ചാരസംഘടനയായ മൊസ്സാദും ശ്രീലങ്കാ ഗവൺമെൻറിൻെറ അറിവോടും സമ്മതത്തോടും നിരവധിപേർക്ക് ഇത്തരം പരിശീലനം നൽകിയിട്ടുണ്ട്.

ഇതിനിടയിൽ ഉത്തരമില്ലാത്ത നിരവധി ചോദ്യങ്ങളുണ്ട്. മററുള്ളവരെയെല്ലാം ഒഴിവാക്കി രാജീവ്ഗാന്ധിയെ എന്തിന് തിരഞ്ഞെടുത്തു? അസ്ഥിരീകരണ പദ്ധതിയുടെ ഭാഗമായിരുന്നു അതെങ്കിൽ, ജൂൺ അവസാനത്തോടുകൂടി അരെങ്കിലുമൊരാൾ പ്രധാനമന്ത്രിയായി ചാർജ്ജെടുക്കുമെന്ന് അവർക്കറിയാമായിരുന്നില്ലേ? ഇന്ത്യയിലുള്ള ആരെയെങ്കിലും ഈ സ്ഥാനത്തിനു വേണ്ടി പ്രത്യക്ഷമായോ, പരോക്ഷമായോ അവർ പിന്താങ്ങുന്നുണ്ടായിരുന്നോ? ഇവിടെയോ വിദേശത്തോ ഉള്ള ഏതെങ്കിലും സംഘടനയുടെയോ വ്യക്തികളുടെയോ സ്വാധീനത്തിൻെറ പേരിലായിരുന്നോ ഹീനമായ ഈ കൃത്യം അവർ നടത്തിയത്. വിവിധ സൂചനകളെ ആധാരമാക്കിയാണ് ഈ സംഘം പ്രവർത്തിക്കുന്നത്. തായ്ലൻറ്, സിംഗപ്പൂർ, അമേരിക്ക, ജർമ്മനി, ബ്രിട്ടൻ, സ്വിററ്സർലണ്ട്, ഇററലി എന്നീ രാജ്യങ്ങളും ഇതുമായി ബന്ധപ്പെടുത്തി ഈ സംഘം സന്ദർശിക്കുന്നുണ്ട്. സി ബി ഐയെ ഉപയോഗിച്ച് ഈ സംഘം തലസ്ഥാനത്ത് ചില റെയ്ഡുകൾ നടത്തുകയുണ്ടായി. അതീവ രഹസ്യമായാണ് ഇക്കാര്യം സൂക്ഷിക്കുന്നത്. വിദേശനാണ്യച്ചട്ട ലംഘനത്തിൻെറ പേരിലാണ് ഈ റെയ്ഡുകൾ നടത്തപ്പെട്ടതെങ്കിലും ചില വ്യക്തികളിലേക്കും സംഘടനകളിലേക്കും സംശയത്തിൻെറ സൂചിമുന നീണ്ടുചെല്ലുന്ന ചില തെളിവുകൾ അവർക്ക് കിട്ടിയിട്ടുണ്ട്. ഇതിൻെറ പേരിൽ നിരവധി പേരെ ചോദ്യം ചെയ്യുന്നുമുണ്ട്.

തിരഞ്ഞെടുപ്പു പ്രചരണം വീണ്ടും ചൂടുപിടിക്കുകയും, കോൺഗ്രസ് നേതൃത്വ വഴക്ക് അനിശ്ചിതാവസ്ഥ സൃഷ്ടിക്കുകയും ചെയ്തിരിക്കുന്ന സാഹചര്യത്തിൽ, ഈ കൊലപാതകം കൊണ്ടുള്ള ഗുണഭോക്താക്കളുടെ കാര്യം ആരും ശ്രദ്ധിക്കാതെ പോയി. മയക്കുമരുന്നു മാഫിയകളുമായി ബന്ധമുള്ള ഭീകര പ്രസ്ഥാനങ്ങളെപ്പററി സമഗ്ര പരിശോധന നടത്തുന്നുണ്ടെങ്കിലും, ഇവിടെയോ പുറത്തോ ഉള്ള ഏതെങ്കിലും വ്യക്തികളുടെയോ സംഘടനകളുടെയോ നേർക്ക് സംശയത്തിൻെറ വിരൽ നീണ്ടുപോകുന്നതിന് കാത്തിരിക്കേണ്ടിവരും.

തിരഞ്ഞെടുപ്പു പ്രക്രിയ പൂർണ്ണമായിട്ടില്ലെങ്കിലും, കോൺഗ്രസ്സിലേയും മററു രാഷ്ട്രീയ പാർട്ടികളിലേയും നേതാക്കൾ തിരഞ്ഞെടുപ്പിനു ശേഷമുള്ള തന്ത്രരൂപീകരണത്തെപ്പററി ആലോചിച്ചു തുടങ്ങിയിട്ടുണ്ടെന്നു തന്നെയല്ല, പ്രധാനമന്ത്രി സ്ഥാനാർത്ഥി ആരായിരിക്കണമെന്നുപോലും ആലോചിച്ചു വരികയാണിപ്പോൾ. കോൺഗ്രസ്സിൻെറ കാര്യമാണെങ്കിൽ പലരും രംഗത്തിറങ്ങിക്കഴിഞ്ഞു. പി.വി.നരസിംഹറാവു, എൻ.ഡി.തിവാരി, ശരദ് പവാർ, അർജ്ജുൻസിംഗ് എന്നിവർ മാത്രമല്ല, മാധവ് റാവു സിന്ധ്യപോലും രംഗത്തുണ്ട്. നേതൃത്വത്തിലേക്ക് വലിച്ചിഴയ്ക്കാൻ പലരും ശ്രമിക്കുന്നുണ്ടെങ്കിലും സോണിയാഗാന്ധി കടുത്ത മൗനത്തിലാണ്. രാജീവ് ഗാന്ധിയുടെ പിന്തുടർച്ചക്കാരനാവാൻ കോൺഗ്രസ് നേതാക്കൾ കഠിനമായി ശ്രമിക്കുമെന്നത് സ്വാഭാവികമാണ്. എന്നാൽ അതിന് അവരിൽ ചിലർ അവലംബിച്ചുപോരുന്ന തന്ത്രങ്ങളും രീതികളും സംശയവും ഭീതിയും ഉയർത്തുന്നതാണ്. തൻെറ ഉദ്ദേശ്യങ്ങൾ തുറന്ന പുസ്തകമെന്ന മട്ടിൽ തൻേറതായ തന്ത്രങ്ങൾ ആവിഷ്കരിച്ചുകൊണ്ടിരിക്കയാണ് നരസിംഹറാവു. അതിശക്തരായ വ്യവസായികളുടെ പിന്തുണയോടെയാണ് ശരദ്പവാർ രംഗത്തിറങ്ങിയിരിക്കുന്നത്. ദേശീയരംഗത്തേക്കു കടന്നുവരാൻ പവാറിനെ പ്രേരിപ്പിച്ചതെന്താണെന്ന കാര്യമാണ് വിചിത്രമായിരിക്കുന്നത്. രാജീവ് ഗാന്ധിയുടെ തിരോധാനം അദ്ദേഹത്തിന് പുതിയ മോഹച്ചിറകുകൾ നൽകിയിരിക്കയാണെന്നു തോന്നുന്നു. കഴിഞ്ഞ ഏതാനും ദിവസങ്ങൾക്കിടയിൽ പവാറിൻെറ ആൾക്കാർ നിരവധി കോൺഗ്രസ് സ്ഥാനാർത്ഥികളുമായി ബന്ധപ്പെടുകയും, അവർക്ക് ഗണ്യമായവിധം ധനസഹായം നൽകുകയും ചെയ്തുവത്രെ. അങ്ങനെ എൺപതു സ്ഥാനാർത്ഥികൾക്കാണ് അദ്ദേഹം ധനസഹായം നൽകിയിട്ടുള്ളതെന്ന് ഒരു കേന്ദ്രം വെളിപ്പെടുത്തുന്നു. തിരഞ്ഞെടുപ്പിനുശേഷം തൻെറ അവകാശവാദവുമായി രംഗത്തുനിലയുറപ്പിക്കുമ്പോൾ നൂററിയമ്പതുപേരുടെ പിൻബലം ഉണ്ടാകണമെന്ന് പവാർ കണക്കുകൂട്ടുന്നു.

രാഷ്ട്രീയമായ ഈ മത്സരത്തിനിടയിൽ ചന്ദ്രസ്വാമി വളരെ ശാന്തനായാണ് കരുക്കൾ നീക്കുന്നത്. ചന്ദ്രശേഖറിനെയും നരസിംഹറാവുവിനെയും ഒന്നിച്ചു നിറുത്തുകയാണ് അദ്ദേഹത്തിൻെറ ലക്ഷ്യം. ഈ രണ്ടുപേരിൽ ആരെങ്കിലും പ്രധാനമന്ത്രിയായാൽ, ഈ രണ്ടുപേരുടെയും സ്നേഹിതനായ അദ്നാം കഷോഗിയുടെ മേൽവിലാസത്തിൽ തനിക്ക് അരങ്ങ് അടക്കിവാഴാം എന്നാണ് അദ്ദേഹം കണക്കുകൂട്ടുന്നത്. കഷോഗി കണക്ഷനും അന്വേഷണസംഘം പരിശോധിക്കുന്നുണ്ട്. രാജീവ് ഗാന്ധി ഉൾപ്പെടെ ഏതാനും നേതാക്കളെ ഏതാനും മാസംമുമ്പ് ഡൽഹി സന്ദർശിച്ചവേളയിൽ കഷോഗി കണ്ടിരുന്നതാണ്. സൗദി അറേബ്യയിലും മറ്റു ചില വിദേശരാജ്യങ്ങളിലും നിന്ന് വൻ തുകകൾ ഇന്ത്യയിൽ മുതൽ മുടക്കാനുള്ള സന്നദ്ധത ആ സന്ദർശനവേളയിൽ അറിയിച്ചെങ്കിലും കഷോഗിയുടെ ആ നിർദ്ദേശത്തോട് രാജീവ് അനുകൂലമായി പ്രതികരിച്ചിരുന്നില്ല.

കഷോഗി ഘടകവും പ്രധാനമന്ത്രി സ്ഥാനത്തിനുവേണ്ടി നടക്കുന്ന ഗൂഢാലോചനകളും തമ്മിൽ ബന്ധമുണ്ടോ എന്നും അന്വേഷിക്കുന്നുണ്ട്. കേന്ദ്രത്തിലെ അധികാരം കൈവശപ്പെടുത്താനുള്ള നീക്കങ്ങളെ അതുമായി ബന്ധപ്പെടുത്തിയാണ് ഉന്നതതല സംഘം പരിശോധിക്കുന്നത്. നേതൃമത്സരരംഗത്തു ശരദ്പവാർ ഉണ്ടാകുമെന്ന കാര്യം ഉറപ്പായതോടെ അദ്ദേഹത്തിന് ചില വിദേശതാല്പര്യങ്ങളുണ്ടെന്ന് എതിരാളികൾ പറഞ്ഞുപരത്താനും തുടങ്ങിയിരിക്കുന്നു. എതിരാളികൾക്ക് തുണ ഒരു വൻകിട വ്യവസായ സ്ഥാപനമാണ്. അവരുടെ പ്രേരണയുടെ അടിസ്ഥാനത്തിൽ ഈ വിദേശബന്ധത്തെപ്പറ്റി അന്വേഷിക്കണമെന്ന ആവശ്യവും ഉയർന്നു വന്നിരിക്കുന്നു. മഹാരാഷ്ട്രയിൽ നിന്നുള്ള പവാറിൻെറ പ്രയാണത്തെ എന്തുവിലകൊടുത്തും തടയുകയാണ് ഇതിൻെറ ഉദ്ദേശ്യം.

ഹിന്ദിമേഖലയിലെ ബ്രാഹ്മണസംഘവും അസ്വസ്ഥരാണ്. എൻ.ഡി. തിവാരി (യു.പി), മോട്ടിലാൽ വോറ (മദ്ധ്യപ്രദേശ്), ജഗന്നാഥമിശ്ര (ബീഹാർ), ഹർദേവ് ജോഷി(രാജസ്ഥാൻ) എന്നിവർ തമ്മിൽ കൂടിയാലോചനകൾ നടന്നുവരികയാണ്. തെക്കും, പടിഞ്ഞാറുമുള്ള നേതാക്കൾ ശരദ്പവാറിൻെറ പിന്നിൽ അണിനിരത്താൻ പ്രധാനമന്ത്രിപദം കൈയടക്കിവച്ചിരിക്കുന്ന ഉത്തർപ്രദേശിൻെറ സ്ഥിതി അപകടത്തിലാക്കുമെന്നാണ് അവർ കരുതുന്നത്. അതുകൊണ്ടാണ് തങ്ങളുടെ പക്ഷത്തിൽപ്പെട്ട ഒരാളെ പ്രധാനമന്ത്രിയാകാനുള്ള നീക്കങ്ങൾ അവർ ആരംഭിച്ചിരിക്കുന്നത്. മറ്റൊരു ബ്രാഹ്മണനായ നരസിംഹറാവു കോൺഗ്രസ് പ്രസിഡൻറായി തുടരുന്നതിനോട് അവർക്ക് എതിർപ്പില്ല.

മുൻപറഞ്ഞ നീക്കങ്ങളും എതിർനീക്കങ്ങളും സെക്യൂരിറ്റി ഏജൻസികളുടെ ഗാഢശ്രദ്ധയിലാണിപ്പോൾ. അദ്വാനി, വാജ്പേയി തുടങ്ങിയവരുടെ പങ്കും അവർ പരിശോധിക്കുന്നുണ്ട്. രാജീവിൻെറ ജീവൻ അപഹരിച്ച അതേ ശക്തികൾ മറ്റു നേതാക്കളുടെ ജീവനിലും കൈവച്ചേക്കുമെന്ന് അവർ ഭയപ്പെടുന്നു. കാരണം, ആരെയാണോ പ്രധാനമന്ത്രിയാക്കാൻ രാജീവിനെ വധിച്ച ഏജൻസികൾ ആഗ്രഹിക്കുന്നത്, അത് നടപ്പാക്കാൻ അവർ മറ്റുള്ളവരുടെ പിന്നാലെ പോയേക്കുമെന്നതാണ് ഇതിൻെറ പിന്നിലുള്ള യുക്തിവിചാരം. ഇതെല്ലാം കണക്കിലെടുത്താണ് പല നേതാക്കൾക്കുമുള്ള സെക്യൂരിറ്റി ഏർപ്പാടുകൾ സുശക്തമാക്കിയിരിക്കുന്നത്.

ഉരുത്തിരിഞ്ഞുവരുന്ന രാഷ്ട്രീയ സിനേറിയ ആകെ കുഴഞ്ഞുമറിഞ്ഞിരിക്കയാണ്. ഭൂരിപക്ഷം കിട്ടുമെന്ന കാര്യത്തിൽ ആർക്കും ഉറപ്പില്ല. 200-230 സീറ്റുകൾ കിട്ടുമെന്നാണ് കോൺഗ്രസ് കരുതുന്നത്. അതുകൊണ്ടുതന്നെ ഇടതുപക്ഷ പാർട്ടികളുമായി ബന്ധപ്പെടാൻ അവർ തയാറായിരിക്കുന്നതും. എന്നാൽ ദേശീയമുന്നണി-ഇടതുപക്ഷ സഖ്യത്തിന് ഇരുന്നൂറുസീറ്റുകൾ കിട്ടുമെന്നും, അടുത്ത ഗവൺമെൻറ് രൂപീകരിക്കാനാവുമെന്നുമാണ് വി.പി. സിംഗ് വിശ്വസിക്കുന്നത്.

അപകടം നിറഞ്ഞതും സംഘർഷനിർഭരവുമായിരിക്കും ഭാവി രാഷ്ട്രീയരംഗം. ഹീനമായ ഏതു കൃത്യവും നടത്താനായി അസ്ഥിരീകരണശക്തികൾ രംഗത്തിറങ്ങും. അന്തരീക്ഷത്തിൽ അക്രമം നിറഞ്ഞുനിൽക്കുന്നു. അകലെ കേട്ടുതുടങ്ങിയിരിക്കുന്നത് കൊടുങ്കാറ്റിൻെറ ഇരമ്പമാണെന്ന് സെക്യൂരിറ്റി ഏജൻസികൾ കരുതുന്നു.



സേതു, ന്യൂഡൽഹി.

# കോൺഗ്രസ് രാഷ്ട്രീയവും ഇന്ത്യൻ അവസ്ഥയും

**വ്യത്യസ്ത ഭാഷയും, സംസ്കാരവുമുള്ള ജനവിഭാഗങ്ങൾ അധിവസിക്കുന്ന ഇന്ത്യാ ഭൂഖണ്ഡത്തിൽ ഒരു യഥാർത്ഥ ഫെഡറൽ രാഷ്ട്രീയ വ്യവസ്ഥയ്ക്കു പകരം അധികാരം ഡൽഹിയിൽ മാത്രം കേന്ദ്രീകരിക്കുന്ന സമ്പ്രദായത്തിൻെറ ഉത്തരവാദിത്വം കോൺഗ്രസ്സിനാണ്.**



**കോ**ൺഗ്രസ്സിനുള്ളിൽ നേരത്തെ നിലനിന്നിരുന്ന ചേരിതിരിവുകളും, ഉൾപ്പോരുകളും, രാജീവ്ഗാന്ധിയുടെ മരണത്തെത്തുടർന്ന് കൂടുതൽ രൂക്ഷമായിരിക്കുകയാണ്. സംഘടനയുടെ നിലനില്പിനെത്തന്നെ സംശയത്തിലാക്കുന്ന വിധത്തിൽ ഒരു പ്രതിസന്ധിയായി ഇത് വളരുമോ എന്നതാണ് രാഷ്ട്രീയ നിരീക്ഷകർ ഉറ്റുനോക്കുന്നത്. ഇനിയും ബാക്കിയിരിക്കുന്ന തിരഞ്ഞെടുപ്പിനെ മുൻനിർത്തി നിലനിർത്തുന്ന ഐക്യത്തിൽ ഇതിനകം വിള്ളൽ വീണിട്ടുണ്ട്. മഹാരാഷ്ട്രയിൽനിന്നും മാറി, ഡൽഹിയിലെത്തി, രാജ്യസേവനത്തിനുള്ള സമയമായെന്ന മഹാരാഷ്ട്ര മുഖ്യമന്ത്രി ശരദ് പവാറിൻെറ പ്രസ്താവന ഉരുത്തിരിയുന്ന പ്രതിസന്ധിയുടെ നല്ല സൂചനയാണ്. കോൺഗ്രസ്സിൻെറ കൈയിൽ ഫണ്ടില്ലെന്ന എച്ച്.കെ. എൽ. ഭഗത്തിൻെറ പ്രസ്താവന നൽകുന്ന സൂചനയും മറ്റൊന്നല്ല.

അധികാര രാഷ്ട്രീയത്തിലെ ഒരു പ്രധാന ഘടകമെന്ന നിലയിൽ കോൺഗ്രസ്സിൻെറ പ്രതിസന്ധി, ഒരർത്ഥത്തിൽ ഇന്ത്യൻ അവസ്ഥയുടെ പ്രതിഫലനമാണ്. ഡൽഹി കേന്ദ്രമാക്കിയുള്ള അധികാര വ്യവസ്ഥയിലുണ്ടായ ജീർണ്ണതയും, കോൺഗ്രസ്സിലെ ജീർണ്ണതയും, ഒരു സമാന്തര പ്രക്രിയയാണ്. ഡൽഹിയിലെ കഴിഞ്ഞ 44 വർഷത്തെ അധികാര രാഷ്ട്രീയത്തിൻെറ ചരിത്രം ഒരു കോൺഗ്രസ് ചരിത്രം മാത്രമാണല്ലോ.

കോൺഗ്രസ്സിൻെറ രാഷ്ട്രീയ നേതൃത്വത്തിൽ അരങ്ങേറിയ, സാമ്പത്തിക-സാമൂഹ്യ നടപടികൾ ഇന്ത്യയെ അതിൻെറ ചരിത്രത്തിൽ മുമ്പൊരിക്കലും ഉണ്ടാകാത്തവിധത്തിലുള്ള ഒരു പ്രതിസന്ധിയിലേക്കു നയിക്കുകയാണ്. വിദേശനാണയ പ്രതിസന്ധി മറികടക്കാൻ 20 ടൺ സ്വർണ്ണം അന്താരാഷ്ട്ര വിപണിയിൽ പണയം വയ്ക്കുകയെന്ന ലളിതമായ സത്യത്തിൽനിന്നും, സാധാരണക്കാരനു വിഭാവന ചെയ്യാനാവാത്ത കോടിക്കണക്കിനു രൂപയുടെ വിദേശ ആഭ്യന്തര കടം, ഇതിനു സാക്ഷ്യം വഹിക്കുന്നു. വ്യത്യസ്ത ഭാഷയും, സംസ്കാരവുമുള്ള ജനവിഭാഗങ്ങൾ അധിവസിക്കുന്ന ഇന്ത്യാ ഉപഭൂഖണ്ഡത്തിൽ ഒരു യഥാർത്ഥ ഫെഡറൽ രാഷ്ട്രീയ വ്യവസ്ഥയ്ക്കു പകരം അധികാരം ഡൽഹിയിൽ മാത്രം കേന്ദ്രീകരിക്കുന്ന സമ്പ്രദായത്തിൻെറ ഉത്തരവാദിത്വവും കോൺഗ്രസ്സിനാണ്. ചുരുക്കത്തിൽ, ഒരു ലാറ്റിൻ അമേരിക്കൻ ഒലിഗ്രഫി എന്നപോലെ, പട്ടിണിപ്പാവങ്ങളുടെ മുതൽ സമുന്നതരെന്നു വാഴ്ത്തപ്പെടുന്ന നേതാക്കൾ വരെയുള്ളവരുടെ ജീവൻ സുരക്ഷിതമല്ലെന്ന വിധത്തിൽ മാറിയിരിക്കുകയാണ് സമകാലീന ഇന്ത്യനവസ്ഥ. രാജീവ്ഗാന്ധിയുടെ വധം, ഞെട്ടിപ്പിക്കുന്ന ഈ യാഥാർത്ഥ്യത്തെ ഒന്നുകൂടി വെളിപ്പെടുത്തുന്നുവെന്നു മാത്രം. അധികാര രാഷ്ട്രീയത്തിലും കോൺഗ്രസ്സിനുള്ളിലും സംഭവിച്ച ഈ ജീർണ്ണതയെക്കുറിച്ച് രാജീവ് ഗാന്ധിതന്നെ ബോധവാനായിരുന്നുവെന്നാണ് അദ്ദേഹം അവസാനമായി നൽകിയ അഭിമുഖത്തിൽനിന്നും വെളിവാകുന്നത്. ''എവിടെയോ വെച്ച് ഞങ്ങൾക്ക് ജനങ്ങളുമായുള്ള ബന്ധമറ്റുപോയി''—കോൺഗ്രസ്സിനെക്കുറിച്ചുള്ള ചോദ്യത്തിനു മറുപടിയായാണ് അദ്ദേഹമിതു പറഞ്ഞത്.

''ജവഹർലാൽ നെഹ്റു കാലഘട്ടത്തിൻെറ അവസാന വർഷങ്ങൾ മുതൽ, വ്യവസ്ഥയിൽ ജീർണ്ണത തുടങ്ങി''യെന്ന്, ഇക്കാര്യംതന്നെ വിശദീകരിച്ചുകൊണ്ട് അദ്ദേഹം പറയുകയുണ്ടായി.

ഇന്ന് രാജീവ്ഗാന്ധിയുടെ പേരിൽ വോട്ടു നേടുക എന്നതിനപ്പുറം മറ്റൊരു രാഷ്ട്രീയവുമില്ലാതെ കോൺഗ്രസ്സുകാർ വഴിമുട്ടി നിൽക്കുന്നു. ഒരുപറ്റം തലമൂത്ത കോൺഗ്രസ് നേതാക്കൾ സോണിയാ ഗാന്ധിയുടെ മനം മാറ്റത്തിനു പ്രാർത്ഥിക്കുകയാണെങ്കിൽ, യൂത്ത് കോൺഗ്രസ് നേതാവ് പ്രിയങ്ക ഗാന്ധിയുടെ കാൽക്കൽ വീഴുകയാണ്. ഇത്തരമൊരു അധമബോധത്തിൽ എത്തിനിൽക്കുകയാണ് കോൺഗ്രസ്സിൻെറ ഒരു വിഭാഗമെങ്കിൽ, മറ്റൊരു വിഭാഗം കൂടുതൽ സാദ്ധ്യതകളുള്ള മേച്ചിൽപ്പുറങ്ങൾ അന്വേഷിക്കുകയാണ്. നേരത്തെ ചൂണ്ടിക്കാണിച്ച ശരദ്പവാറിൻെറയും, എച്ച്. കെ .എൽ. ഭഗത്തിൻെറയും പ്രസ്താവനകൾ വിരൽ ചൂണ്ടുന്നത് ഈ സത്യത്തിലേക്കു മാത്രമാണ്. ചർക്കയുടെയും ഖാദിയുടെയും ചരിത്രത്തിൽനിന്നും, ആർ.കെ. ധവാനിലും, ഫോട്ടേദാറിലുമെത്തിയ ദീർഘമായ ദൂരം, ഇന്ന് ഒരു തിരിച്ചുപോക്ക് അസാദ്ധ്യമാക്കുകയാണ്.

രാജീവ്ഗാന്ധി പറഞ്ഞ ''ജനങ്ങളുമായി ബന്ധമറ്റതിൻെറ'' പൊരുൾ ഇവിടെയാണ്. എന്നാൽ, ഇതിനെതിരെ ഒരു ചെറുവിരലനക്കാൻ പോലും, രാജീവ്ഗാന്ധിക്കു കഴിഞ്ഞിട്ടില്ലെന്നതാണ് സത്യം. 1985-ൽ ബോംബെയിൽവച്ച് എ.ഐ.സി.സി. സമ്മേളനത്തിൽ അധികാര ദല്ലാളൻമാർക്കെതിരെ ഒരു പ്രസംഗം നടത്തിയതു മാത്രമാണ് ഇതിനൊരപവാദം. അടിയന്തരാവസ്ഥയ്ക്കെതിരെ അന്ന് ഗോഹട്ടിയിൽ ചേർന്ന കോൺഗ്രസ് സമ്മേളനത്തിൽ എ.കെ. ആൻറണി പ്രസംഗിച്ചുവെന്നു പറയുന്നതുപോലെ, നിർജീവമായ ഒരു രാഷ്ട്രീയ പ്രതിഷേധം.

ഡൽഹിയിലെ അധികാര വ്യവസ്ഥയിലും, കോൺഗ്രസ്സിലുമുണ്ടായ ജീർണ്ണതയെ കേവലമായ ഒരർത്ഥത്തിൽ മനസ്സിലാക്കാനാവില്ല. വളരെ ബോധപൂർവ്വം നടപ്പിലാക്കിയ സമയപരിപാടികളുടെ സ്വാഭാവിക പരിണതിയാണിത്. കാരണം, ഇന്ന് കോൺഗ്രസ്സിൻെറ തലപ്പത്തിരിക്കുന്ന നേതാക്കളെല്ലാംതന്നെ ഈ ജീർണ്ണതയുടെ ഗുണഭോക്താക്കളാണ്. ഒരു മുതൽമുടക്കുമില്ലാതെ മുപ്പതുകളിലും നാല്പതുകളിലും രാഷ്ട്രീയ പ്രവർത്തനം തുടങ്ങിയ നമ്മുടെ സമുന്നത നേതാക്കളുടെ ഇന്നത്തെ സാമ്പത്തിക ശേഷി ആരെയും അതിശയിപ്പിക്കുന്നതാണ്.

ലാറ്റിൻ അമേരിക്കയിലെ ചെറിയ രാജ്യ

(ശേഷം 44-ാം പേജിൽ)

സ്റ്റാഫ് ലേഖകൻ

**കോൺഗ്രസ്സും ദേശീയ മുന്നണിയും ബി.ജെ.പി.യും തമ്മിലുള്ള ത്രികോണ മത്സരത്തിൽ ലോക്സഭയിൽ ഏതെങ്കിലും ഒരു കക്ഷിക്ക് ഒറ്റയ്ക്കു ഭരിക്കാനുള്ള ഭൂരിപക്ഷം എന്ന സാദ്ധ്യത അകന്നു പോകുന്ന സാഹചര്യത്തിൽ രാഷ്ട്രീയ യാഥാർത്ഥ്യങ്ങളെ ആ പാർട്ടികളിൽപ്പെട്ട നേതാക്കൾ എങ്ങനെ സമീപിക്കുന്നു?**

# സുസ്ഥിരത ആർക്കെങ്കിലും നൽകാനാവുമോ?



പി.വി. നരസിംഹറാവു

**ഒരാൾക്ക് ഒരു പദവി എന്ന തത്വത്തോട് പ്രത്യേക വിശുദ്ധിയൊന്നും കല്പിക്കാൻ താൻ തയ്യാറല്ലെന്നാണ് കോൺഗ്രസ് പ്രസിഡൻറ് പി.വി. നരസിംഹറാവു പറയുന്നത്.**

അദ്ദേഹവുമായി നടത്തിയ കൂടിക്കാഴ്ചയിൽ നിന്ന്

**പ്ര**ധാനമന്ത്രിയായി ആരെയും മുൻനിർത്താതെയാണല്ലോ കോൺഗ്രസ് രണ്ടാംവട്ട വോട്ടെടുപ്പിനെ അഭിമുഖീകരിക്കുന്നത്. പാർട്ടിക്ക് ഇത് ദോഷകരമാവില്ലേ? എങ്കിൽ എങ്ങനെയതിനെ അതിജീവിക്കാമെന്നാണ് താങ്കൾ ഉദ്ദേശിക്കുന്നത്?

കോൺഗ്രസ്സും അതിൻെറ നേതൃത്വവും ഒരൊറ്റ സാകല്യമായാണ് എല്ലായ്പ്പോഴും കരുതപ്പെട്ടുപോന്നിട്ടുള്ളത്. ചില വേളകളിൽ സംഘടനയ്ക്ക് ആവശ്യമായ പ്രചോദനവും പ്രഭാവവും പകരാൻ നേതാവിനു സാധിച്ചെന്നു വന്നേക്കും. സംഘടനയുടെ ചില പോരായ്മകൾ നികത്താൻ അത് സഹായിച്ചിട്ടുമുണ്ട്. നേരെ തിരിച്ചുണ്ടായ സന്ദർഭങ്ങളും ഇല്ലാതില്ല.

ആരെന്തു പറഞ്ഞാലും, ഇന്ന് കോൺഗ്രസ് ഒരു ഐക്യശക്തിയാണ്. രാജീവ്ജി നമ്മെ വിട്ടു പോയപ്പോൾ കോൺഗ്രസ് കടുത്ത സംഭ്രമവും ആഘാതവും അനുഭവിച്ചു. എന്നാൽ, എന്താണ് സംഭവിച്ചതെന്ന് ബോധമുണ്ടായപ്പോൾ കോൺഗ്രസ്സുകാർ അവരുടെ ഭിന്നതകൾ മാറ്റിവച്ചിട്ട് പ്രഭാവവാനായ ഒരു നേതാവിൻെറ അഭാവം ഒട്ടൊക്കെ നികത്തുമാറ് കോൺഗ്രസ്സിനാവശ്യമായ ഐക്യം ഉറപ്പിക്കാൻ തീരുമാനിക്കുകയുണ്ടായി.

ദശകങ്ങളായി പാർട്ടിയെ പല തലങ്ങളിൽ നയിച്ചുപോരുന്ന ഒട്ടേറെ കോൺഗ്രസ്സുകാരുണ്ട്. നിങ്ങൾക്കവരെ വെറുതെയങ്ങ് എഴുതിത്തള്ളാനാവില്ല. ഞങ്ങൾ നേതാവിൻെറ പിറകെ നടന്നെങ്കിലതു ശരിയാണ്. അതിലെനിക്കൊരു കുറ്റബോധവും തോന്നുന്നില്ല. ആജ്ഞാശക്തിയ്ക്കൊപ്പം തന്നെ നല്ലൊരു അനുയായിത്വവും എന്നതാണ് കോൺഗ്രസ് മുൻനിർത്തുന്ന പ്രതിച്ഛായ. അതേസമയംതന്നെ, ആ ആജ്ഞാശക്തി പൊടുന്നനെ വിട്ടുപോവുമ്പോൾ മറ്റൊന്ന് കരുപ്പിടിപ്പിച്ചെടുക്കാൻ കുറെ സമയമെടുക്കും.

ഇന്ന്, ഞങ്ങൾ ആജ്ഞാശക്തി ഇല്ലാത്തവരല്ല. ജീവിതകാലം മുഴുവൻ കോൺഗ്രസ്സിനുവേണ്ടി പ്രവർത്തിച്ച ആളുകളുണ്ടെന്ന കാര്യമാണ് മനസ്സിലാക്കേണ്ടത്. അവർ അറിയപ്പെടുന്നവരാണ്, പരീക്ഷിക്കപ്പെട്ടവരാണ്, മാറ്റുരച്ചു നോക്കപ്പെട്ടിട്ടുള്ളവരാണ്. അതുകൊണ്ട് നേതാവ് പോയിക്കഴിഞ്ഞപ്പോഴേക്കും ഞങ്ങൾ ശൂന്യമായ ഭിത്തിയെ അഭിമുഖീകരിക്കുകയല്ല ഉണ്ടായത്. മറ്റു പാർട്ടികളിൽ നടക്കുന്നതുമായി താരതമ്യപ്പെടുത്തിയാൽ കോൺഗ്രസ് ഇക്കാര്യത്തിൽ മെച്ചമാണെന്ന് നിങ്ങൾക്കു കാണാം.

രാജീവ്ഗാന്ധിയുടെ വധത്തിനുശേഷം കോൺഗ്രസിലുണ്ടായ ഉടൻ പ്രതികരണം മിസസ് സോണിയാ ഗാന്ധിയിലോട്ട് തിരിയുക എന്നതായിരുന്നു. അത് തിരിച്ചടിയുളവാക്കുമായിരുന്നില്ലേ?

ഇല്ല. നേരെ മറിച്ചാണ് സംഭവിക്കുമായിരുന്നത്. ചിതാഭസ്മം കൊണ്ടുപോയ ട്രെയിനിൽ അലഹബാദുവരെ പോയിരുന്നെങ്കിൽ, ആരും വിളിക്കാതെ തന്നെ സ്റ്റേഷനുകൾ തോറും വന്നുകൂടിക്കൊണ്ടിരുന്ന ആയിരക്കണക്കിനു ജനങ്ങളുടെ മുഖങ്ങൾ കണ്ടിരുന്നെങ്കിൽ നിങ്ങൾ ഈ അഭിപ്രായം തിരുത്തുമായിരുന്നു.

കോൺഗ്രസ്സുകാരും മുൻ കോൺഗ്രസ്സുകാരും ഒന്നിക്കണമെന്ന ആഹ്വാനങ്ങൾ വിവിധ കേന്ദ്രങ്ങളിൽനിന്ന് കഴിഞ്ഞ ഏതാനും ദിവസങ്ങളായി ഉയർന്നുതുടങ്ങിയിരിക്കുന്നു. മോഹൻധാരിയയുടെ കത്തിനെയാണ് പ്രത്യേകിച്ച് ഞാനിവിടെ സൂചിപ്പിക്കുന്നത്. അത്തരമൊരു നീക്കത്തോട് താങ്കൾ എങ്ങനെ പ്രതികരിക്കും?

മോഹൻധാരിയ വളരെ നല്ല സുഹൃത്താണ്. ഇപ്പോൾ മറ്റു പാർട്ടികളിലുള്ള മുൻ കോൺഗ്രസ്സുകാരുമതെ. മോഹൻെറ കത്ത് ഞാൻ വായിച്ചു. കോൺഗ്രസ്സുകാരെല്ലാവരും ഒരുമിക്കണമെന്ന് പറയുമ്പോൾ അദ്ദേഹം ഒരൊറ്റ പാർട്ടിയെയും അതിൻെറ നേതാവിനെയും മാത്രമാണ് ഉദ്ദേശിച്ചതെന്നു എനിക്കു തോന്നുന്നു. അവരെ ഉടൻതന്നെ കോൺഗ്രസ്സിലെടുക്കണം. അല്ലെങ്കിൽ അവർ കോൺഗ്രസ്സിനോട് യോജിക്കണമെന്നാണ് അദ്ദേഹം നിർദ്ദേശിക്കുന്നത്. എന്നിട്ട് അതിനുവേണ്ടി അദ്ദേഹം ഒരു പ്രയോഗപദ്ധതി മുന്നോട്ടു വയ്ക്കുകയും ചെയ്യുന്നുണ്ട്. ഈ നിമിഷം, ഇതെല്ലാം വളരെ അയഥാർത്ഥമാണ്. നമ്മളെല്ലാം തിരഞ്ഞെടുപ്പ് ചൂടിലല്ലേ. നമ്മൾ പരസ്പരം മത്സരിക്കുകയാണ്. മോഹൻെറ ആശയത്തിനനുസരിച്ചു നീങ്ങാൻ ഈ സമയത്ത് ആർക്കാണ് കഴിയുക. അത് അസമയത്തായിപ്പോയി എന്നാണ് എനിക്കു തോന്നുന്നത്.

നേതൃസ്ഥാനത്തേക്കുള്ള താങ്കളുടെ തിരഞ്ഞെടുപ്പ് താല്ക്കാലികമാണെന്നുള്ളത് എതിർപാർട്ടികൾ അവരുടെ പ്രചാരണത്തിനു പാധിയാക്കുമെന്നു തോന്നുന്നില്ലേ?

പാർട്ടി ഭരണഘടന നിഷ്കർഷിക്കുന്നതങ്ങനെയാണ്. ഒരു സ്ഥിരം പ്രസിഡൻറിനെ

തിരഞ്ഞെടുക്കാൻ വർക്കിംഗ് കമ്മിറ്റിക്ക് അധികാരമില്ല. പ്രസിഡന്റിനെ തിരഞ്ഞെടുക്കാനുള്ള അധികാരമുണ്ട്, പക്ഷേ ആ തീരുമാനം എ.ഐ.സി.സി. റാറ്റിഫൈ ചെയ്യേണ്ടതുണ്ട്. വർക്കിംഗ് കമ്മിറ്റി തിരഞ്ഞെടുക്കുന്നയാൾ മറ്റെല്ലാ അർത്ഥത്തിലും പ്രസിഡന്റാണ്.

കോൺഗ്രസ് അതിന്റെ ചരിത്രത്തിൽ അഭൂതപൂർവ്വമായൊരു ഘട്ടത്തിലേക്കു കടക്കുകയാണ്. നല്ലതിനായാലും ചീത്തയ്ക്കായാലും നെഹ്റു-ഗാന്ധി കുടുംബം പാർട്ടിക്കുള്ളിലും രാജ്യത്തിനകത്തും, അധീശത്വം പുലർത്തുകയായിരുന്നു. ഭാവിയിൽ കോൺഗ്രസ്സിന്റെ പരിണാമം എങ്ങനെയാവും? മുമ്പത്തേതിനെക്കാളും കൂടുതൽ ഫെഡറൽ വീക്ഷണത്തിലുള്ളതാവുമോ അതിന്റെ പ്രവർത്തനം?

ഈ കുടുംബത്തിന്റെ കാര്യത്തിൽ എനിക്ക് എന്റേതായി വളരെ വ്യക്തമായ അഭിപ്രായങ്ങളുണ്ട്. എന്റെ കാര്യംതന്നെയെടുക്കൂ. ഞാൻ രാഷ്ട്രീയത്തിൽ പ്രവേശിച്ചപ്പോൾ ജവഹർലാൽ നെഹ്റുവിനോടോ മിസസ് ഇന്ദിരാഗാന്ധിയോടോ വ്യക്തിപരമായി യാതൊരു പരിചയവുമില്ലായിരുന്നു. എന്നാൽ, കോൺഗ്രസ്സും നെഹ്റുവിന്റെ ലേഖനങ്ങളും അദ്ദേഹം പഠിപ്പിച്ച പാഠങ്ങളും അദ്ദേഹത്തിന്റെ ആദർശങ്ങളും എല്ലാം ചേർന്ന് ഒരു പുതിയ കുടുംബം സൃഷ്ടിക്കപ്പെടുകയുണ്ടായി. ആദർശാത്മകമായ ആ കുടുംബത്തിലൊട്ടിപ്പിടിച്ചവനാണ് ഞാൻ. സാമൂഹികാർത്ഥത്തിലുള്ള മറ്റേതൊരു തരം കുടുംബത്തെയുംപോലെതന്നെ ശക്തമായിരുന്നു അതും. ഈ കാഴ്ചപ്പാടോടെയാണ് അക്കാലത്ത് എന്നെപ്പോലുള്ള ആയിരങ്ങൾ നെഹ്റു കുടുംബത്തിലുൾപ്പെട്ടവരാണെന്ന് സ്വയം അഭിമാനിച്ചത്.

കുടുംബവാഴ്ചയുടെ കാര്യമാണെങ്കിൽ അത് ആദ്യ നിര്യാണത്തോടെതന്നെ മുറിഞ്ഞതാണ്. ലാൽ ബഹാദൂർ ശാസ്ത്രി സങ്കുചിതാർത്ഥത്തിലുള്ള നെഹ്റു കുടുംബക്കാരനായിരുന്നില്ല. പക്ഷേ, ഞാനെങ്ങനെ നെഹ്റു കുടുംബാംഗമെന്ന് അഭിമാനം കൊണ്ടിരുന്നുവോ ആ അർത്ഥത്തിൽ അദ്ദേഹവും അതിലംഗമായിരുന്നു. ഈ ആദർശാത്മക കുടുംബബന്ധം ദശകങ്ങളെ അതിജീവിച്ചു വളർന്നതാണ്. ഈയൊരു കാഴ്ചപ്പാട് വച്ചു പുലർത്താൻ കോൺഗ്രസ്സുകാർ എത്രകാലം സന്നദ്ധരാവുന്നുവോ, അത്രയും കാലം ഈ കുടുംബം നിലനില്ക്കും. പിതാവ്, ഇടയ്ക്ക് ലാൽ ബഹാദൂർ ശാസ്ത്രി, പിന്നീട് പുത്രി, പിന്നെ പൗത്രൻ, തലപ്പത്തെത്തുകയുണ്ടായി. കോൺഗ്രസ് ആഗ്രഹിച്ചതു കൊണ്ടാണങ്ങനെ. ജനങ്ങൾ അത് തുറന്ന മനസ്സോടെ അംഗീകരിക്കുകയും ചെയ്തു. എന്നെന്നും അനുസ്യൂതം നിലനിൽക്കാൻ പോകുന്നത് ആദർശാത്മകമായ ഈ അസ്തിത്വമാണ്. ഞാനിതിനെ നെഹ്റു ലൈൻ എന്നു വിളിക്കുന്നു.

സങ്കുചിത കുടുംബം വിശാല കുടുംബത്തിന്റെ അവിഭാജ്യഘടകമാണ്. അത് ജനങ്ങളുടെ വികാരങ്ങളുമായും അഭിലാഷങ്ങളുമായും താദാത്മ്യപ്പെട്ടു നിൽക്കുന്നു. നെഹ്റു ലൈൻ നിലനില്ക്കും എന്നതിന് സന്ദേഹമില്ല. ഇന്ത്യയിൽ നെഹ്റു ലൈനിനു പക്ഷാന്തരമെന്നാലത് ഫാസിസമായിരിക്കും.

സ്വാതന്ത്ര്യാനന്തരം ഒരിക്കലും ഈ നെഹ്റു ലൈൻ ഇക്കഴിഞ്ഞ ഏതാനും മാസങ്ങളിലേതുപോലെ ഇത്രകണ്ട് ആസൂത്രിതവും അഭംഗുരവുമായ ആക്രമണത്തിനു വിധേയമായിട്ടുണ്ടെന്നു തോന്നുന്നില്ല. ഇതുവരെ, ഇതിനുള്ള കോൺഗ്രസ്സിന്റെ പ്രതികരണത്തിന് പ്രത്യയശാസ്ത്രതലത്തിൽ വേണ്ടത്ര ഊക്ക് ഇല്ലാതെ പോവുന്നതായാണ് കാണുന്നത്. ആ ശക്തികളുടെ മുഖത്തടിക്കാൻ തക്ക കരുത്തും വീറും നെഹ്റു ലൈനിനു വീണ്ടെടുക്കാനാവുമെന്ന് താങ്കളെങ്ങനെ ഉറപ്പുവരുത്തും?

നെഹ്റു ലൈനിന്റെ കാര്യത്തിൽ കോൺഗ്രസ്സിനുള്ളിൽ ഒരു നീക്കുപോക്കുമുണ്ടായിട്ടില്ല. അഭിപ്രായഭിന്നതയുള്ളവർ അതതു പിളർപ്പുകളുടെ സമയത്ത് വിട്ടുപിരിഞ്ഞു. ആദർശത്തിന്റെ പേരിൽ മാത്രമാണ് അവർ വിട്ടുപോയത് എന്ന് ഞാൻ പറയില്ല. മറ്റു ഘടകങ്ങളും ഉണ്ടായിരുന്നു. എന്നാൽ, ലൈനിനെ മുറുകെപ്പിടിക്കാൻ ആഗ്രഹിച്ചവർ പ്രയാസങ്ങളെയും മറുഭാഗത്തുനിന്നുള്ള കുത്തിനോവിക്കലുകളെയും അതിജീവിച്ചുകൊണ്ട് മുറുകെപ്പിടിച്ചുനിന്നു. എന്തൊക്കെ സംഭവിച്ചെന്നാലും നെഹ്റു ലൈൻ അതെല്ലാം അതിജീവിച്ചിരിക്കുന്നു. ഫാസിസത്തിന്റെ വട്ടാരത്തിനു പുറത്ത് മറ്റൊരു ശരി ലൈനും ഞാൻ കാണുന്നില്ല. നെഹ്റു ലൈനിന്റെ അടിത്തളം വിവിധങ്ങളായ കാരണങ്ങൾകൊണ്ട് വിണ്ടു വെടിച്ചിട്ടുണ്ടാവും. എന്നാലും, അതവിടെ പ്രത്യക്ഷത്തിൽ കാണപ്പെടുന്നുണ്ട്.

കാലാകാലങ്ങളിലെ ഭാഗ്യവിപര്യയങ്ങളിലൂടെ രാജ്യത്തെ നയിച്ചു ചെല്ലാനുള്ള ആർജ്ജവം അതിനുണ്ട്. അതാണ് ശരിയായ ലൈൻ എന്ന് ഞങ്ങൾക്ക് ഉത്തമ ബോദ്ധ്യവുമുണ്ട്. നമ്മുടേത് ഒരു ബഹുവിഭാഗ സമൂഹമാണെന്നും സമൂഹത്തിലെ സകല വിഭാഗങ്ങളും സ്വാതന്ത്ര്യത്തിലും തുല്യതയിലും നിലനിക്കേണ്ടതുണ്ടെന്നുമുള്ളതാണ് ആ ലൈനിന്റെ കാമ്പ്. ഇന്ത്യയിൽ നിലനില്പിന്റേതായ ഒരേയൊരു വഴി സഹവർത്തിത്വമാണ്.

അങ്ങനെ നോക്കുമ്പോൾ ഈ തിരഞ്ഞെടുപ്പിൽ ബി.ജെ.പി.യാണ് കോൺഗ്രസ്സിന്റെ മുഖ്യ എതിരാളി എന്നു താങ്കൾ കരുതുന്നതായി പറയാമോ?

ബി.ജെ.പി.യെ ഒരൊറ്റ എതിരാളിയായല്ല ഞാൻ കാണുന്നത്. എന്തുകൊണ്ടെന്നാൽ, ഒരേ വ്യവസ്ഥയിൽത്തന്നെ നിങ്ങൾക്ക് പല എതിരാളികളുണ്ടാവാം. ബി.ജെ.പി. വ്യവസ്ഥ കോൺഗ്രസ്സിന്റേതിൽനിന്നും ഭിന്നമാണ്. തീർച്ചയായും, അത് ഏതൊരു വ്യവസ്ഥയ്ക്കായി കോൺഗ്രസ് നില്ക്കുന്നുവോ അതിനെ തകർക്കാനാഗ്രഹിക്കുന്നതാണ്.

ഇനി നടക്കാനിരിക്കുന്ന വോട്ടെടുപ്പുകളിൽ ബി.ജെ.പി, കോൺഗ്രസ്സിന് ഭീഷണി ഉയർത്തുന്നുണ്ട് എന്ന കാര്യം താങ്കൾ സമ്മതിക്കുമോ?

അതെ, രാജ്യത്തിന്റെ ചില ഭാഗങ്ങളിൽ വോട്ടുകൾ അപ്പാടെ തൂത്തുവാരാം എന്ന മട്ടാണ് അവർക്ക്. പക്ഷേ അതു നടക്കില്ല. അങ്ങനെ സംഭവിക്കുമെന്ന് ഞാൻ കരുതുന്നില്ല.

കോൺഗ്രസ്സിന്റെ വിജയസാദ്ധ്യത എങ്ങനെയുണ്ട്?

വലുതാണ്. ഞങ്ങൾക്ക് ആശ്വാസജനകമായ ഭൂരിപക്ഷം ലഭിക്കാൻ പോവുകയാണെന്ന് ഞങ്ങൾ കരുതുന്നു. മറ്റൊരു പാർട്ടിക്കും സുസ്ഥിരത അവകാശപ്പെടാനില്ലാത്തതിനാൽ ഞങ്ങളുടെ സ്ഥിരതാ മുദ്രാവാക്യം തട്ടിയെടുക്കാനാവില്ല.

പാർലമെന്റിൽ കോൺഗ്രസ്സിന് ആവശ്യമായ ഭൂരിപക്ഷം ലഭിച്ചില്ലെങ്കിൽ ഏതുതരം ഗവൺമെന്റാണ് താങ്കൾ അനുകൂലിക്കുക. ദേശീയ ഗവൺമെന്റോ, കൂട്ടുകക്ഷി ഗവൺമെന്റോ, അതോ പുറത്തുനിന്ന് പിന്തുണ നൽകിക്കൊണ്ടുള്ള ഗവൺമെന്റോ?

> **ഞ**ങ്ങൾക്ക് ആശ്വാസജനകമായ ഭൂരിപക്ഷം ലഭിക്കുമെന്ന് ഞങ്ങൾ കരുതുന്നു. മറ്റൊരു പാർട്ടിക്കും സുസ്ഥിരത അവകാശപ്പെടാനില്ലാത്തതിനാൽ ഞങ്ങളുടെ സ്ഥിരതാമുദ്രാവാക്യം തട്ടിയെടുക്കാനാവില്ല.
>
> പി.വി. നരസിംഹറാവു

അങ്ങനെ ചിന്തിക്കാതിരിക്കാനും നിർവ്വാഹമില്ലതന്നെ. പക്ഷേ, ഇന്ന് നിങ്ങൾ ഏതു പാർട്ടിയോടു ചോദിച്ചാലും ലഭിക്കുന്ന ഒരേയൊരു ഉത്തരം ഇതായിരിക്കും: എനിക്ക് ഗവൺമെന്റ് രൂപീകരിക്കാനാവുമെന്ന് ഉത്തമ വിശ്വാസമാണ്. പിന്നെന്തിന് മറ്റേതെങ്കിലും സാദ്ധ്യതയെപ്പറ്റി സംസാരിക്കണം? കൂട്ടുകക്ഷി ഗവൺമെന്റിന്റെ കാര്യത്തിലാണെങ്കിൽ ഒരേപോലെ ചിന്തിക്കുന്നവർക്കിടയിലേ അതേപ്പറ്റി ചർച്ച ചെയ്യാനാവൂ എന്നു ഞാൻ പറയും. ദേശീയ ഗവൺമെന്റാണെങ്കിലോ യോജിപ്പുണ്ടായാലും വിയോജിപ്പുണ്ടായാലും സകല പാർട്ടികളും ഒരുമിച്ചു വരുന്ന ഒരുതരം പൂണ്ടടക്കം പിടിച്ചുള്ള ഗവൺമെന്റ് എന്നാണ് നിർവ്വചനം. എന്തായാലും, ഈ തിരഞ്ഞെടുപ്പിൽ അതുണ്ടാകാനേ പോകുന്നില്ല.

പാർട്ടിക്കുള്ളിലെ തിരഞ്ഞെടുപ്പുകൾ നടത്താൻ ഉദ്ദേശ്യമുണ്ടോ? അതങ്ങനെ നീട്ടി നീട്ടിക്കൊണ്ടുപോവുകയാണല്ലോ.

ഉണ്ട്. മാനിഫെസ്റ്റോ പുറത്തിറക്കിക്കൊണ്ട് രാജീവ്ജി നടത്തിയ പത്രസമ്മേളനത്തിൽ വളരെ വ്യക്തമായി പറഞ്ഞതാണ്, ലോക്സഭാ തിരഞ്ഞെടുപ്പു കാരണം മുടക്കം വന്നിടത്തുവച്ച് പാർട്ടി തിരഞ്ഞെടുപ്പുകളുടെ നടത്തിപ്പ് തുടരുമെന്ന്. ജനാധിപത്യപ്രക്രിയയിലൂടെ വന്നവർ കോൺഗ്രസ്സിന്റെ ഭാരവാഹികളായില്ലെങ്കിൽ കോൺഗ്രസ്സിനോ കോൺഗ്രസ്സിന്റെ ഭാഗധേയത്തിനോ ഭാവി ഉണ്ടാവില്ലായെന്ന് എനിക്ക് നന്നെ ബോദ്ധ്യമുണ്ട്.

ഒരാൾക്ക് ഒരു പദവി എന്ന തത്വത്തെ താങ്കൾ അനുകൂലിക്കുന്നുണ്ടോ?

തിരഞ്ഞെടുപ്പിനുശേഷമേ ഞങ്ങൾക്ക് ആ തീരുമാനമെടുക്കാൻ കഴിയുകയുള്ളൂ. ഏതെങ്കിലുമൊരു രീതിക്കുമാത്രം വിശുദ്ധി കല്പിക്കാൻ ഞാനില്ല.



വി.പി. സിംഗ്

## **രാ**ജ്യം എന്നാൽ ഒരു തുണ്ടു കടലാസല്ല. ജനഹൃദയത്തിലെ ഭൂപടമാണ് അത്. ആ ഭൂപടത്തിൽ നടത്തുന്ന അതിർത്തിനിർണ്ണയം രാജ്യത്തും പ്രതിഫലിക്കും— ജനതാദൾ നേതാവ് വി.പി. സിംഗ് വിശ്വസിക്കുന്നു.

അദ്ദേഹവുമായി നടത്തിയ ഒരു കൂടിക്കാഴ്ചയിൽ നിന്ന്

**സ**മീപകാല സംഭവങ്ങൾ, വിശേഷിച്ച് രാജീവിന്റെ വധം, ജനാധിപത്യ വ്യവസ്ഥയ്ക്കൊരു തിരിച്ചടിയാണെന്ന് കരുതുന്നുണ്ടോ?

പൊതുജീവിതത്തിൽ അക്രമം വ്യാപകമായി പ്രയോഗിക്കപ്പെടുന്നു എന്നതിൽ യാതൊരു സംശയവുമില്ല. അത്തരമൊരവസ്ഥയോട് നമുക്ക് പരിചയവുമില്ല. ബീഹാറിൽ ഞാൻ പോയപ്പോൾ ബോംബേറു നടന്നു. അതിൽ ഒരു കുട്ടി കൊല്ലപ്പെട്ടു. അത്തരം കാര്യങ്ങളിലൂടെയെല്ലാം ഞാൻ കടന്നുപോയിട്ടുണ്ട്. ഭോപാലിൽ ആസിഡ് നിറഞ്ഞപൊതികൾ എറിയുകയുണ്ടായി. തൊഴിൽപരമായ അപകടങ്ങളായിത്തീർന്നിരിക്കയാണ് അതൊക്കെ. ഏതായാലും ജനാധിപത്യത്തിന് അതൊന്നും നന്നല്ല.

1984-ലെന്ന പോലെ, ദേശീയമായൊരു ദുരന്തം സംഭവിക്കാൻ പോകുന്നുവെന്ന വിചാരം തിരഞ്ഞെടുപ്പിനെ സ്വാധീനിക്കുമെന്നു തോന്നുന്നില്ല. എന്നാൽ ദേശീയോദ്ഗ്രഥനത്തിന്റെ നേർക്കൊരു വെല്ലുവിളി ഉയർന്നിട്ടുണ്ടെന്ന തോന്നലില്ലേ?

കോൺഗ്രസ്സിനെതിരെ നിഷേധാത്മകമായൊരു സമീപനമല്ല ഞങ്ങളുടേത്. സമൂർത്തമായാണ് ഞങ്ങൾ ചിന്തിക്കുന്നത്. രാജ്യം നേരിടുന്ന പ്രതിസന്ധി തരണം ചെയ്യാൻ ഐക്യബോധമുള്ള ശക്തമായൊരു ഇന്ത്യ ആവശ്യമാണെന്നും, പൊതുജനങ്ങളെ വിശ്വാസത്തിലെടുക്കണമെന്നും, രാജ്യകാര്യങ്ങളിൽ അവർക്ക് പങ്കാളിത്തമുണ്ടാകണമെന്നും ഞങ്ങൾ വിശ്വസിക്കുന്നു. എങ്കിൽ മാത്രമേ, ഉള്ളിൽ നിന്നുള്ള ശക്തിപുറത്തേക്ക് പ്രസരിക്കൂ. ഈ പ്രശ്നത്തെ നാം നേരിടാതെ സമൂഹത്തെ വിഘടിക്കാൻ അനുവദിക്കാൻ രാജ്യത്തിന് യഥാർത്ഥശക്തി നൽകാൻ നമുക്കെങ്ങനെ കഴിയും? ഉള്ളവർ കുറേപ്പേർ ഒന്നിച്ചുചേരുന്നതല്ല ശക്തി പ്രദാനം ചെയ്യാനുള്ള വഴി. ജനങ്ങൾക്കുമാത്രമേ രാജ്യത്തിന് ശക്തി നൽകാനാവൂ. ശക്തിയുടേയും സുസ്ഥിരതയുടേയും അടിത്തറ ജനങ്ങൾ മാത്രമാണ്.

ദേശസ്നേഹവികാരത്തെ വിജ്രുംഭിപ്പിച്ചും, കോൺഗ്രസ്സിന്റെ മുദ്രാവാക്യമായ സുസ്ഥിരതയെ സ്വയം സ്വീകരിച്ച് മാറിക്കൊണ്ടിരിക്കുന്ന സ്ഥിതിവിശേഷത്തെ തങ്ങൾക്കനുകൂലമാക്കാനാണല്ലോ ബി.ജെ.പി യത്നിക്കുന്നത്. ഇതിനെ എങ്ങനെ നേരിടും?

ബി.ജെ.പിക്ക് അംഗങ്ങളില്ല. എവിടെനിന്നാണ് അവർക്ക് അംഗങ്ങളെ കിട്ടുക? തെക്കേയിന്ത്യയിൽ നിന്നോ ബീഹാറിൽ നിന്നോ വടക്കുകിഴക്കൻ സ്റ്റേറ്റുകളിൽ നിന്നോ അവർക്ക് സീറ്റുകളൊന്നും കിട്ടുകയില്ല. സീറ്റുകൾ കിട്ടാതെ വരുമ്പോൾ ഏതെങ്കിലും ഒരു തരത്തിലുള്ള ആക്രമണത്തെ നേരിടാനുള്ള കഴിവോ അധികാരമോ നിങ്ങൾക്കുണ്ടോ എന്നതാണ് പ്രധാനചോദ്യം. രാഷ്ട്രീയത്തിൽ നോവലുകളെഴുതാനാവില്ലല്ലോ....

എങ്കിൽപ്പോലും അപകടം സംഭവിച്ചേക്കുമെന്ന വിചാരത്തെ ചൂഷണം ചെയ്യാനാവില്ലേ?

ജനങ്ങളുടെ രാഷ്ട്രീയ ബോധത്തെ നാം എന്നും താഴ്ത്തിക്കെട്ടുകയേ ചെയ്തിട്ടുള്ളൂ. തലയ്ക്ക് നല്ല വെളിവുള്ളവരാണ് ജനങ്ങൾ. അവർ എല്ലാം കാണുന്നുണ്ട്. സ്വന്തം മനസ്സിനെപ്പറ്റി നല്ല ബോധമുള്ളവരാണ് വോട്ടർമാർ. രാഷ്ട്രീയപ്പാർട്ടികൾക്കോ നേതാക്കൾക്കോ ഇന്ത്യയിലെ ജനങ്ങളാകാൻ സാധിക്കില്ല. ഏതെങ്കിലും ആ മുദ്രാവാക്യമോ രാഷ്ട്രീയ ലൈനോ ആർക്കെങ്കിലും തട്ടിയെടുക്കാനാവില്ല. അധികാരവുമായി പ്രത്യക്ഷബന്ധം പുലർത്താൻ മോഹിക്കുന്ന ധനികവർഗ്ഗം ബി.ജെ.പിക്കു ചുറ്റും കൂടിച്ചേർന്നിരിക്കുന്നു എന്നതാണ് യഥാർത്ഥ കാര്യം. ബി.ജെ.പിയുടെ യഥാർത്ഥ സാമ്പത്തിക സ്വഭാവം മനസ്സിലാക്കണം. എങ്കിൽ മാത്രമേ മതപരമായ മൂടുപടം കീറിപ്പറിച്ചു കളയാനാവൂ. മുഖംമൂടി എടുത്തുമാറ്റി യഥാർത്ഥമുഖം കാണണം. തൊഴിൽ ചെയ്യുന്ന ജനങ്ങളെ ഇതെങ്ങനെ സ്പർശിക്കുന്നു എന്ന കാര്യം വെളിവാക്കണം. മാനേജ്മെന്റിൽ തൊഴിലാളി പങ്കാളിത്തം വേണമെന്ന് നിർബന്ധം പിടിച്ചാൽ അതിനെ ആദ്യം എതിർക്കുന്നത് ബി.ജെ.പി ആയിരിക്കും. ഒരു ഫാക്ടറിയിലെ തൊഴിലാളികളെല്ലാം ഹിന്ദുക്കളാണെന്നും, അതുകൊണ്ട് മാനേജ്മെന്റിൽ അവർക്ക് പങ്കാളിത്തം നൽകണമെന്നും വാദിച്ചാലൊന്നും ഫലമുണ്ടാകില്ല. അങ്ങനെ സാമ്പത്തികമായി അവലംബിച്ചിരിക്കുന്ന പരസ്പരവിരുദ്ധങ്ങളായ നിലപാടുകളെ മൂടിവയ്ക്കാൻ ജാതികൊണ്ടുവരുന്നു. അതിന്റെ പേരിൽ വൈരുദ്ധ്യങ്ങൾ വിശദീകരിക്കേണ്ടതില്ലല്ലോ. സ്റ്റാറ്റസ്കോ തുടരണം, അത്രതന്നെ. കോൺഗ്രസ്സും ബി.ജെ.പിയും സാമൂഹികവും സാമ്പത്തികവുമായ നീതിയെ എതിർക്കുന്നു. ഇതുവേണം വെളിച്ചത്തുകൊണ്ടുവരേണ്ടത്.

> **ഞ**ങ്ങൾ ഗവൺമെന്റിലായിരുന്നപ്പോൾ പാവപ്പെട്ടവരുടെ വിശ്വാസം നേടാൻ എന്റെ ഗവൺമെന്റിന് സാധിച്ചിരുന്നു. അതു നഷ്ടപ്പെടുത്തുകയില്ല. ഞങ്ങൾ ഗവൺമെന്റ് രൂപീകരിക്കും.
>
> വി.പി. സിംഗ്

എന്നാൽ ഈ അവസരത്തിൽ ദേശീയ ഐക്യത്തിനും ദേശീയോദ്ഗ്രഥനത്തിനും നേർക്കുണ്ടായിരിക്കുന്ന വെല്ലുവിളിയല്ലേ ഉയർത്തിക്കാണിക്കേണ്ടത്. അതിന് നല്ലൊരു തന്ത്രപൂർവ്വമായ നിലപാടെന്ന നിലയ്ക്ക് മതേതരത്വവും, മറ്റു മൂല്യങ്ങളും ആവർത്തിച്ച് ഊന്നിപ്പറയുന്നതല്ലേ ആവശ്യം?

ജനങ്ങൾ ഒന്നിച്ചാലേ ശക്തികൈവരൂ. ഇന്ത്യയെ ഒന്നിച്ചുകൊണ്ടുവരാൻ ആദ്യം ചെയ്യേണ്ടത് ബഹുജനങ്ങളെ ഒന്നിപ്പിക്കുകയാണ്. ഏതെങ്കിലും ഒരു വിഭാഗം ഒന്നിച്ചാൽ ഇന്ത്യ ഒന്നിക്കുമോ? സാമൂഹ്യമായ വിഭജനം അവസാനിപ്പിക്കുകയാണ് പ്രഥമ ആവശ്യം.

എന്നാൽ മണ്ഡൽ കമ്മീഷന്റെ റിപ്പോർട്ട് പുനരുദ്ധരിപ്പിച്ചതുവഴി താങ്കളുടെ ഗവൺമെന്റ് സാമൂഹ്യവിഭജനത്തെ മൂർച്ചരിപ്പിക്കയാണുണ്ടായതെന്ന് ഒരു വാദമില്ലേ?

ഈ വിഭജനത്തെ തകർക്കാനാണ് ഞങ്ങൾ ശ്രമിക്കുന്നത്. നമ്മുടെ സമൂഹം ആഴത്തിൽ വിഭജിപ്പിക്കപ്പെട്ടിരിക്കുന്നു. ഉൽപ്പാദകവർഗ്ഗത്തോടുള്ള ഒരനീതിയാണത്. നമ്മുടെ ബലഹീനതയാണത്. കഴിഞ്ഞകാലത്ത് ഇന്ത്യയെ ദുർബലമാക്കിയിട്ടുള്ളതും ഇതു തന്നെ. തിരസ്കൃതർ എന്നനിലയിൽ ഒരു വിഭാഗം ജന

ങ്ങളുടെ ഹൃദയത്തിൽ ആഴത്തിലുള്ള അകൽച്ചബോധമുണ്ട്. അവരുടെ വേദന നാം കാണണം. മറ്റുള്ളവരുടെ വേദന നാം കാണുന്നില്ല് എന്നതുകൊണ്ട്, അത് നിലനിൽക്കുന്നില്ലെന്ന് കരുതരുത്. ആ വേദനയെപ്പറ്റി ഒരാൾ പറയുമ്പോൾ, നിങ്ങൾ പറയും നിങ്ങളുടെ മനസ്സമാധാനത്തെ അയാൾ ശല്യപ്പെടുത്തുകയാണെന്ന്. ഈ സ്ഥിതി വിശേഷത്തെയാണ് നമുക്ക് കൈകാര്യം ചെയ്യാനുള്ളത്. തിരസ്കൃതരായവരെ ഒന്നിച്ചുകൊണ്ടുവന്നുവേണം ശക്തിനേടേണ്ടത്.

തിരഞ്ഞെടുപ്പു കഴിഞ്ഞാൽ അടിയന്തരശ്രദ്ധപതിയേണ്ട കാര്യങ്ങൾ ഏതൊക്കെ?

ഏതു തരത്തിലുള്ള ഗവൺമെൻറാണ് നാം സ്ഥാപിക്കാൻ പോകുന്നതെന്നതല്ല പ്രധാന പ്രശ്നം. തീർച്ചയായും അത് പ്രധാനം തന്നെ. ഒരു ഗവൺമെൻറ് രൂപീകരിക്കാൻ സാധിക്കുമെന്ന പ്രത്യാശയോടെയാണ് ഞങ്ങൾ ഈ തിരഞ്ഞെടുപ്പിനെ നേരിടുന്നത്. എന്നാൽ അതിനേക്കാൾ പ്രധാനം ഏതുതരം രാജ്യത്തെയാണ് നാം സൃഷ്ടിക്കാൻ പോകുന്നതെന്നാണ്. വിദ്വേഷം നിറഞ്ഞ ഒരു രാഷ്ട്രമാണോ സ്നേഹത്തിൽ അധിഷ്ഠിതമായ ഒരു രാഷ്ട്രമാണോ, ഏതാണ് നാം കാംക്ഷിക്കുന്നത്. അതോ സാഹോദര്യത്തിൻേറതോ? നീതിയുടേയോ അനീതിയുടേയോ രാജ്യമായിരിക്കുമോ? ഒരു ഗവൺമെൻറു രൂപീകരിക്കുമ്പോൾ വീഴ്ച ഉണ്ടായെന്നിരിക്കാം. ഏതാനും ആഴ്ചകൾ കൊണ്ട് അത് പരിഹരിക്കാനും സാധിക്കും. എന്നാൽ ഒരു രാജ്യത്തെ സംബന്ധിച്ചിടത്തോളം ഒരു വീഴ്ചപറ്റിയാൽ, അത് തിരുത്താൻ തലമുറകൾ കാത്തിരിക്കേണ്ടിവരും. ഒരു രാജ്യം എന്നാൽ ഒരുതുണ്ടുകടലാസല്ല. ജനഹൃദയത്തിലെ ഭൂപടമാണ് അത്. ആ ഭൂപടത്തിൽ നടത്തുന്ന അതിർത്തിനിർണ്ണയം രാജ്യത്തും പ്രതിഫലിക്കും. ജനഹൃദയങ്ങളിൽ അതിർവരമ്പുകൾ സൃഷ്ടിക്കാൻ ജനതാദൾ അനുവദിക്കില്ല.

1989-ൽ കൂട്ടുചേരുക മൂലം ബി.ജെ.പി താങ്കൾക്ക് നൽകിയ മാന്യതയല്ലേ, ഇന്ന് ആ പാർട്ടിയെ വൻതോതിൽ രംഗത്തിറങ്ങാൻ സഹായിച്ചത്?

1989-ലാണെങ്കിൽ, കോൺഗ്രസ് പോയേ തീരു എന്നത് ദേശീയാടിസ്ഥാനത്തിലുള്ള അഭിപ്രായപ്രകടനമായിരുന്നു. സാർവജനീനമായിരുന്നു അത്തരമൊരു ആഗ്രഹപ്രകടനം. അതിനോട് അനുകൂലമായി പ്രതികരിക്കുകയും അത് നടപ്പാക്കാൻ വിവിധ സമീപനങ്ങളും തന്ത്രങ്ങളും ആവിഷ്ക്കരിക്കുകയും ചെയ്തു. സെൻട്രിസ്റ്റ് പാർട്ടികൾ അന്യോന്യം ലയിക്കണമെന്നും, പ്രാദേശികപ്പാർട്ടികളുമായി സഖ്യമുണ്ടാക്കണമെന്നും അതിൻെറ അടിസ്ഥാനത്തിൽ ഇടതും വലതും പക്ഷ പാർട്ടികളുമായി സീറ്റുധാരണ ഉണ്ടാക്കണമെന്നും ഞാൻ പറഞ്ഞപ്പോൾ ജനങ്ങൾ ചിരിച്ചു. എനിക്ക് ഭ്രാന്താണെന്നുവരെ പത്രങ്ങൾ എഴുതി. എന്നാൽ രണ്ടുകൊല്ലത്തിനുശേഷം, 1989-ൽ അതല്ലേ സംഭവിച്ചത്. അപ്പോൾപ്പോലും ഞങ്ങൾ ആവിഷ്ക്കരിച്ചത് വ്യത്യസ്തമായൊരു സമീപനമായിരുന്നു. ബിജെപിയുമായി സഖ്യമുണ്ടാക്കിയില്ല, മറിച്ച് സഖ്യമുണ്ടാക്കിയത് ദേശീയമുന്നണിയുമായിട്ടായിരുന്നു. പ്രതിപക്ഷത്തിൻെറ വോട്ടു വിഭജിക്കപ്പെടരുതെന്ന സമീപനമായിരുന്നു ഇതിനു പിന്നിൽ. അല്ലാതെ ബി.ജെ.പിയുമായി സൗഹൃദമൊന്നുമായിരുന്നില്ല. തിരഞ്ഞെടുപ്പുകാലത്തുപോലും ബി.ജെ.പിയുടെ കൊടിക്കുകീഴിൽ ഞാൻ പ്രവർത്തിച്ചിരുന്നില്ല. ആഗ്രയിലും മഥുരയിലും ബി.ജെ.പിയുമായി വേദിപങ്കിടാൻ ഞാൻ തയ്യാറായില്ല. ഞാൻ അവർക്കെതിരാണെന്നു ബി.ജെ.പി അന്ന് കുറ്റപ്പെടുത്തുകപോലും ചെയ്തു. എല്ലാവരും വിട്ടുവീഴ്ചകൾക്കൊരുങ്ങുന്ന തിരഞ്ഞെടുപ്പുകാലമായിരുന്നു അതെന്നോർക്കണം. പക്ഷേ ഞങ്ങൾ വിട്ടുവീഴ്ചയൊന്നും ചെയ്തില്ല.

പക്ഷേ ഗവൺമെൻറ് രൂപീകരിക്കാൻ താങ്കൾ അവരുടെ പിന്തുണ നേടിയല്ലോ.

വരട്ടെ, ഞാൻ പറഞ്ഞുവന്നത് മുഴുമിക്കട്ടെ. ഗവൺമെൻറ് രൂപീകരണസമയം ആഗതമായപ്പോൾ, ഏറ്റവും വലിയ കക്ഷി ഗവൺമെൻറു രൂപീകരിക്കാൻ തയ്യാറായില്ല. രണ്ടാമത്തെ വലിയ കക്ഷി എന്നനിലയ്ക്ക് ഞങ്ങൾ ക്ഷണിക്കപ്പെട്ടു. ഇടതുപക്ഷ കക്ഷികളുടെ കത്തുകളുമായാണ് ഞാൻ രാഷ്ട്രപതിയെ സന്ദർശിച്ചത്. ബി.ജെ.പിയുടെ കത്തില്ലായിരുന്നു. രണ്ടാമത്തെ വലിയ കക്ഷിയെന്നനിലയ്ക്ക് ഞങ്ങൾ ഗവൺമെൻറ് രൂപീകരിച്ചു, ഇടതുപക്ഷ കക്ഷികളുടെയും ബി.ജെ.പിയുടേയും പിന്തുണയോടെ ഞങ്ങൾ നിലനിന്നു.

ഞങ്ങളെ പിന്താങ്ങാൻ ബി.ജെ.പി സ്വയം പ്രേരിപ്പിക്കപ്പെടുകയാണുണ്ടായത്. ഗവൺമെൻറ് രൂപീകരിക്കാൻ കോൺഗ്രസ്സ് വിസമ്മതിച്ചപ്പോൾ, അവർക്ക് ഗവൺമെൻറ് രൂപീകരിക്കാൻ സാധിക്കുമായിരുന്നില്ല. ചെറിയൊരു ഗ്രൂപ്പുമാത്രമായിരുന്നു അവർ. അതും മാത്രമല്ല, ഇടതുപക്ഷത്തിൻെറ പിന്തുണയും അവർക്ക് ലഭിക്കുമായിരുന്നില്ല. അതിനും പുറമെ കോൺഗ്രസ്സിനെതിരെ അതിശക്തമായവികാരം നിലനിൽക്കുന്നുണ്ടായിരുന്നു. അത്തരമൊരു സാഹചര്യത്തിൽ കോൺഗ്രസ്സിനെ വീണ്ടും അധികാരത്തിൽ കൊണ്ടുവരാനുള്ള ഏതു നീക്കവും ജനങ്ങളെ അകറ്റുമായിരുന്നു. അതുകൊണ്ടുതന്നെ അവർക്ക് കോൺഗ്രസ്സിനെ കൊണ്ടുവരാൻ സാധിക്കുമായിരുന്നില്ല. ഞങ്ങളെ പിന്താങ്ങിയപ്പോൾപ്പോലും അവർ നൽകിയത് ക്രിട്ടിക്കൽ സപ്പോർട്ടായിരുന്നു. അപ്പോൾപ്പോലും, പ്രകടനപത്രികയിൽ നിന്നും വ്യതിചലിക്കുന്ന പ്രശ്നമേയില്ലെന്ന് വ്യക്തമാക്കിയിരുന്നു. തിരഞ്ഞെടുപ്പുകാലത്ത് കർക്കശമായ നിലപാടായിരുന്നു എൻേറത്. ആർട്ടിക്കിൾ 370, രാമജന്മഭൂമി എന്നീ പ്രശ്നങ്ങളിൽ ഞങ്ങളുടെ സമീപനത്തിലുള്ള വ്യത്യാസം സഭയിൽ വ്യക്തമാക്കിയിരുന്നതാണ്.

മണ്ഡൽ നടപ്പാക്കിയതോടെയാണ് കുഴപ്പം ഉണ്ടാവുന്നത്. അവർ അപ്പോൾ കമണ്ഡൽ എടുത്തു. സാമൂഹ്യനീതി പ്രദാനം ചെയ്യാനുള്ള നീക്കത്തെ തടയുകയായിരുന്നു അതിൻെറ ഉദ്ദേശ്യം. മഹാത്മാ ഫൂലേ ഇങ്ങനെ പറഞ്ഞിട്ടുണ്ട്: ''സാമൂഹ്യനീതി നൽകാനുള്ള നടപടി വിജയപ്രാപ്തിയിലെത്താൻ തുടങ്ങുമ്പോഴേക്കും, ജനങ്ങളിൽ ചിന്താക്കുഴപ്പമുണ്ടാക്കാനും സാമൂഹ്യനീതിയെ തകിടംമറിക്കാനും നിക്ഷിപ്ത താൽപ്പര്യക്കാർ മതത്തിൻെറപേരിൽ ഭീഷണി ഉയർത്തും.'' അതാണ് സംഭവിച്ചത്. സാമൂഹ്യവും സാമ്പത്തികവുമായ നീതിക്കുവേണ്ടിയുള്ള ജനാഭിലാഷത്തെ തകിടം മറിക്കാൻ മതം മുന്നോട്ടുവന്നു.

ഇന്നത്തെ സാഹചര്യത്തിൽ സെൻട്രിസ്റ്റ് ശക്തികളുടെ പുനരേകീകരണം അനിവാര്യമല്ലേ?

വീണ്ടും നിങ്ങൾ ജനങ്ങളെ മറക്കുന്നു. പേരുകളുടെയും പാർട്ടികളുടെയും അടിസ്ഥാനത്തിലാണ് നിങ്ങൾ ചിന്തിക്കുന്നത്. ജനങ്ങളിലാണ്, അല്ലാതെ നേതാക്കളിലോ പാർട്ടികളിലോ ആയിരിക്കില്ല സമതുലാവസ്ഥ നിൽക്കാൻ പോകുന്നതെന്ന് വരുംകൊല്ലങ്ങളിൽ മനസ്സിലാകും. ബഹുജനാടിസ്ഥാനത്തിൽ ജനങ്ങളെ ഒത്തുകൊണ്ടുവരാനാണ് ഞങ്ങൾ ശ്രമിക്കുന്നത് അതാണ് പ്രധാനം.

പാർലമെൻറിൽ ആർക്കും ഭൂരിപക്ഷമില്ലാത്ത ഒരവസ്ഥ സംജാതമായാലോ?

അങ്ങനെയൊരവസ്ഥ ഉണ്ടാകുകയില്ലെന്നത് തീർച്ചയാണ്. ഞങ്ങൾ അധികാരത്തിലായിരുന്നപ്പോൾ, പാവപ്പെട്ടവരുടെ വിശ്വാസം നേടാൻ എൻെറ ഗവൺമെൻറിന് സാധിച്ചിരുന്നു. അത് നഷ്ടപ്പെടുത്തുകയില്ല. ഞങ്ങൾ ഗവൺമെൻറ് രൂപീകരിക്കും.



എൽ.കെ. അദ്വാനി

**ഇ**ന്ത്യയെ അടിസ്ഥാനപരമായി ഒരു ഹിന്ദുരാജ്യമെന്ന് വിശേഷിപ്പിക്കുന്നതിൽ യാതൊരപാകതയുമില്ലെന്ന വിശ്വസക്കാരാണ് സാധാരണക്കാർ. ഹിന്ദു എന്നുപറയുന്നതിൽ എന്തിന് നാം ലജ്ജിക്കണം? എൽ.കെ. അദ്വാനി ചോദിക്കുന്നു.

അദ്ദേഹവുമായി നടത്തിയ ഒരു കൂടിക്കാഴ്ചയിൽ നിന്ന്

**തി**രഞ്ഞെടുപ്പിൻെറ ആദ്യഘട്ടത്തിൽ ബി.ജെ.പി. അണികളിൽ ദൃശ്യമായിരുന്ന ആത്മവിശ്വാസം ഇപ്പോൾ കാണാനില്ലല്ലോ. എന്താണിതിനു കാരണം?

രാജീവ്ഗാന്ധിയുടെ വധം എല്ലാ രാഷ്ട്രീയ പ്രവർത്തനങ്ങളെയും നിശ്ചലമാക്കിയെങ്കിലും, മുമ്പത്തെക്കാളും എൻെറ പാർട്ടിക്കാർക്ക് ഇപ്പോൾ ആത്മവിശ്വാസമുണ്ട്. ഞെട്ടിപ്പിക്കുന്ന ആ ദുരന്തത്തെത്തുടർന്നുള്ള നടപടികളിൽ കോൺഗ്രസ്സുകാർ കുറേക്കൂടി വിവേകവും അവധാനതയും പ്രദർശിപ്പിച്ചിരുന്നുവെങ്കിൽ കാര്യങ്ങൾ വ്യത്യസ്തമാകുമായിരുന്നു. കോൺഗ്രസ്സിലെ ഉപജാപക വൃന്ദം അവരുടെ തീരുമാനം പാർട്ടിയുടെയും രാജ്യത്തിൻെറയും മേൽ അടിച്ചേൽപ്പിക്കാൻ അവലംബിച്ച രീതിയും സ്ഥിതിഗതികൾ കൈകാര്യം ചെയ്യുന്നതിൽ വന്ന വീഴ്ചയും കോൺഗ്രസ്സിന് വല്ലാത്ത ക്ഷതമേൽപ്പിച്ചിട്ടുണ്ട്. പാർട്ടിക്ക് സുസ്ഥിരതയില്ലെന്നാണ് അത് വെളിവാക്കിയത്. അങ്ങനെ ആഭ്യന്തരമായിത്തന്നെ സുസ്ഥിരതയില്ലാത്ത ഒരു പാർട്ടിക്ക് സുസ്ഥിരതയുള്ള ഒരു ഭരണകൂടം എങ്ങനെ നൽകാൻ സാധിക്കും? ഈ സംഭവവികാസം തീർച്ചയായും ബി.ജെ.പി.ക്ക് ഗുണകരമായിട്ടുണ്ട്.

രാജീവ്ഗാന്ധിയുടെ വധത്തിനു മുൻപ്, ഉത്തർപ്രദേശിലും, കേന്ദ്രത്തിലും പ്രാദേശികപ്പാർട്ടികളുടെ സഹായം സ്വീകരിച്ചും ഗവൺമെൻറ് രൂപീകരിക്കുമെന്നായിരുന്നല്ലോ ബി.ജെ.പി. പറഞ്ഞിരുന്നത്. അതെല്ലാം തീർന്നോ? ഇപ്പോൾ സുസ്ഥിരതയെപ്പറ്റി മാത്രമാണല്ലോ പറയുന്നത്.

അങ്ങനെയല്ല. സുസ്ഥിരതാവാദം ഒരു ഘടകംകൂടി മാത്രമാണ്. അതു മാത്രമല്ല, ഞങ്ങൾ വീണ്ടും പ്രചരണം തുടങ്ങിയപ്പോൾ ആ പഴയ മുദ്രാവാക്യങ്ങൾ—റാം, റൊട്ടി, ഇൻസാഫ്—തന്നെയാണ് ആവർത്തിക്കുന്നത്. കോൺഗ്രസ് സുസ്ഥിരതയായിരുന്നു വാഗ്ദാനം ചെയ്തിരുന്നതെങ്കിലും ഇക്കഴിഞ്ഞ ദിവസങ്ങളിലെ സംഭവവികാസങ്ങളുടെ ഫലമായി, ആ മുദ്രാവാക്യം അവർക്ക് നഷ്ടപ്പെട്ടിരിക്കുന്നു. അതുകൊണ്ട് സുസ്ഥിരതയെന്ന മുദ്രാവാക്യം ഞങ്ങൾക്ക് അനുകൂലമായ മറ്റൊരു ഘടകമായിത്തീർന്നു.

രാജീവ്ഗാന്ധിയുടെ വധം രാമതരംഗത്തെ എങ്ങനെ ബാധിച്ചു.

യാതൊരു വിധത്തിലും അതിനെ ബാധിച്ചതായി ഞാൻ കരുതുന്നില്ല. രാമതരംഗം കെട്ടടങ്ങിയെന്നും, രാമനെപ്പറ്റി ആരും സംസാരിക്കുന്നില്ലെന്നും ജനുവരി മുതൽക്കേ ഞാൻ കേട്ടുതുടങ്ങിയതാണ്. അതിൻെറ ഫലമായി തിരഞ്ഞെടുപ്പ് പ്രഖ്യാപിച്ചപ്പോൾ, എൻെറ സഹപ്രവർത്തകരും വിശ്വഹിന്ദു പരിഷത്തും ഇങ്ങനെ പറഞ്ഞു: തിരഞ്ഞെടുപ്പ് പ്രഖ്യാപിച്ച സ്ഥിതിക്ക് സ്ഥാനാർത്ഥി നിർണ്ണയത്തിലായിരിക്കും എല്ലാവരും ശ്രദ്ധിക്കുക. അതുകൊണ്ട് ഏപ്രിൽ നാലിലെ റാലി നമുക്കു മാറ്റിവച്ചുകൂടെ? ഒരിക്കലും പാടില്ലെന്നായിരുന്നു എൻെറ നിലപാട്. എന്തിന് അത് മാറ്റിവയ്ക്കണം? പ്രതികരണം മെച്ചമായിരിക്കുമെന്ന് ആത്മവിശ്വാസമുണ്ടോ എന്ന് അവരെന്നോട് ചോദിച്ചു. 'എനിക്ക് തീർച്ചയുണ്ട്. യാതൊരു സംശയവുമില്ല' എൻെറ മറുപടി അതായിരുന്നു. ജനങ്ങളുടെ മനസ്സിൽ ഈ പ്രശ്നം ആഴത്തിൽ പതിഞ്ഞിട്ടുണ്ടെന്ന വിലയിരുത്തലായിരുന്നു അത്തരമൊരു മറുപടിക്കു കാരണം. എപ്പോൾ ഒരു തിരഞ്ഞെടുപ്പ് നടത്തിയാലും, ഈ പ്രശ്നം സമ്മതിദായകരെ സ്വാധീനിക്കും. ജൂൺ പന്ത്രണ്ടാം തീയതിയോ പതിനഞ്ചാം തീയതിയോ ജനങ്ങൾ വോട്ടു ചെയ്യാൻ പോയാലും രാമനെ അവർ മറക്കുമെന്നു എനിക്കു തോന്നുന്നില്ല, ഇല്ല, അങ്ങനെയൊന്നും സംഭവിക്കില്ല.

ഇന്ത്യൻ രാഷ്ട്രീയത്തിൻെറ ആധാരശില ഹൈന്ദവ സംസ്കാരമാണെന്ന അടിസ്ഥാനത്തിൽ, ഈ തിരഞ്ഞെടുപ്പ് നിർണ്ണായകമാകുമെന്നാണോ താങ്കൾ കരുതുന്നത്?

ഞാനങ്ങനെ തന്നെ വിചാരിക്കുന്നു. ഇന്ത്യയെ അടിസ്ഥാനപരമായി ഒരു ഹിന്ദുരാജ്യമെന്ന് വിശേഷിപ്പിക്കുന്നതിൽ യാതൊരപാകതയുമില്ലെന്ന വിശ്വാസക്കാരാണ് സാധാരണക്കാർ. യാഥാർത്ഥ്യത്തിലധിഷ്ഠിതമാണ് അക്കാര്യം. ഹിന്ദു എന്നു പറയുന്നതിൽ എന്തിന് നാം ലജ്ജിക്കണം. സമ്മതിദായകരെ സ്വാധീനിക്കുന്ന അതിപ്രധാനമായ ഘടകമാണിത്. തീർച്ചയായും, അയോദ്ധ്യ പ്രശ്നം ഈ മനോഭാവത്തെ വളർത്തിയെടുക്കാൻ വളരെയേറെ സഹായിച്ചിട്ടുണ്ട്.

ബി.ജെ.പി.ക്ക്, അല്ലെങ്കിൽ കോൺഗ്രസ്സിനോ ജനതാദളിനോ രാജ്യം നേരിടുന്ന പ്രശ്നങ്ങൾ പരിഹരിക്കാൻ കഴിയുമെന്ന് താങ്കൾ വിശ്വസിക്കുന്നുണ്ടോ?

സമ്മതിദായകൻ സ്വയം ചോദിക്കേണ്ട ചോദ്യമാണിത്. ഈ മൂന്നിൽ ഏതാണ് തിരഞ്ഞെടുക്കപ്പെടേണ്ടതെന്ന് വിവേചനപൂർവ്വം തീരുമാനിക്കപ്പെടേണ്ടതാണ്. എന്നാൽ അടുത്ത കാലത്തായി പൊതുവിലുള്ള മനോഭാവം വളരെ മയപ്പെട്ടിരിക്കയാണ്. കൂടുതൽ അവധാനതയോടെ നീങ്ങണമെന്നാണ് ഞാൻ സഹപ്രവർത്തകരോട് ഉപദേശിക്കുന്നത്.

വ്യാജ മതേതരത്വത്തെ ആക്രമിച്ചിട്ടുണ്ടെങ്കിലും ബി.ജെ.പി. വർഗ്ഗീയമാണെന്ന പ്രതിയോഗികളുടെ മുദ്രകുത്തൽ അതുപോലെ നിലനിൽക്കുന്നില്ലേ? ഈ വിധമുള്ള ഒറ്റപ്പെടലിനെ എങ്ങനെ അതിജീവിക്കും?

തിരഞ്ഞെടുപ്പു രംഗത്തെ ഈ ഒറ്റപ്പെടലാണ് ഞങ്ങളുടെ ശക്തി. ബി.ജെ.പി.യെ ഒറ്റപ്പെടുത്താൻ എല്ലാ രാഷ്ട്രീയ പാർട്ടികളും ഒറ്റക്കെട്ടായി ശ്രമിച്ചില്ലായിരുന്നുവെങ്കിൽ ഞങ്ങൾ ഇത്ര പെട്ടെന്ന് വളരുകയില്ലായിരുന്നു. ഞങ്ങളുടെ പാർട്ടിയുടെ വ്യതിരിക്തമായ വ്യക്തിത്വമാണ് ഇത് കാണിക്കുന്നത്. ഇത് ഞങ്ങളുടെ ബലഹീനതയല്ല. തിരഞ്ഞെടുപ്പിനുശേഷം ഈ സ്ഥിതിവിശേഷം എങ്ങനെ കൈകാര്യം ചെയ്യപ്പെടുന്നു എന്നതാണ് പ്രധാനം. 1989-ൽ ജനതാദളുമായി ഞങ്ങൾ ധാരണ ഉണ്ടാക്കിയപ്പോൾപ്പോലും, ബി.ജെ.പിയെ ഒറ്റപ്പെടുത്താനായിരുന്നു ജനതാദൾ യത്നിച്ചത്. നിങ്ങൾ ഇത് പറയരുത്, ഇക്കാര്യത്തിന് ഊന്നു കൊടുക്കരുത് എന്നവർ നിർബന്ധിച്ചിരുന്നുവെങ്കിലും, അതൊന്നും അംഗീകരിക്കാൻ ഞങ്ങൾ കൂസാക്കിയില്ല.

**സു**സ്ഥിരതാവാദം ഒരു തളികയിൽ വച്ച് കോൺഗ്രസ് ഞങ്ങൾക്ക് തന്നിരിക്കയാണ്. ആ മുദ്രാവാക്യവും ഞങ്ങൾ ജനങ്ങളുടെ മുമ്പിൽ സമർപ്പിച്ചിട്ടുണ്ട്.

എൽ.കെ. അദ്വാനി

ഈ ധാരണ ആവശ്യമില്ലെന്നുണ്ടെങ്കിൽ ഒറ്റയ്ക്ക് പോകാൻ ഞങ്ങൾ അവരോട് പറഞ്ഞു. എന്നിരുന്നാലും മാനിഫെസ്റ്റോയുടെ അടിസ്ഥാനത്തിലുള്ള സമരം തുടരുമെന്ന് ഞങ്ങൾ വ്യക്തമാക്കി. അയോദ്ധ്യ, ആർട്ടിക്കിൾ 370, മനുഷ്യാവകാശ കമ്മിഷൻ, ഏകീകൃതമായ സിവിൽ കോഡ്—ഇത്യാദികളിൽ ഞങ്ങൾ ഉറച്ചുനിൽക്കാൻ തന്നെ തീരുമാനിച്ചിരുന്നു. അക്കാര്യത്തിൽ ഒരു വിട്ടുവീഴ്ചയ്ക്കും ഒരുക്കമായിരുന്നില്ല.

പുതിയ പ്രസിഡൻറിൻെറ തിരഞ്ഞെടുപ്പ് കോൺഗ്രസ്സിലുണ്ടാക്കിയ കുഴപ്പത്തെ ബി.ജെ.പി. ഏതുവിധം പ്രയോജനപ്പെടുത്തും?

തീർച്ചയായും അതൊരു നേട്ടംതന്നെയാണ്. ആ ദുരന്തത്തിനു മുൻപ് സുസ്ഥിരതാവാദത്തിൻെറ പേരിൽ ബി.ജെ.പി.യും കോൺഗ്രസ്സും തമ്മിലായിരുന്നു മത്സരിച്ചിരുന്നതെങ്കിൽ ഇന്ന് കോൺഗ്രസ് പാർട്ടി ആ കാർഡ് ഒരു തളികയിൽവച്ച് ഞങ്ങൾക്ക് തരികമാത്രമല്ല ചെയ്തിരിക്കുന്നത്. പൊതുജനങ്ങളോട് അവർ ഇങ്ങനെ പറയുകയും ചെയ്തിരിക്കുന്നു—''സുസ്ഥിരത വേണമെങ്കിൽ നിങ്ങൾ സുസ്ഥിരതയുള്ള ബി.ജെ.പി.യെപ്പോലൊരു പാർട്ടിക്ക് വോട്ടുചെയ്യുക.''

തിരഞ്ഞെടുപ്പിനുശേഷം കോൺഗ്രസ്സിൽ പിളർപ്പുണ്ടാവുമെന്ന് പ്രതീക്ഷിക്കുന്നുണ്ടോ?

തിരഞ്ഞെടുപ്പിനുശേഷം കോൺഗ്രസ്സിൻെറ നേർക്കു മാത്രമല്ല, ജനതാദളിൻെറ നേർക്കും ചില ചോദ്യചിഹ്നങ്ങൾ ഉയർന്നുവരും അതുകൊണ്ടുതന്നെ രാഷ്ട്രീയമായി പുതിയ ചേരികൾ ഉണ്ടാകുമെന്ന് അവർ പറയുന്നത്.

ആർക്കും ഭൂരിപക്ഷം കിട്ടാതെവരുന്ന ഒരവസ്ഥയിൽ, ബി.ജെ.പി.ക്കെതിരായ രാഷ്ട്രീയ ശക്തികളുടെ ധ്രുവീകരണം പ്രതീക്ഷിക്കുന്നുണ്ടോ? അങ്ങനെ സംഭിച്ചാൽ അതിനെ എങ്ങനെ നേരിടും?

തീർച്ചയായും അതിലൊന്നും ഞാൻ അസ്വസ്ഥനല്ല. വ്യക്തമായ ഭൂരിപക്ഷം എനിക്ക് കിട്ടാതെ വരികയും, പാർലമെൻറിൽ ഭൂരിപക്ഷ കക്ഷി ഇല്ലാതെ വരികയും ചെയ്താൽ, ഭൂരിപക്ഷം നേടാനുള്ള കളിക്കൊന്നും എനിക്കു താല്പര്യമില്ല, പാർട്ടി വേണം അത്തരമൊരവസ്ഥയെപ്പറ്റി ചിന്തിക്കേണ്ടത്.

അഞ്ചു വർഷം പുറത്തുനിൽക്കേണ്ടി വന്നാലോ?

അതൊരു പ്രശ്നമേയല്ല.



അഹ്മദ് ശരീഫ്. പി

# കോൺഗ്രസിന്റെ താക്കോൽ വീണ്ടും ബോംബെയിലേക്ക്

**സ്വപരിശ്രമത്താൽ ബാരാമതിയിലെ ഗ്രാമത്തിൽനിന്നും ദേശീയ നേതൃത്വത്തിലേക്ക് ഉയർന്നുവന്നിരിക്കുന്ന അൻപതുകാരനായ ശരദ്പവാർ മികച്ച ആസൂത്രകനും കിടയറ്റ സംഘാടകനുമാണ്.**

രാജീവ്ഗാന്ധിയുടെ ആകസ്മിക ദുരന്തംമൂലം ഒഴിവുവന്ന തസ്തികകളിലേക്ക് പുതിയ അവതാരങ്ങളെ കണ്ടെത്താൻ ഡെൽഹിയിൽ കൂടിയാട്ടം നടക്കുമ്പോൾ തസ്തികയുടെ തളിക കൈപ്പററാതെ ഡ്രൈവറുടെ സീററിൽ കയറിയിരുന്ന ഒരു വ്യക്തിയുണ്ട്—മഹാരാഷ്ട്രാ മുഖ്യമന്ത്രി ശരദ് പവാർ.

ബോംബെ പത്രങ്ങൾ പവാറിനെ പ്രധാനമന്ത്രിപദത്തിൽ വാഴിച്ച മട്ടിലാണിപ്പോൾ. പക്ഷേ, ഒരു മഹാരാഷ്ട്രക്കാരനെ പ്രധാനമന്ത്രിയാക്കാൻ താല്പര്യമില്ലാത്തതിനാലാവണം ഡെൽഹി പത്രങ്ങൾ പവാറിനെ പൊക്കിപ്പിടിക്കന്നില്ല. ബോംബെ പത്രങ്ങളും അവയുടെ മുതലാളിമാരും വ്യവസായലോബിയും പവാർ പ്രധാനമന്ത്രിയാകണമെന്ന് അതിയായി ആഗ്രഹിക്കുകയും ചെയ്യുന്നു.

കോൺഗ്രസ്സിന് വേരററുകിടക്കുന്ന ഹിന്ദി ബെൽററിൽനിന്ന് കോൺഗ്രസ് നേതൃത്വവും പ്രധാനമന്ത്രിയുമൊക്കെ സ്ഥിരമായുണ്ടായി വരുന്നതിൽ അസംതൃപ്തരായ തെക്കേ ഇന്ത്യൻ കോൺഗ്രസ്സുകാരുടെ ആദ്യപോര് മറാഠാ നേതാവിന്റെ അനുഗ്രഹത്തോടെ വിജയം കണ്ടതിനു തെളിവാണ് നരസിംഹറാവുവിന്റെ സ്ഥാനലബ്ധി. രാജീവ്ഗാന്ധിയുടെ കൊട്ടാരവിദൂഷകരായിക്കഴിഞ്ഞിരുന്ന നാൽവർ സംഘം—ആർ.കെ. ധവാൻ, എം.എൽ.ഫൊട്ടേദാർ, സീതാറാം കേസരി, ശർമ്മ—സോണിയയെ പാർട്ടിനേതാവാക്കുന്നതിൽ പരാജയപ്പെട്ടതോടെതന്നെ പവാറിന്റെ ഊഴം വന്നുകഴിഞ്ഞിരുന്നു.

ഇത് നേരത്തെ കണക്കുകൂട്ടപ്പെട്ടതാണ്. വി.പി. സിംഗ് മന്ത്രിസഭ താഴെ വീണപ്പോൾ ഇനിയെന്ത് എന്ന് അന്തിച്ചുനില്ക്കുന്ന ഡെൽഹിയിൽ കോൺഗ്രസ്സിന്റെ മുഖം രക്ഷിച്ച് ചന്ദ്രശേഖറിന് പിന്തുണ വാങ്ങിക്കൊടുത്തതോടെ ദേശീയതാരമായി മാറിക്കഴിഞ്ഞ പവാർ, രാജീവിന് ഭീഷണിയാണെന്ന് തലയണമന്ത്രം നടത്തിയത് നാൽവർസംഘംതന്നെയായിരുന്നു. പക്ഷേ, പവാറിനെ സ്ഥാനഭ്രഷ്ടനാക്കാനുള്ള നീക്കം അദ്ദേഹത്തെ കൂടുതൽ കരുത്തനാക്കുകയാണ് ചെയ്തത്. രാജീവിന്റെ വിയോഗം അമരക്കാരനില്ലാത്ത തോണിപോലെ കോൺഗ്രസ്സിനെ നടുക്കടലിൽ ആട്ടിയുലച്ചപ്പോൾ മറെറാരു വ്യക്തിത്വത്തെ മുന്നോട്ടുവയ്ക്കാൻ കോൺഗ്രസ്സിനില്ലാതായിപ്പോവുകയും ചെയ്തു.

ജനപിന്തുണയുള്ള ഒരാളുമില്ലാതായിപ്പോയതാണ് കോൺഗ്രസ്സിന്റെ കഷ്ടകാലം. ശരദ്പവാറിനാകട്ടെ, ജനപിന്തുണയും പണപിന്തുണയും—ആളും അർത്ഥവും ഒരുപോലെ കൈപ്പിടിയിലും. സ്വപരിശ്രമത്താൽ ബാരാമതിയിലെ ഗ്രാമത്തിൽനിന്നും ദേശീയനേതൃത്വത്തിലേക്ക് ഉയർന്നുവന്ന മികച്ച ആസൂത്രകനും കിടയററ സംഘാടകനുമായ പവാറിന് എല്ലാം ഇതുപോലെ വീണുകിട്ടാറാണു പതിവ്.

പവാറിപ്പോൾ വലിയ തിരക്കിലാണ്. ബോംബെയിലോ ഡെൽഹിയിലോ എവിടെയാണെന്നുപോലും പിടികിട്ടാൻ പാടാണ്—രാജീവിന്റെ മരണശേഷം ഒരാഴ്ച ഡെൽഹിയിൽ തങ്ങിയാണ് എല്ലാ ചരടുകളും കൃത്യമായി വലിക്കുകയും കേരളത്തിലോളം വലയെറിയുകയും ചെയ്തത്. സോണിയയെ മാററി നരസിംഹറാവുവിനെ പ്രസിഡൻറാക്കിയേ അദ്ദേഹം മടങ്ങിയുള്ളൂ. വന്നയുടനെ പത്രക്കാരോട് അദ്ദേഹം പറഞ്ഞു: ''എനിക്ക് ദേശീയ രാഷ്ട്രീയത്തിൽ താല്പര്യമില്ല. ഇവിടെ ഒതുങ്ങിക്കൂടാനാണ് ഇഷ്ടം.'' ഇത് വളരെ ശ്രദ്ധേയമായ ഒരു പ്രസ്താവനയാണ്. വിവിധ സൂചനകൾ ഉൾക്കൊള്ളുന്നതും. ഡെൽഹിയിൽ വച്ച് ''ഒരാൾക്ക് ഒരു സ്ഥാനം'' എന്ന പ്രഖ്യാപനം നടത്തിയാണ് പവാർ ബോംബെയ്ക്കു വന്നത്.

നന്നായൊന്ന് ചരടുവലിച്ചാൽ പവാറിന് കോൺഗ്രസ് പ്രസിഡൻറ് ആയിക്കൂടായിരുന്നോ? പവാർ അതിലും വലിയ ദീർഘദൃഷ്ടി കാണിച്ചുവെന്നു ചുരുക്കം. തനിക്ക് ഇഷ്ടപ്പെട്ട വ്യക്തിയെ കോൺഗ്രസ് നേതാവാക്കി ജയിക്കാൻ സാദ്ധ്യതയുള്ള കുറെ സ്ഥാനാർത്ഥികളെയും പോക്കററിലാക്കിയായിരുന്നു ആ വരവ്.

ഈ നിർണ്ണായക തിരഞ്ഞെടുപ്പിൽ കോൺഗ്രസ്—ഐക്ക് ഭൂരിപക്ഷം കിട്ടിയാലും ഇല്ലെങ്കിലും പവാറിന്റെ ദേശീയപ്രാധാന്യം കുറയാൻ പോകുന്നില്ല. യു.പി, മദ്ധ്യപ്രദേശ്, ബീഹാർ തുടങ്ങിയ വലിയ സംസ്ഥാനങ്ങളിൽ കോൺഗ്രസ്സിന് കുറഞ്ഞ സീററുകളേ കിട്ടൂ. മഹാരാഷ്ട്രയിൽ പ്രതീക്ഷിക്കപ്പെടുന്ന 30—35 സീററുകൾ കോൺഗ്രസ് നേടിക്കഴിഞ്ഞാൽ പാർലമെൻററി പാർട്ടിയിലെ വലിയ ബ്ളോക്ക് പവാറിന്േറതായിരിക്കും. പവാർവിരുദ്ധ ഗ്രൂപ്പുകാരെ ഇവിടെത്തന്നെ തോല്പിച്ചിടാനാണ് പരിപാടി.

കോൺഗ്രസ്സിനെ ഇപ്പോഴത്തെ നിസ്സഹായാവസ്ഥയിൽനിന്ന് കരകയററാൻ പവാറല്ലാതെ ആരുമില്ല. പവാറിന്റെ സംഘടനാവൈഭവം അതിന്റെ മികച്ച തെളിവാണ്. പവാർവിരുദ്ധർക്ക് മഹാരാഷ്ട്രയിൽ കരുത്ത് നല്കിയത് രാജീവ്ഗാന്ധിതന്നെയായിരുന്നുവെന്നത് തുറന്ന സത്യമാണ്. മഹാരാഷ്ട്രയിലെ പവാർവിരുദ്ധ ലോബി ദയനീയമായി മോങ്ങുകയാണിപ്പോൾ.

രാജീവിനെതിരെ പവാർ മുമ്പ് ചെന്നറെഡ്ഡിയും വീരേന്ദ്രപാട്ടീലുമായി രഹസ്യചർച്ച നടത്തിയിരുന്നു. പാട്ടീൽ കർണ്ണാടക മുഖ്യമന്ത്രിസ്ഥാനത്തുനിന്നും റെഡ്ഡി ആന്ധ്രാ മുഖ്യമന്ത്രിസ്ഥാനത്തുനിന്നും ഒട്ടും വൈകാതെ പുറത്താക്കപ്പെട്ടു. ഇതിന് നേതൃത്വം നല്കിയ പവാറിനെ പുറത്താക്കാനുള്ള നാടകം അരങ്ങത്തെത്തുംമുമ്പ് ചീററിപ്പോവുകയാണുണ്ടായത്.

പക്ഷേ, ഉത്തരേന്ത്യൻ താപ്പാനകളും കോൺഗ്രസ്സിന്റെ പ്രായം മൂത്ത ആഢ്യനേതൃത്വവും പവാറിനെ എളുപ്പത്തിൽ അംഗീകരിക്കാൻ പോകുന്നില്ല. ചരിത്രത്തിലാദ്യമായി ഒരു മറാഠക്കാരന് പ്രധാനമന്ത്രിയാകുന്നതിന്റെ മധുരം നുണയാൻ അവസരം കൊടുക്കുന്നത് വിഡ്ഢിത്തമാണെന്നും എക്കാലത്തും അധികാരം പിടിവിട്ടുപോകാൻ അതു കാരണമാക്കുമെന്നും വായിച്ചറിയാൻ കഴിവുകെട്ടവരല്ല ഇക്കാലമത്രയും ഇന്ദ്രപ്രസ്ഥം വാണവർ. കരുത്തനായ മൊറാർജിയെപ്പോലും ഗുജറാത്തിയായിട്ടും ഇറക്കിവിട്ടവരാണവർ. രാജീവ്ഗാന്ധിക്കു ചുററും കഴുകക്കണ്ണുകളുമായി കാവലിരുന്ന നാൽവർ സംഘവും അതിനെതിരെ എല്ലാ മുറയും പയററും.

എന്നാൽ ശരദ്പവാറിന് സ്വന്തം കഴിവുകളെക്കുറിച്ച് ബോധമുള്ളതുപോലെ കഴിവുകേടുകളെക്കുറിച്ചും തികഞ്ഞ ധാരണയുണ്ട്. മികച്ചൊരു സംഘാടകനെന്ന നിലയ്ക്കും പ്രശ്നങ്ങൾ ഒതുക്കിത്തീർക്കുന്നതിൽ അസാമാന്യവിരുതനെന്ന നിലയ്ക്കും ശത്രുക്കളെ മിത്രങ്ങളാക്കുന്ന മാന്ത്രികനെന്ന നിലയ്ക്കും പവാർ പ്രായം തികഞ്ഞ ഒരു രാഷ്ട്രീയക്കാരനാണ്. അതേസമയം ഉജ്ജ്വലനായൊരു വാഗ്മിയല്ലാത്തത്, ഒഴുക്കോടെ ഇംഗ്ളീഷ് സംസാരിക്കാൻ കഴിയാത്തത് ഒരു ദൗർബല്യംതന്നെയായി അദ്ദേഹം ഉൾക്കൊള്ളുന്നു. അതിനാലിപ്പോൾ ഡെൽഹിക്കില്ലെന്ന് ആരോടോ സ്വകാര്യം പറഞ്ഞതും കേൾക്കാനുണ്ട്. മഹാരാഷ്ട്രയിലെ പൊന്മുട്ടയിടുന്ന താറാവിനെ കൈയൊഴിക്കാനും ഒരു മടി.

ചുരുക്കത്തിൽ കൂട്ടിലുള്ള കിളിയെ കൈവിടാതെ കാട്ടിലുള്ളതിനെക്കൂടി വേട്ടയാടാനുള്ള ഒരു തത്രപ്പാടിലാണ് അദ്ദേഹമെന്ന് അനുമാനിക്കുന്നതിൽ തെററില്ല. പ്ളാനിംഗ് കമ്മിഷൻ ഡെപ്യൂട്ടി ചെയർമാൻ മോഹൻധാരിയ മുൻ കോൺഗ്രസ്സുകാരൊക്കെ തിരിച്ചുവരണമെന്ന് രാജീവിന്റെ ശവസംസ്കാര ചടങ്ങിനിടയ്ക്ക് പ്രസ്താവിച്ചത് ചന്ദ്രശേഖറിനെ ഉദ്ദേശിച്ചായിരുന്നു. കോൺഗ്രസ്സിലേക്ക് മടങ്ങാൻ ചന്ദ്രശേഖറും ചില കരുനീക്കങ്ങൾ ഒപ്പിച്ചിരുന്നു. പവാർ—ശേഖർ ബന്ധം വളച്ചുകെട്ടില്ലാതെ വെളിവാക്കപ്പെട്ടതുമാണ്. ചന്ദ്രശേഖറിനെ ദില്ലി സിംഹാസനത്തിലിരുത്തി ചരടിന്റെ അററം കൈയിൽ വയ്ക്കാനാണോ പവാർ ആഗ്രഹിക്കുന്നതെന്നതാണ് ഇപ്പോഴത്തെ ചോദ്യം.

പക്ഷേ, ഈ ആലോചനകളുടെയും ഉപജാപങ്ങളുടെയും അടിസ്ഥാനം അപ്പടി കോൺഗ്രസ്സിന് ഭൂരിപക്ഷം കിട്ടുമെന്ന ധാരണയിൽനിന്നാണ്. ഭൂരിപക്ഷം കിട്ടിയില്ലെങ്കിൽ മലർപ്പൊടിക്കാരന്റെ സ്വപ്നമായി ഇത് അവശേഷിക്കും. അപ്പോഴും കോൺഗ്രസ്സിന്റെ ചരട് ബോംബെ മന്ത്രാലയത്തിലെ ആറാം നിലയിലെ ക്യാബിനുള്ളിലായിരിക്കും!



പുതിയ കൂട്ടുകെട്ട്: ബോംബെയിലെ ഒരു തിരഞ്ഞെടുപ്പു പ്രചരണയോഗത്തിൽ ശരദ്പവാറും എ.ആർ. അന്തുലെയും.

രാജീവ് മരിച്ചപ്പോഴും സജീവമായി നിന്ന മഹാരാഷ്ട്രയിലെ പവാർവിരുദ്ധർ ഇപ്പോൾ അനുനയത്തിന്റെ പാതയിലാണെന്നതാണ് വലിയ തെളിവ്. രാജീവ്വധത്തെ തുടർന്ന് പവാർ കരുത്തുനേടുന്നത് തടയാൻ ഡെൽഹിയിലും പിന്നെ പൂനയിൽ ഗാഡ്ഗിലിന്റെ വീട്ടിലും അവർ രഹസ്യമായി കൂടിയിരുന്നു. ഗാഡ്ഗിലിന്റെ വസതിയിൽവച്ച് പവാറുമായി ലോഹ്യം കൂടുന്നതാണ് ആരോഗ്യത്തിനു നല്ലതെന്നായി അധികപേരും. അതിന് കൂട്ടാക്കാത്ത ന്യൂനപക്ഷം ഇറങ്ങിപ്പോവുകയും ചെയ്തു.

ശിവാജിറാവു, സൂര്യകാന്ത പാട്ടീൽ, മുരളി ദേവ്റ, പ്രതാപ്റാവു ഭോസലെ, വി.എൻ. ഗാഡ്ഗിൽ, സാഠെ, പ്രകാശ് പാട്ടീൽ തുടങ്ങിയ ലോക്സഭാസ്ഥാനാർത്ഥികളെക്കൂടാതെ മുൻ മുഖ്യമന്ത്രി ചവാൻ, മുൻ മുഖ്യമന്ത്രിയും ഇപ്പോൾ കുളാബാ സ്ഥാനാർത്ഥിയുമായ എ.ആർ. ആന്തുലെ, മുൻ മറാത്ത്വാഡ റീജിയനൽ കോൺഗ്രസ് പ്രസിഡൻറ് പ്രതിഭാപാട്ടീൽ, മുൻ ലോക്സഭാ ഡെപ്യൂട്ടി സ്പീക്കർ ശിവരാജ് പാട്ടീൽ എന്നിവരും ഈ യോഗത്തിൽ സംബന്ധിക്കുകയുണ്ടായി.

രാഷ്ട്രീയത്തിലേക്ക് 25 വർഷംമുമ്പ് കാലുകുത്തിയ ശരദ്പവാർ എന്ന ഗ്രാമീണ കർഷകന്റെ വ്യക്തിപ്രഭാവത്തിനുള്ള തെളിവാണ് സ്വന്തം പാർട്ടിയിലെ ശത്രുക്കളുടെ ഈ മുട്ടുമടക്കൽ. രാജീവിന്റെ ശവസംസ്കാര ചടങ്ങിൽ പങ്കെടുത്ത് മടങ്ങുമ്പോഴേക്കും ചുരുങ്ങിയത് വിജയസാദ്ധ്യതയുള്ള 100 എം.പിമാരെ കീശയിലാക്കിയാണദ്ദേഹം ബോംബെയ്ക്ക് പറന്നത്. അവിടെ എത്തിയപ്പോൾ 20 സ്ഥാനാർത്ഥികളുമായി സുരേഷ് കൽമാഡി വന്നിരിക്കുന്നു. രാജീവിന്റെ ദുരന്തമരണം ഇവരുടെയൊക്കെ തിരഞ്ഞെടുപ്പ് ഫണ്ട് കാലിയാക്കിയതാണ് പവാറിന്റെ ഭാഗ്യനക്ഷത്രം തെളിയിച്ചത്. നാൽവർ സംഘത്തിന്റെ കൈയിലുള്ള ഫണ്ട് കിട്ടുകയില്ലെന്ന് ഉറപ്പായിരുന്നു. അപ്പോൾ പണത്തിനായി പവാറിന്റെ മുമ്പിൽ കൈനീട്ടുകയല്ലാതെ രക്ഷയില്ലെന്നു വന്നു.

കെ. കരുണാകരനും എസ്. ബങ്കാരപ്പയും ജി.കെ. മൂപ്പനാരും പവാറിന്റെകൂടെ നില്ക്കുമെന്ന് ഏതാണ്ട് തീർച്ചയായിരിക്കുന്നു. വടക്ക് കോൺഗ്രസ്സിനെ വട്ടപ്പൂജ്യമാക്കിയ തിവാരിയെയും അർജ്ജുൻ സിംഗിനെയും അതുപോലെ അനുയായികളില്ലാത്ത കുറെ നേതാക്കന്മാരെയും തലയിലേററി വിയർക്കേണ്ടതില്ലെന്ന് തെക്കേ ഇന്ത്യൻ കോൺഗ്രസ് നേതൃത്വം തീരുമാനിച്ചിരിക്കുകയാണ്.

മഹാരാഷ്ട്രയിലെ പേരെടുത്ത മുഖ്യമന്ത്രിമാരിൽ ഒന്ന് ചവാനാണെങ്കിൽ രണ്ട് പവാറാണ്. ചവാന്റെ ശിഷ്യനെപ്പോലെ വന്ന പവാർ ഒരു ക്ളീൻ ഇമേജിന്റെ വക്താവൊന്നുമല്ല. എങ്കിലും ഇന്ത്യയുടെ പണപ്പെട്ടിയായ ബോംബെയെ അസാമാന്യ തന്േറടത്തോടെ കീഴടക്കി, മഹാരാഷ്ട്രയെ വ്യാവസായികമെന്നപോലെ കാർഷികമായും ഉയർത്താൻ പവാറിനു സാധിക്കുകയുണ്ടായി.




നിനച്ചിരിക്കാത്ത ആവേഗത്തോടെ ചുഴററിയടിക്കുന്ന രാഷ്ട്രീയ കൊടുങ്കാററുകളിൽ ഉലയാതെ പിടിച്ചുനില്ക്കാൻ പവാറിനു കഴിഞ്ഞു. സുനിശ്ചിതമായ പരാജയങ്ങളിൽനിന്ന് വെന്നിക്കൊടിയുമായിട്ടായിരിക്കും പവാർ പുറത്തു വരിക. കോൺഗ്രസ് വിരുദ്ധ തരംഗം ആഞ്ഞടിച്ചപ്പോഴും വടക്കു മുഴുവൻ കോൺഗ്രസ്സിൻെറ ശവമടക്കം നടന്നപ്പോഴും അവർക്ക് ആശ്വാസമായി വിജയം കണ്ടത് മഹാരാഷ്ട്രയിൽ പവാറിൻെറ ഗ്രൂപ്പായിരുന്നു.

മന്ത്രാലയത്തിനു മുകളിൽ ശിവജിയുടെ ചിത്രത്തിനു പുറമെ കാവിക്കൊടികൂടി നാട്ടുമെന്ന ദൃഢപ്രതിജ്ഞയുമായി ബാൽതാക്കറെ ഭീഷണി സൃഷ്ടിച്ചപ്പോൾ ന്യൂനപക്ഷ സീററുകൾ വച്ച് ഗവൺമെൻറുണ്ടാക്കിയ പവാർ, ചുരുങ്ങിയ ഇടവേളയിൽ ഇതിനെ ഇന്ത്യയിലെ ഏററവും ഉറച്ച സംസ്ഥാന സർക്കാർ ആക്കി മാററിയെടുത്തു.

50 വയസ്സ് പിന്നിട്ടിട്ടും ഫയലുകൾ നോക്കുന്നതിലും ഓർമ്മശക്തിയിലും ഐ.എ.എസ് സെക്രട്ടറിമാരെ ലജ്ജിപ്പിക്കുന്ന കുശാഗ്രതയാണ് പവാറിന്. 1978-ൽ വസന്ത് ദാദാ പാട്ടീലിനെ അട്ടിമറിച്ച് മഹാരാഷ്ട്ര മുഖ്യമന്ത്രിയായപ്പോൾ എടുത്ത തീരുമാനങ്ങൾ ഇന്നും ഫയൽ നോക്കാതെ പവാർ വഴിക്കുവഴി പറയും. പ്രോഗ്രസീവ് ഡെമോക്രാററിക് ഫ്രണ്ടിൻെറ ഈ മുഖ്യമന്ത്രിയെ 80-ൽ അന്നത്തെ പ്രധാനമന്ത്രി ഇന്ദിരാഗാന്ധി ഡിസ്മിസ് ചെയ്യുകയാണുണ്ടായത്. അഥവാ കോൺഗ്രസ് പാരമ്പര്യമുണ്ടെങ്കിലും വി.പി. സിംഗിനെപ്പോലുള്ളവരുടെ സംസ്കാരമാണ് അദ്ദേഹത്തിന്. അതുകൊണ്ടാണല്ലോ സിംഗ് വീഴാൻ പോയപ്പോൾ പവാർ താങ്ങിയേക്കും എന്ന അഭ്യൂഹം പരന്നത്.

ബ്യൂറോക്രസിക്ക് ശരദ്പവാറിനെ പേടിയാണ്. മററൊരു നേതാവിനെയും ഉദ്യോഗസ്ഥദുഷ്പ്രഭുത്വം പേടിക്കുന്നതായി കേട്ടിട്ടില്ല. ബോംബെയിലുണ്ടെങ്കിൽ കൃത്യം 8.45-ന് അദ്ദേഹം മന്ത്രാലയത്തിൽ എത്തിയിട്ടുണ്ടാവും. ജനങ്ങൾക്ക് സന്ദർശിക്കാനും പത്രക്കാർക്ക് കാണാനും പ്രത്യേക സമയങ്ങളുണ്ട്. എന്നാലോ വിവാദവേളകളിൽ പത്രക്കാർക്ക് അങ്ങേരെ കണ്ടുകിട്ടുകയുമില്ല!

1940 ഡിസംബർ 12-ന് പൂനയ്ക്കടുത്ത് ബാരാമതിയിലെ കർഷകകുടുംബത്തിൽ പിറന്ന ഇളംകറുപ്പ് നിറമുള്ള തടിച്ചുകുറിയ ശരദ് ബാബു പവാർ സ്ക്കൂളിൽനിന്നേ രാഷ്ട്രീയം തുടങ്ങിയിരുന്നു. കോളേജ് വിദ്യാർത്ഥിയായിരിക്കെ പൂന യൂത്ത് കോൺഗ്രസ്സിൻെറയും 24-ാം വയസ്സിൽ മഹാരാഷ്ട്രാ യൂത്ത് കോൺഗ്രസ്സിൻെറയും പ്രസിഡൻറായി. പൂനാ യൂണിവേഴ്സിററിയിൽനിന്ന് ബി.കോം ഡിഗ്രി നേടി പുറത്തുവന്ന പവാറിനെ യൂത്ത് നേതാവെന്ന നിലയ്ക്ക് ഒട്ടേറെ വിദേശയാത്രകൾ കാത്തു കിടക്കുന്നുണ്ടായിരുന്നു. ജപ്പാനും അമേരിക്കയും കനഡയും ഇംഗ്ലണ്ടും ജർമ്മനിയും ഈജിപ്ററ്, ഇററലി, ഡെൻമാർക്ക്, ഫ്രാൻസ്, നോർവെ, കനഡ തുടങ്ങിയ രാഷ്ട്രങ്ങളുമൊക്കെ ഇതിൽപ്പെടും. 1967-ലാണ് ആദ്യമായി നിയമസഭയിലേക്ക് ബാരാമതിയിൽനിന്നും തിരഞ്ഞെടുക്കപ്പെടുന്നത്. മഹാരാഷ്ട്ര പ്രദേശ് കോൺഗ്രസ് കമ്മിററി സെക്രട്ടറിയായും കോൺഗ്രസ് സോഷ്യലിസ്ററ് ഫോറം സംസ്ഥാന പ്രസിഡൻറായും പൗര പ്രതിരോധസേനാ പ്രസിഡൻറായും കോൺഗ്രസ് ലജിസ്ളേച്ചർ പാർട്ടി സെക്രട്ടറിയായും പ്രവർത്തന പരിചയം നേടി 1972-ൽ ആഭ്യന്തരമന്ത്രിയായി. വിദ്യാഭ്യാസവും കൃഷിയും വ്യവസായവും തൊഴിൽ വകുപ്പും അദ്ദേഹം മാറിമാറി കൈകാര്യം ചെയ്തിട്ടുണ്ട്. മഹാരാഷ്ട്രയ്ക്ക് കാർഷിക പര്യാപ്തതയുണ്ടാക്കിയതിൽ പവാറിൻെറ പങ്ക് നിസ്തുലമാണ്. കോൺഗ്രസ്—എസ് മഹാരാഷ്ട്രയിൽ ശക്തിപ്രാപിച്ചത് പവാറിൻെറ ബലത്തിലാണ്. 1980-ൽ ചവാൻ കോൺഗ്രസ്-ഐയിൽ ചേർന്നപ്പോൾ പവാർ എസ്സിൽത്തന്നെ തുടർന്നു.

1985-ൽ ബാരാമതിയിൽനിന്ന് ലോക്സഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടെങ്കിലും രാജിവച്ച് നിയമസഭയിലേക്ക് തിരിച്ചുവന്ന് 1986 വരെ 50 സീററുവച്ച് പ്രതിപക്ഷ നേതാവായിത്തുടർന്നു. പിന്നെ കോൺഗ്രസ്—ഐയിലേക്കു മടങ്ങി. 1988 ജൂൺ 25-ന് വീണ്ടും മുഖ്യമന്ത്രിയായി. 90-ലെ തിരഞ്ഞെടുപ്പ് കഴിഞ്ഞപ്പോൾ മൂന്നാംതവണയും സ്വർണ്ണമുട്ടയിടുന്ന താറാവിനെ കൂട്ടിലാക്കാൻ പവാറിനു സാധിച്ചു. തൊഴിൽ കുഴപ്പങ്ങളാൽ മലീമസമായിരുന്ന ബോംബെ വ്യവസായലോകത്ത് സമാധാനം സ്ഥാപിച്ചത് പവാറിൻെറ നയങ്ങളാണ്.

ഇതിനർത്ഥം പവാർ പാവങ്ങളുടെ തോഴനാണെന്നല്ല, ബോംബെ വ്യവസായലോബിയെ കൈപ്പിടിയിലൊതുക്കാൻ കഴിഞ്ഞ സൃഗാലസൂത്രജ്ഞനാണെന്നാണ്. ഇതാണ് ആ വിജയത്തിൻെറ സുപ്രധാന രഹസ്യവും. ഭാര്യ പ്രതിഭയോ ഏകമകൾ സുപ്രിയയോ അല്ല ഏണിപ്പടികൾ അനായാസം കയറാൻ തുണച്ചതെന്നു സാരം.

കാർഷിക—വ്യാവസായിക—സ്പോർട്സ് മേഖലകളിലെ മികച്ച നേട്ടങ്ങളോടൊപ്പം വസായി—വിറാർ ഭൂമി വിവാദങ്ങളുടെ കറയും പുരണ്ടു കിടക്കുന്നതാണ് പവാറിൻെറ രാഷ്ട്രീയ ജീവിതം.

ബോംബെയിലാണ് കോൺഗ്രസ്സിൻെറ തുടക്കം. അതു വീണ്ടും അങ്ങോട്ട് മടങ്ങുകയാണോ?





പി.എം. ബിനുകുമാർ

മലമടക്കുകൾ സംഗീതം പൊഴിക്കുന്ന, മൂന്നാറു നിന്നും ഏഴ് കിലോമീറ്റർ അകലെയുള്ള ദേവികുളത്തേക്ക് നടന്നു. വാഹനങ്ങളുടെ ശബ്ദം തീരെയില്ല. ഏതോ പക്ഷിയുടെ നേർത്ത കരച്ചിൽ മാത്രം.

വൻമലകൾ കാവൽ നിൽക്കുന്ന ഒരു 'കുഞ്ഞു' വീട്ടിലാണ് അഡ്വക്കേറ്റ് പി.ഐ. ഇഗ്നേഷ്യസ് താമസിക്കുന്നത്.

ചങ്ങമ്പുഴയെ ആദ്യമായി കണ്ടുമുട്ടിയ നാളുകളെക്കുറിച്ചദ്ദേഹം ഓർത്തു. ''ഓണേഴ്സിന് ഇംഗ്ളീഷ് സാഹിത്യം മുഖ്യവിഷയമായി എടുത്തു പഠിക്കണമെന്ന ആഗ്രഹവും പേറിയാണ് ഞാൻ തിരുവനന്തപുരം ആർട്സ് കോളേജിലെത്തിയത്. ശ്രീ. സഹസ്രനാമ അയ്യരായിരുന്നു അന്ന് പ്രിൻസിപ്പൽ. അന്നാകെ പന്ത്രണ്ട് സീറ്റേ ഉള്ളൂ—ഇംഗ്ളീഷ് ഓണേഴ്സിന്. ഇതിലൊന്ന് കരസ്ഥമാക്കണമെങ്കിൽ, അതിനു തക്ക മാർക്ക് വേണം. എനിക്കാണെങ്കിൽ അതില്ലതാനും. പ്രിൻസിപ്പലിനെ കണ്ടു, അഡ്മിഷൻ തരാൻ



ചങ്ങമ്പുഴ
അദ്ധ്യാപകനായിരുന്നപ്പോൾ

അധികനാൾ നീണ്ടുനിന്നില്ല. പരീക്ഷ കഴിഞ്ഞു. ഞങ്ങൾ നാട്ടിലേക്കു മടങ്ങി. അക്കഥകൾ വഴിയേ പറയാം.''

ചങ്ങമ്പുഴയുടെയും, ഇഗ്നേഷ്യസിൻെറയും സുഹൃത്തായ മാത്യു ഇടിക്കുള കായംകുളത്തൊരു ട്യൂട്ടോറിയൽ കോളേജ് ആരംഭിച്ചു—''റിസൽറ്റും കാത്ത്, മറ്റൊരു പണിയുമില്ലാതെ, നാട്ടിൽ കഴിയുമ്പോഴാണ് മാത്യു ഇടിക്കുളയുടെ കത്ത് കിട്ടുന്നത്. അദ്ദേഹം ആരംഭിച്ച ട്യൂട്ടോറിയൽ കോളേജിൽ അദ്ധ്യാപകനായി പോവാൻ തന്നെ ഞാൻ തീരുമാനിച്ചു. അപ്പോഴാണ് ഒരാശയം അങ്കുരിച്ചത്—ചങ്ങമ്പുഴയും വെറുതെ നില്ക്കുക ആണല്ലോ, അദ്ദേഹത്തെയും അദ്ധ്യാപകനായി കൂട്ടിയാലോ എന്ന്. ഉടനെ ഞാൻ ഇടപ്പള്ളിക്ക് പോയി. ചങ്ങമ്പുഴ ക്ഷീണിതനും നിരാശനുമായി കണ്ടു. എങ്കിലും ഞാൻ ക്ഷണിച്ച ഉടനെ, എന്നോടൊപ്പം കായംകുളത്തേക്കു വന്നു. പഠിപ്പിക്കുന്നതിൽ അതീവസന്തുഷ്ടനായിരുന്നു

**ജൂൺ പതിനേഴാം തീയതി: ചങ്ങമ്പുഴ മലയാള കാവ്യദേവതയെ വിട്ടു പിരിഞ്ഞിട്ട് ഒരുവർഷം കൂടി പിന്നിടുന്നു. ചങ്ങമ്പുഴയുമായുള്ള ചങ്ങാത്തത്തിൻെറ ചൂടേറിയ ഓർമ്മകൾ അദ്ദേഹത്തിൻെറ ആത്മസ്നേഹിതൻമാർ അയവിറക്കുകയാണ് ഇവിടെ.**

# ചങ്ങമ്പുഴയെത്തേടി

നിർവ്വാഹമില്ലെന്നദ്ദേഹം പറയുകയും ചെയ്തു.

വിഷണ്ണനായി മടങ്ങാൻ തീരുമാനിച്ചപ്പോൾ ശ്രീ. മാത്യു ഇടിക്കുള (ഇന്നദ്ദേഹം അഭിഭാഷകൻ) എന്നെ തടഞ്ഞു, മലയാളം ഓണേഴ്സിന് ചേരാൻ പറഞ്ഞു. ചങ്ങമ്പുഴ കൃഷ്ണപിള്ള അന്നവിടെ വിദ്യാർത്ഥിയാണ്. മലയാളം ഓണേഴ്സിന് എനിക്ക് പ്രവേശനം ലഭിച്ചു. ക്ളാസ്സിൽ വച്ചാണ് ഞാൻ ചങ്ങമ്പുഴയെ ആദ്യമായി കാണുന്നത്. ദേവിക്കുട്ടി അമ്മയും ഡാനിയലും മറ്റും ഞങ്ങളുടെ ക്ളാസിൽ ഉണ്ടായിരുന്നു.

ഒരു സാഹിത്യകാരനോ, മറ്റു രീതിയിൽ പ്രശസ്തനോ, അല്ലാതിരുന്ന ഇഗ്നേഷ്യസുമായി ചങ്ങമ്പുഴ വളരെ വേഗം അടുത്തു. ഈ അടുപ്പത്തെ കുറിച്ചദ്ദേഹം പറയുന്നു: ''ചങ്ങമ്പുഴയുമായി ഞാൻ വളരെവേഗം അടുത്തു. അതെങ്ങനെ എന്നു ചോദിച്ചാൽ മറുപടി പറയുക വിഷമമാവും.''

തിരുവനന്തപുരത്തു വന്ന ആദ്യനാളുകളിൽ, ചങ്ങമ്പുഴയും ഇഗ്നേഷ്യസും, മറ്റു ചില സുഹൃത്തുക്കളും ചേർന്ന് ഒരു ലോഡ്ജിലായിരുന്നു താമസം. ചങ്ങമ്പുഴയുടെ ഒരനിയൻ ചെല്ലപ്പനും, മറ്റൊരു സുഹൃത്ത് ശ്രീധരൻ നായരും ഒരു വീട് തരപ്പെടുത്തിക്കൊടുത്തപ്പോൾ, ചങ്ങമ്പുഴയും ഇഗ്നേഷ്യസും താമസം ഇങ്ങോട്ടാക്കി. തിരുവനന്തപുരം ജീവിതത്തെ ഇഗ്നേഷ്യസ് സ്മരിക്കുന്നു: "സുരഭിലായിരുന്നു ഞങ്ങളുടെ തിരുവനന്തപുരം ജീവിതം. പക്ഷേ അത്



പി.ഐ. ഇഗ്നേഷ്യസ്

ചങ്ങമ്പുഴ''—ഇഗ്നേഷ്യസ് തങ്ങളുടെ അദ്ധ്യാപന കാലത്തെ ഓർമ്മിച്ചു.

കായംകുളത്തുനിന്നു തിരുവല്ലയ്ക്കു തിരിയുന്ന റോഡിനടുത്തായിരുന്നു ട്യൂട്ടോറിയൽ കോളേജ് സ്ഥിതി ചെയ്തിരുന്നതെന്ന് അദ്ദേഹം പറഞ്ഞു. പക്ഷേ ഇതും അധികനാൾ നീണ്ടുനിന്നില്ല. മിലിട്ടറിയിൽ ആഡിറ്റിംഗ് വിഭാഗത്തിൽ ഇഗ്നേഷ്യസിനും ഇടിക്കുളയ്ക്കും ജോലികിട്ടി. ഇഗ്നേഷ്യസ് ആ സംഭവത്തെക്കുറിച്ച് പറയുന്നു: ''ഞങ്ങൾ കായംകുളത്തു താമസിച്ചുവരികെ ആണ് ഇല്ലസ്ട്രേറ്റഡ് വീക്കിലിയിൽ, ആ പരസ്യം വന്നത്. ഞാനും ഇടിക്കുളയും അപേക്ഷ അയച്ചു. ഒരാഴ്ചയ്ക്കകം ഇൻറർവ്യൂവിന് കാർഡ് വന്നു. അങ്ങനെ ഞങ്ങൾ പൂനയ്ക്ക് തിരിച്ചു.''

പൂനയ്ക്ക് തിരിക്കുമ്പോൾ മിലിട്ടറിയിൽ ഏതെങ്കിലും ജോലി തരപ്പെടുത്തിക്കൊടുക്കാമെന്ന് അവർ ചങ്ങമ്പുഴയ്ക്ക് വാക്കു നല്കി. ആ വാക്ക് അവർ പാലിച്ചു. ഇഗ്നേഷ്യസ് പറയുന്നു: ''ഞങ്ങൾ പൂനയിലെത്തി ചാർജ്ജെടുത്തപ്പോൾ, ചങ്ങനാശ്ശേരിക്കാരൻ ഒരു നാരായണപിള്ള ജനറൽ സെക്ഷനിൽ ക്ളാർക്കായി ഉണ്ടായിരുന്നു.

ചങ്ങമ്പുഴയുടെ ഉദ്യോഗക്കാര്യം ഞങ്ങളദ്ദേഹത്തെ സമീപിച്ച് പറഞ്ഞു. അപേക്ഷ വേണ്ടെന്നും പറഞ്ഞ് ചങ്ങമ്പുഴക്ക് ഇന്റർവ്യൂവിനായി കാർഡെഴുതി എനിക്കുതന്നു. ഞാൻ ഈ കാർഡും പതിനഞ്ചു രൂപയും (ചിരിക്കണ്ടാ, ഇന്നത്തെ അഞ്ഞൂറിന്റെ വിലയുണ്ട്, അന്നത്തെ പതിനഞ്ചിന്) കൂടി ചങ്ങമ്പുഴയ്ക്ക് അയച്ചു.''

കാർഡും രൂപയും കൈപ്പറ്റിയ ചങ്ങമ്പുഴ, പൂനയ്ക്ക് പോകാൻ വിസമ്മതിച്ചത്രേ! ഭാര്യയ്ക്ക് അബോർഷനെന്നും കുഞ്ഞിന് കരപ്പനെന്നും മറ്റും ചങ്ങമ്പുഴ ഒഴിവുകഴിവുകൾ ഇഗ്നേഷ്യസിന് എഴുതി. വന്നേ പറ്റൂ എന്നു ഇഗ്നേഷ്യസ് അദ്ദേഹത്തിനെഴുതിയപ്പോൾ ചങ്ങമ്പുഴ സമ്മതിച്ചു. അങ്ങനെ ഒരു സായാഹ്നത്തിൽ ചങ്ങമ്പുഴ പൂനയിലെത്തി



ചങ്ങമ്പുഴയും ഇഗ്നേഷ്യസും

എന്ന് ഇഗ്നേഷ്യസ് ഓർമ്മിച്ചു.

ചങ്ങമ്പുഴയുടെ ജീവിതത്തിലെ ഒരു പ്രധാന സംഭവമായിരുന്നു അസിസ്റ്റന്റ് കൺട്രോളർ ആയിരുന്ന മിസ്റ്റർ നായരുമായുള്ള അദ്ദേഹത്തിന്റെ പരിചയം. ചങ്ങമ്പുഴയിലെ കവിയെക്കുറിച്ച് ധാരാളം കേട്ടിട്ടുണ്ടായിരുന്ന നായർ, ചങ്ങമ്പുഴയെ പരിചയപ്പെട്ടത് ഇഗ്നേഷ്യസ് ഓർമ്മിച്ചു. ''ഒരുദിവസം ചങ്ങമ്പുഴ മിസ്റ്റർ നായരുടെ വസതിയിൽ ചെന്നു. ചങ്ങമ്പുഴയിൽ ഒരു മഹാകവിയുടെ പരിവേഷമൊന്നും കാണാത്ത, നായർ, ചങ്ങമ്പുഴയോട് ചോദിച്ചു. ''താങ്കളുടെ പിതാവാണോ ചങ്ങമ്പുഴ?" ഇല്ല, താൻ തന്നെയാണ് ചങ്ങമ്പുഴയെന്ന് ചങ്ങമ്പുഴ പറയുമ്പോൾ ഓഫീസർക്ക് അതിശയം. ദൃഢമായ ഒരു സുഹൃത്ത് ബന്ധത്തിന്റെ ആരംഭമായിരുന്നു, ഈ കൂടിക്കാഴ്ച. ഒരു പുസ്തകം, ചങ്ങമ്പുഴ നായർക്ക് ആകർഷണീയമായ രീതിയിൽ സമർപ്പിച്ചു. ചങ്ങമ്പുഴയ്ക്ക് കൊച്ചിയിലേക്ക് ട്രാൻസ്ഫർ വാങ്ങിക്കൊടുത്തതും നായർ തന്നെ.''

ചങ്ങമ്പുഴ കൊച്ചിയിലേക്ക് സ്ഥലംമാറി പോകുന്നു എന്ന വാർത്ത ഇഗ്നേഷ്യസിന് ദുഃഖമുണ്ടാക്കി. ഇതിനു പ്രായശ്ചിത്തമായി അദ്ദേഹം കണ്ടെത്തിയത്, ഓവർസീസിലേക്ക് പോവാൻ അപേക്ഷ നൽകലായിരുന്നു. ചങ്ങമ്പുഴ കൊച്ചിക്ക് തിരിക്കും മുമ്പ്, ഇഗ്നേഷ്യസ് ഈജിപ്തിലേക്ക് യാത്രയായി.

ചങ്ങമ്പുഴയുടെ അത്യാഹിത കാലഘട്ടം ആരംഭിക്കുന്നത്, കൊച്ചിയിലെത്തിയത് മുതൽക്കാണെന്ന് ഇഗ്നേഷ്യസ് പറയുന്നു. ചങ്ങമ്പുഴയുടെ ജീവിതത്തിൽ സംഭവിച്ച ഒരത്യാഹിതത്തെക്കുറിച്ച് ഇഗ്നേഷ്യസ് ഓർക്കുന്നു. ''ഗോപാലൻനമ്പ്യാർ അന്ന് ഹാർബറിലെ ഡോക്ടറായിരുന്നു. അദ്ദേഹത്തിന്റെ വീട്ടിൽ ട്യൂഷനായി ചങ്ങമ്പുഴ പോയിത്തുടങ്ങി. കവിയെ ഉള്ളുകൊണ്ട് ആരാധിച്ചിരുന്ന ഡോക്ടറുടെ ഭാര്യ, ചങ്ങമ്പുഴയുമായി സ്നേഹത്തിലായി. മറുഭാഗത്തു നിന്നുള്ള പ്രേരണയായിരിക്കാം ചങ്ങമ്പുഴയും ആ കുടുക്കിൽ പെട്ടു.'' ലോകം മുഴുവൻ ചുറ്റി നാട്ടിലേക്ക് തിരിച്ചുവന്ന ഇഗ്നേഷ്യസ്, ഒരു ദിവസം ചങ്ങമ്പുഴയെ കാണുവാൻ ഇടപ്പള്ളിക്ക് പോയി. ഡോക്ടറുടെ ഭാര്യയുമായുള്ള പ്രണയത്തെക്കുറിച്ചറിഞ്ഞ ചങ്ങമ്പുഴയുടെ ഭാര്യ ശ്രീദേവി, ചങ്ങമ്പുഴയുമായി വഴക്കുണ്ടാക്കിയ ദിവസമായിരുന്നു അന്ന്. ഇഗ്നേഷ്യസ് ഓർക്കുന്നു. ''എന്നെ കണ്ടപ്പോൾ ചങ്ങമ്പുഴയ്ക്ക് സന്തോഷമായി. മ്ളാനതയുള്ള സന്തോഷം എന്നു പറുയുന്നതാവും കൂടുതൽ ശരി. അമ്മിണിയും കുഞ്ഞും വീട്ടിലുണ്ട്. ചങ്ങമ്പുഴ മുൻവശത്ത് ഇരിക്കുന്നു. അദ്ദേഹത്തിന്റെ വീടിന്റെ മുൻവശത്ത് ഇരിക്കുന്നു. അദ്ദേഹത്തിന്റെ വീട്ടിന്റെ മുൻവശത്ത് ശ്രീകൃഷ്ണനും ഗോപികമാരും നിൽക്കുന്ന ഒരു മൺവിഗ്രഹം ഉണ്ടായിരുന്നു. ഇത്തവണ ഞാൻ പോയപ്പോൾ ആ വിഗ്രഹം ഉടഞ്ഞുകിടക്കുന്നത് കണ്ടു. കൃഷ്ണന്റെ വിഗ്രഹത്തിൽ ചങ്ങമ്പുഴയേയും പരസ്ത്രീകളെയും കണ്ട ശ്രീദേവി, അതിനെ ഉടയ്ക്കുകയാണു ചെയ്തതെന്ന് ചങ്ങമ്പുഴ എന്നോടു പറഞ്ഞു. കാപ്പികഴിഞ്ഞ് ഞങ്ങൾ പുറത്തേക്കിറങ്ങി.നടന്നു നടന്ന് ഫോർട്ടുകൊച്ചിയിലെത്തിയപ്പോൾ അദ്ദേഹം ഡോക്ടറുടെ ഭാര്യയെ എനിക്കു കാണിച്ചുതന്നു-കായലോരത്തിന്റെ ഇരുനിലക്കെട്ടിടത്തിന്റെ താഴെനിലയിലുള്ള ജനാലക്കരുകിൽ ഇരുന്ന സ്ത്രീയെ. ഈ സംഭവം ചങ്ങമ്പുഴയുടെ ജീവിതത്തിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്.''

മിലിട്ടറിയിലെ ഉദ്യോഗം രാജിവച്ച് ഇഗ്നേഷ്യസ് ലാ കോളേജിൽ ചേർന്നു. ചങ്ങമ്പുഴയും ലാ കോളേജിൽ പ്രവേശനം നേടി, മദ്രാസിലാണെന്ന് മാത്രം. തിരുവനന്തപുരത്ത് ഇഗ്നേഷ്യസ് താമസിക്കുന്ന മുറിയിൽ ചങ്ങമ്പുഴ യാദൃച്ഛികമായി വന്നത്രേ. അന്ന് രാത്രി നടന്ന ഒരുസംഭവത്തെ കുറിച്ച് ഇഗ്നേഷ്യസ് പറയുന്നു:–''മൈഗ്രേഷൻ സർട്ടിഫിക്കറ്റോ മറ്റോ വാങ്ങാനായിരുന്നു ചങ്ങമ്പുഴ തിരുവനന്തപുരത്തു വന്നത്. അന്ന് രാത്രി നഗരത്തിലൂടെ ഞങ്ങൾ നടന്നു. കവിയുടെ സുഹൃത്തായ ചാലുക്കോണം കുട്ടൻപിള്ളയുടെ വീട്ടിൽ തങ്ങാമെന്നായിരുന്നു പദ്ധതി. അവിടെയെത്തിയ ഞങ്ങൾ മദ്യപാനം ആരംഭിച്ചു. അല്പനേരം കഴിഞ്ഞപ്പോൾ ഞങ്ങൾ മൂന്നുപേരും നല്ല ലവലിലായി. കഷ്ടകാലത്തിന് മദ്യവും തീർന്നു. മദ്യം അന്വേഷിച്ച് ഞങ്ങൾ നഗരത്തിലൂടെ നടന്നു. ആ രാത്രി എന്തൊക്കെ നടന്നുവെന്നും എവിടെയൊക്കെ പോയെന്നും [illegible]ും ഇന്നും എനിക്ക് ഓർമ്മയേയില്ല.''.

സാമ്പത്തികഞെരുക്കം കൊണ്ട് പൊറുതി മുട്ടിയിരുന്ന ചങ്ങമ്പുഴ, തിരുവനന്തപുരത്ത് താമസിക്കുമ്പോൾ ഒരു ഹോട്ടലുകാരനെ പറ്റിച്ചു. അക്കഥ ഇഗ്നേഷ്യസ് പറയുന്നു. ''ഞാനും കവിയും പാങ്ങോട്ട് മിലിട്ടറി ക്യാമ്പിന് സമീപത്തുള്ള ഒരു വീട്ടിലായിരുന്നു താമസം. ഊണും മറ്റും ഹോട്ടലിൽ. തിരുവനന്തപുരം വിടുന്ന അന്ന് ചങ്ങമ്പുഴ എന്നോട്, അദ്ദേഹത്തിന്റെ ചാരുകസേരയും ഇരുമ്പുപെട്ടിയും മറ്റുമെടുത്ത് പേട്ട റെയിൽവേ സ്റ്റേഷനിൽ വന്നു നിൽക്കുവാൻ പറഞ്ഞു. ചങ്ങമ്പുഴ സ്റ്റേഷനിൽ ഉണ്ടാവുമെന്നു പറഞ്ഞു.

പെട്ടിയും കസേരയുമായി ഒരു കുതിരവണ്ടി വിളിച്ച്, വീട്ടിൽ നിന്നു തിരിക്കുമ്പോൾ, ഒരാൾ ഒരു റാന്തലുമായി വന്നെന്നെ വിളിച്ച്, ചങ്ങമ്പുഴ ഉണ്ടോ എന്നു ചോദിച്ചു. എന്നിട്ട് മൂന്നു നാല് തെറി. സാറൊന്നു നോക്കിയേ എന്നു പറഞ്ഞ് അയാൾ നോട്ടുപുസ്തകം വിടർത്തി എന്നെ കാണിച്ചു. ചങ്ങമ്പുഴ ആഹാരം കഴിച്ച പറ്റായിരുന്നു അത്. ഏകദേശം അൻപത് രൂപയോളം വരും. ഞാൻ ചങ്ങമ്പുഴ ഇടപ്പള്ളിക്ക് പോയെന്നും പറഞ്ഞ് ഹോട്ടലുകാരനെ തിരിച്ചയച്ചു. എന്നിട്ട് നേരേ പേട്ടയിൽ ചെന്നപ്പോൾ ചങ്ങമ്പുഴ അവിടെ റെഡിയായി നിൽക്കുന്നു!

തിരുവനന്തപുരം ആർട്ട്സ് കോളേജിലായിരുന്നപ്പോൾ, രാത്രി രണ്ടുമണിവരെ ഇരുന്ന് പഠിക്കുന്ന സ്വഭാവം ഇഗ്നേഷ്യസിന് ഉണ്ടായിരുന്നു. പഠിത്തമൊക്കെ കഴിയുമ്പോൾ ചങ്ങമ്പുഴയും ഇഗ്നേഷ്യസും തമ്പാനൂര് വരെ നടക്കും– ചായ കഴിക്കാനായി. നിശീഥിനിയിലെ നിശ്ശബ്ദതയിലൂടെ നടക്കുമ്പോൾ ചങ്ങമ്പുഴ, തന്റെ ജീവിതകഥയൊക്കെ ഇഗ്നേഷ്യസിനോട് പറയുമായിരുന്നു. ഒരു ദിവസം രാത്രി തമ്പാനൂർ റെയിൽവേ സ്റ്റേഷന് സമീപമുള്ള ഒരു തട്ടുകടയിൽ ചായ കഴിച്ചുകൊണ്ടിരിക്കുമ്പോൾ കോഴിക്കോട്ടുകാരനായ ഒരു മുസ്ലിം ചങ്ങമ്പുഴയെക്കുറിച്ച് ചങ്ങമ്പുഴയോട് തന്നെ അന്വേഷിച്ച സംഭവത്തെ ഇഗ്നേഷ്യസ് ഓർക്കുന്നു.

മക്കളേ നിങ്ങൾ ആർട്ട്സ് കോളേജിലാണോ പഠിക്കുന്നതെന്ന് കാക്ക ഞങ്ങളോട് ചോദിച്ചു. അതെയെന്ന് പറഞ്ഞപ്പോൾ ചങ്ങമ്പുഴ പഠിക്കുന്നത് അവിടെയല്ലേ എന്നു ചോദിച്ചു. വീണ്ടും 'അതെ', പറഞ്ഞ ഞങ്ങളോട് ചങ്ങമ്പുഴ താമസിക്കുന്ന വീടിനെക്കുറിച്ച് ചോദിച്ചു. വീടും പറഞ്ഞുകൊടുത്തിട്ട് ഞങ്ങൾ റൂമിലേക്ക് പോയി. പിറ്റെ ദിവസം പ്രഭാതത്തിൽ കണികണ്ടത്, കാക്കയെ ആണ്. ചങ്ങമ്പുഴ ഉറക്കം വിട്ടെണീറ്റിരുന്നില്ല. ഞാൻ കാക്ക വന്ന വിവരം ചങ്ങമ്പുഴയെ ഉണർത്തി ധരിപ്പിച്ചു. എണീറ്റുവന്ന ചങ്ങമ്പുഴ, ഒരു സുഖക്കേടുകാരന്റെ ഭാവത്തിൽ ഗൗരവമായി കാക്കയോട് ചോദിച്ചു. 'എന്താ?' 'കാമുകൻ വന്നാൽ' എന്ന കവിത വേണമെന്നയാൾ പറഞ്ഞു. ചങ്ങമ്പുഴ അകത്തു പോയി കവിത, ഒരു പേപ്പറിൽ പകർത്തിക്കൊടുത്തു. ഇത്രയൊക്കെ നടന്നിട്ടും, തലേന്നാൾ കണ്ട ഞങ്ങളെ കാക്കയ്ക്ക് മനസ്സിലായില്ല. കാക്കയെ പറ്റിച്ച കഥ പറഞ്ഞ് ഞങ്ങളെപ്പോഴും ചിരിക്കാറുണ്ടായിരുന്നു.

സാധാരണക്കാരുടെ മനസ്സിൽ ചങ്ങമ്പുഴ കവിതകൾ ഉണർത്തിയിരുന്ന അലകളെക്കുറിച്ച് മുകളിൽ പറഞ്ഞ സംഭവം സൂചിപ്പിക്കുന്നു. ഇനി ചങ്ങമ്പുഴ കവിത എഴുതുന്ന രീതിയെക്കുറിച്ച് അദ്ദേഹത്തിന്റെ ആത്മസുഹൃത്ത് തന്ന വിവരണമിതാ: ''ചായ കഴിക്കുവാൻ പോകുന്ന കാര്യം പറഞ്ഞല്ലോ. ചായ കഴിച്ചുവന്നാൽ ചങ്ങമ്പുഴ എന്നോട് പറയും 'കൊച്ച് പോയി കിടന്നുറങ്ങിക്കോ' വഴിയിൽ നിന്നു വാങ്ങിയ ബീഡിയും ഒരുകെട്ട് പേപ്പറുമായി ചങ്ങമ്പുഴ ചാരുകസേരയിലിരിക്കും. നേരം വെളുക്കുംവരെ എഴുതും. എന്നിട്ട് എന്നെ വായിച്ച് കേൾപ്പിക്കും. വെട്ടും തിരുത്തും അപൂർവ്വം.''

ഇടപ്പള്ളിയിലെ മാറാൻകുളം കവിക്ക്, ആദ്യനാളുകളിൽ കവിതയെഴുതാൻ പ്രചോദനമേകിയ ഒന്നാണ്.

ഇടപ്പള്ളിയും ചങ്ങമ്പുഴയും ആത്മസുഹൃത്തുക്കളായിരുന്നില്ലെന്ന ടി.എൻ. ഗോപിനാഥൻനായരുടെ വാദം ശരിയല്ലെന്ന് ഇഗ്നേഷ്യസ് പറയുന്നു. 'രമണൻ' എഴുതാൻ കാരണമായത് ഇടപ്പള്ളിയുടെ അകാലമരണം തന്നെയാണെന്ന് ഇദ്ദേഹം വിശ്വസിക്കുന്നു.

പരസ്ത്രീകളുമായി അടുപ്പമുണ്ടായിരുന്ന ആളായിരുന്നു ചങ്ങമ്പുഴ എന്ന വാദവും ഇഗ്നേഷ്യസ് നിഷേധിക്കുന്നു. ചങ്ങമ്പുഴയ്ക്ക് പരസ്ത്രീകളുമായി ബന്ധം ഉണ്ടായെങ്കിൽത്തന്നെ, അത് മറുഭാഗത്തെ നിരന്തര പ്രേരണമൂലമായിരിക്കുമെന്നും അദ്ദേഹം കരുതുന്നു.

ചങ്ങമ്പുഴയുടെ സ്വഭാവം തെളിനീർ പോലെ നിർമ്മലമാണെന്ന വാദം ഊന്നിപ്പറയുവാൻ ഇഗ്നേഷ്യസ്, കായംകുളത്തു വച്ച് നടന്ന ഒരു സംഭവത്തിന്റെ സഹായം തേടുന്നു: ''ഞങ്ങൾ കായംകുളത്തു ട്യൂട്ടോറിയലിൽ പഠിപ്പിക്കുമ്പോൾ ഞങ്ങളുടെ ഒരു സഹപ്രവർത്തകന്റെ വീട്ടിൽ, ഞാനും ചങ്ങമ്പുഴയും മറ്റു രണ്ടു സുഹൃത്തുക്കളും കാപ്പി കഴിക്കാൻ പോയി. ആ അദ്ധ്യാപകന്റെ ഭാര്യ കാപ്പിയുമായി എത്തിയപ്പോൾ ഞങ്ങൾക്കൊപ്പം വന്ന ഒരദ്ധ്യാപകൻ ആ യുവതിയെ കമന്റ് ചെയ്തു. സുന്ദരിയും ഇരുപത്തൊന്നുകാരിയുമായ ആ യുവതിയെ കുറിച്ച് വൃത്തികേട് പറഞ്ഞതിൽ ചങ്ങമ്പുഴ ക്ഷോഭിച്ചു. ആ സുഹൃത്തിനെ കണക്കറ്റ് ശകാരിക്കുകയും ചെയ്തു.''

അവസാനനാളുകളിൽ, ഒരു ദിവസം പത്രത്തിൽ ഇ.എം. കോവൂരിന്റെ പ്രസ്താവന കണ്ട ഇഗ്നേഷ്യസ് ചങ്ങമ്പുഴയെ കാണാൻ പോയി. എഴുന്നേൽക്കാൻ പോലും കഴിയാതെ ആ മഹാകവി മരുന്നു കുപ്പികൾക്ക് നടുവിൽ കിടക്കുന്നതാണ് ഇഗ്നേഷ്യസ് കണ്ടത്. ചങ്ങമ്പുഴ അപ്പോൾ പറഞ്ഞ രണ്ടു വാചകങ്ങൾ ഇഗ്നേഷ്യസ് ഓർത്തു. ''ഞാനെന്റെ കർമ്മഫലം അനുഭവിക്കുകയാണ്. ദീർഘകാലായുസ്സുണ്ടെന്ന് തോന്നുന്നില്ല.'' പോവാൻ നേരത്ത് ഒരു കെട്ട് പുസ്തകങ്ങൾ ചങ്ങമ്പുഴ എടുത്ത് ഇഗ്നേഷ്യസിന് കൊടുത്തത്രേ. ഈ സംഭവം നടന്ന് ഒരുമാസത്തിനുശേഷം 'പൗരദ്ധ്വനി' എന്ന ദിനപത്രത്തിൽ ഇഗ്നേഷ്യസ് ആ വാർത്ത കണ്ടു—''ചങ്ങമ്പുഴ നിര്യാതനായി''. ''ശവദാഹത്തിന് സംബന്ധിക്കാൻ കെല്പില്ലാതായ ഞാൻ എന്റെ വല്യേട്ടന് മൗനമായി യാത്ര പറഞ്ഞു''— അവസാനിച്ച ആ ആത്മബന്ധത്തെ കുറിച്ച് ഇഗ്നേഷ്യസ് പറഞ്ഞ വാചകങ്ങൾ.



ടി.എൻ. ഗോപിനാഥൻ നായർ

ചങ്ങമ്പുഴയുമായുള്ള സ്നേഹം അദ്ദേഹത്തിന്റെ ആത്മസുഹൃത്തായ ടി.എൻ. ഗോപിനാഥൻനായരുടെ മനസ്സിലിന്നും അമൃതസ്മൃതിയാണ്.

ഒരു സായാഹ്നത്തിൽ ചങ്ങമ്പുഴയെ കാണാൻ ഇടപ്പള്ളിക്ക് പോയ കഥയാണ് അദ്ദേഹത്തിന്, ആദ്യം ഓർമ്മവന്നത്.

''ഇടപ്പള്ളി കവലയിൽ ബസ്സിറങ്ങിയ ഞാൻ സമീപത്തുള്ള ഒരു കടക്കാരനോട് ചങ്ങമ്പുഴയുടെ വീടന്വേഷിച്ചു. അയാൾ തൊട്ടു പിന്നാലെ വന്ന ബസ്സിൽ നിന്നിറങ്ങുന്ന യുവാവിനെ ചൂണ്ടി പറഞ്ഞു: ''അതാണ് ചങ്ങമ്പുഴ കൃഷ്ണപിള്ള.'' വെളുത്തു മെലിഞ്ഞ സുന്ദരനായ യുവാവ്. വിസ്മയാദരങ്ങളോടെ അല്പനേരം ഞാനദ്ദേഹത്തെയും നോക്കി നിന്നുപോയി. ചങ്ങമ്പുഴയെ സമീപിച്ച് ഞാനെന്നെ പരിചയപ്പെടുത്തി. ഓ, സാഹിത്യപഞ്ചാനനന്റെ മകനെന്നു പറഞ്ഞ് അദ്ദേഹം എന്നെ ഗാഢമായി ആശ്ലേഷിച്ചു. ചങ്ങമ്പുഴയെ പോലൊരു മഹാകവിയിൽ നിന്നുണ്ടായ ഈ പെരുമാറ്റം. അതെന്നെ വല്ലാതെ ആകർഷിച്ചു. എറണാകുളത്തുനിന്നു തന്റെ പുതിയ പുസ്തകവുമായി വരികയാണ് ചങ്ങമ്പുഴ. 'ആരാധക'ന്റെ ആദ്യകോപ്പി ഒരാരാധകനായ എനിക്കുതന്നെ തന്നു.''

ദീർഘകാലനാളത്തെ സുഹൃത്ബന്ധത്തിന് ഈ കൂടിക്കാഴ്ച വഴിവച്ചു. ഈയിടയ്ക്കാണ് ടി.എന്റെ സഹോദരിയുടെ ഭർത്താവ് ഡോക്ടർ പി.വി. നായർ ഇടപ്പള്ളിയിലൊരു ഡിസ്പെൻസറി സ്ഥാപിച്ചത്. അങ്ങനെ ഇടയ്ക്കിടയ്ക്ക് ടി.എൻ. ഇടപ്പള്ളിക്ക് പോവുമായിരുന്നു. ചങ്ങമ്പുഴയായിരുന്നു ഈ യാത്രയ്ക്കുള്ള പ്രധാന പ്രേരണയെന്ന് ടി.എൻ. ഓർക്കുന്നു.

സാഹിത്യചിന്തകളും സുഖദുഃഖങ്ങളും ചങ്ങമ്പുഴ ടി.എനുമായി പങ്കുവച്ചിരുന്നു. കഥകളി കാണാനുള്ള യാത്രകളും പതിവായിരുന്നത്രേ. ചങ്ങമ്പുഴയിലെ വ്യക്തിയെ ആദ്യമായി കണ്ടറിഞ്ഞ ഒരു യാത്രയെ ടി.എൻ. സ്മരിച്ചു. ''ഒരു രാത്രിയിലായിരുന്നു ഞങ്ങൾ പാലാരിവട്ടത്തേക്ക് തിരിച്ചത്. കഥകളി കാണുകയായിരുന്നു ലക്ഷ്യം. കഥകളി അവസാനിച്ചപ്പോൾ നേരം പുലർന്നു. തിരിച്ചു ഇടപ്പള്ളിക്ക് വരുന്ന വഴിക്ക് ചങ്ങമ്പുഴ എന്നെ ഒരിടത്തു നിറുത്തി, ഒരു വീട്ടിലേക്ക് കയറി. താൻ കഞ്ചാവ് ഉപയോഗിക്കുമെന്നും, അത് വാങ്ങാനായിരുന്നു അവിടെ പോയതെന്നും അദ്ദേഹം പറഞ്ഞു. ഇതൊക്കെ കള്ളമായിരുന്നുവെന്നും അദ്ദേഹം പോയത് ഒരു ചാരായ കടയിലേക്കുമാണെന്ന് പിന്നീടെനിക്ക് മനസ്സിലായി.''

സാഹിത്യചർച്ചകളും യാത്രകളും എന്നപോലെ എല്ലാ രഹസ്യങ്ങളും കവി തന്നോട് പറയുമായിരുന്നുവെന്ന് ടി.എൻ. ഓർമ്മിക്കുന്നു. ''ആ രാവിൽ നിന്നോട് ഞാനോതിയ രഹസ്യങ്ങൾ എന്നു തുടങ്ങുന്ന വരികൾ എഴുതിയ പശ്ചാത്തലവും പ്രേരണയും ചങ്ങമ്പുഴ ടി.എനോട് പറഞ്ഞിരുന്നത്രേ. ആ വരികളോടുണ്ടായിരുന്ന താല്പര്യം, കഥ കേട്ടതുമുതൽ തനിക്ക് നഷ്ടമായി എന്നും ടി.എൻ പറഞ്ഞു. ആ കഥ ഇതാണ്— ''അയൽപക്കത്തുള്ള ഒരുപെൺകുട്ടിയുമായുള്ള സംഭോഗത്തിന് ശേഷം എഴുതിയതായിരുന്നു ആ വരികൾ. 'നീലശിലാതലം' എന്നൊരു പദമതിലുണ്ട്. അത് ആ വീട്ടിലെ ഒരാളിനെ ഉദ്ദേശിച്ചായിരുന്നു. വേഴ്ചയ്ക്ക് ശേഷം വിയർത്തൊലിച്ച ശരീരവുമായി വന്നിരുന്ന് എഴുതിയതാണീ വരികൾ എന്നു ചങ്ങമ്പുഴ പറഞ്ഞപ്പോൾ, എനിക്കാവരികളിൽ മാധുര്യമല്ല കാണാൻ കഴിഞ്ഞത്, വിയർപ്പിന്റെ ദുർഗന്ധമാണ്''—ടി.എൻ. പറയുന്നു.

മലയാളികളുടെ മനസ്സിൽ ഒരിളം തെന്നലായി വീശാറുള്ള രമണൻ, ഇടപ്പള്ളിയുടെ മരണം സൃഷ്ടിച്ച പ്രചോദനത്തിൽ നിന്നാണ് എഴുതിയതെന്ന വാദം ശരിയല്ലെന്ന് ടി.എൻ. പറയുന്നു. അദ്ദേഹം നൽകിയ വിവരമിതാണ്. ''ഇടപ്പള്ളി രാഘവൻപിള്ളയും

എൻെറ സുഹൃത്തായിരുന്നു. അദ്ദേഹത്തിൻെറ മരണമാണ്, ചങ്ങമ്പുഴയെ 'രമണ'നെഴുതാൻ പ്രേരിപ്പിച്ചതെന്ന വാദം ശരിയല്ല. 'രമണ'ൻെറ പല ഭാഗങ്ങളും ഇടപ്പള്ളി ജീവിച്ചിരിക്കുമ്പോൾ തന്നെ ചങ്ങമ്പുഴ എന്നെ വായിച്ചു കേൾപ്പിച്ചിട്ടുണ്ട്.''

ഇടപ്പള്ളിയും ചങ്ങമ്പുഴയും ആത്മസുഹൃത്തുക്കളായിരുന്നില്ല എന്നും ടി.എൻ. പറഞ്ഞു. ''ഇടപ്പള്ളിയുടെ പ്രേമബന്ധത്തെ ചങ്ങമ്പുഴയാണ് ലോകമാകമാനം അറിയിച്ചത്. ഇടപ്പള്ളിക്ക് ഇക്കാരണത്താൽ തന്നെ ചങ്ങമ്പുഴയോട് കടുത്ത വിരോധവുമുണ്ടായിരുന്നു. 'കുടിലഹൃദയങ്ങളെ നിങ്ങൾക്കു മംഗളം' എന്ന വരിയിൽ, ഇടപ്പള്ളി കുടിലഹൃദയങ്ങളെ എന്നു സംബോധന ചെയ്തത് മറ്റാരെയുമല്ല, ചങ്ങമ്പുഴയെ തന്നെയാണ്''—ടി.എൻെറ വിശ്വാസമിതാണ്.

ചങ്ങമ്പുഴയെ തിരുവനന്തപുരത്ത് കൊണ്ടുവന്നത് ടി.എന്നായിരുന്നു. കവിക്ക് മലയാളം ഓണേഴ്സിന് പഠിക്കാൻ അവസരം ഒരുക്കിക്കൊടുത്തതും അദ്ദേഹം തന്നെ. അന്ന് ടി.എൻെറ അയൽപക്കത്ത് താമസിച്ചിരുന്ന യൂണിവേഴ്സിറ്റി രജിസ്ട്രാർ ശ്രീ. പി.ആർ. പരമേശ്വരപിള്ളയാണ്, ടി.എൻെറ ശുപാർശ സ്വീകരിച്ച് ചങ്ങമ്പുഴയ്ക്ക് ആർട്സ് കോളേജിൽ പ്രവേശനം നേടിക്കൊടുത്തത്. ശ്രീമൂലം തിരുനാൾ തിരുമനസ്സിൻെറ മകളുടെ മകനായ ശ്രീ. വി.പി. തമ്പിയാണ് ചങ്ങമ്പുഴയ്ക്ക് വിദ്യാഭ്യാസത്തിനുള്ള ഫീസ് നൽകിയത്. ഇത് സാമ്പത്തികബുദ്ധിമുട്ടുകൾ കൊണ്ട് പൊറുതിമുട്ടിയിരുന്ന ചങ്ങമ്പുഴയ്ക്ക് എന്തു മാത്രം ആശ്വാസം നൽകിക്കാണുമെന്ന് നമുക്കൂഹിക്കാം.

ചങ്ങമ്പുഴ കവിത എഴുതുന്ന രീതിയെ വിവരിക്കാമോ എന്ന് ടി.എനോട് ചോദിച്ചപ്പോൾ അദ്ദേഹം വാചാലനായി. ഒരു സംഭവത്തിൻെറ സഹായത്തോടെ, വിഷയത്തെ സമീപിക്കുകയാണ് ഇവിടെ അദ്ദേഹം.

''വളരെ വേഗത്തിൽ കവിത രചിക്കുന്ന കവിയാണ് ചങ്ങമ്പുഴ. 'മലയാള മനോരമ'യുടെ ബാലജനസഖ്യത്തിൽ ഞാനും ചങ്ങമ്പുഴയും അംഗങ്ങളായിരുന്നു. ഒരിക്കൽ ഇടയാറൻമുളയിൽ നടന്ന സഖ്യം വാർഷികത്തിന് വായിക്കുവാനുള്ള കവിത അദ്ദേഹമെഴുതിയത് എൻെറ വീട്ടിൽവച്ചാണ്. ആ രാത്രി, ഒരുറക്കം കഴിഞ്ഞ് ഞാനുണരുമ്പോൾ ചങ്ങമ്പുഴ ഇരുന്ന് എഴുതുന്നു. നേരം പുലർന്നപ്പോൾ മുന്നൂറ് വരിയെങ്കിലും കഴിഞ്ഞിരിക്കും. കവിതയെ തേടി ഈ കവി സഞ്ചരിക്കാറില്ല. കവിയെതേടി കവിത വന്നണയാറാണുള്ളത്.

സുന്ദരികളായ സ്ത്രീകളുടെ മുന്നിൽ പരമപാവവും വിവേകശാലിയുമായാണ് ചങ്ങമ്പുഴ അഭിനയിക്കാറ്. ബാലജനസഖ്യത്തിൻെറ വാർഷികം കഴിഞ്ഞ് എറണാകുളത്തേക്ക് ഒരു ബോട്ടിൽ പുറപ്പെട്ട ചങ്ങമ്പുഴയും ടി.എന്നും വഴിയിൽ സുന്ദരിയായ ഒരു ആംഗ്ലോ ഇന്ത്യൻ യുവതിയെ കണ്ടുമുട്ടിയ കഥ ടി.എൻ. തൻെറ സ്വതഃസിദ്ധമായ നിർമ്മശൈലിയിൽ അവതരിപ്പിക്കുന്നു.

''സുന്ദരിയായ ഒരു ആംഗ്ലോ ഇന്ത്യൻ യുവതി ബോട്ടിലേക്ക് കടന്നുവന്നു. ഒരു കൈക്കുഞ്ഞുമായാണ് അവരുടെ വരവ്. ചങ്ങമ്പുഴയുടെ ആർത്തിപൂണ്ട കണ്ണുകൾ അവരിൽ ബന്ധിച്ചിരുന്നു. ബോട്ട് വിട്ടപ്പോൾ ഒരു സിഗരറ്റ് കത്തിക്കാൻ അവർ ശ്രമം ആരംഭിച്ചു. കാറ്റിൻെറ ശക്തി, അവർ കത്തിച്ച കോലുകളെയെല്ലാം അണച്ചു. പൊടുന്നനേ ചങ്ങമ്പുഴ ഒരു തീപ്പെട്ടിക്കോൽ ഉരസി അവർക്ക് സിഗരറ്റ് കത്തിച്ചുകൊടുത്തു. ഞാൻ അവരോട് പറഞ്ഞു ''നിങ്ങൾക്ക് സിഗരറ്റ് കത്തിച്ച് തന്നത് കേരളത്തിലെ മഹാകവിയാണ്. അദ്ഭുതപരവശയായി അവർ കവിയെത്തന്നെ നോക്കി നിന്നു. വലിയ പുകവലിക്കാരനായ ചങ്ങമ്പുഴ ഇതുവരെ



ചങ്ങമ്പുഴയും പത്നി ശ്രീദേവിയും

സിഗരറ്റ് വലിച്ചിട്ടില്ല. സാധനം ഇല്ലാഞ്ഞിട്ടല്ല. ഒരുകെട്ട് ബീഡി മടിയിലുണ്ട്. പക്ഷേ ഈ സുന്ദരിയുടെ മുന്നിലിരുന്ന് എങ്ങനെ ബീഡി വലിക്കും?

ബോട്ട് വൈക്കത്തെത്തിയപ്പോൾ, അവരുടെ അപേക്ഷ സ്വീകരിച്ച് കവി, കുഞ്ഞിന് പാല് വാങ്ങാൻ പുറത്തേക്കിറങ്ങി. ഉടനെ അവർ എന്നോട് സിഗരറ്റ് ഉപയോഗിക്കുമോ എന്നു ചോദിച്ചു. വിരോധമില്ല ഞാൻ പറഞ്ഞു. അവർ തന്ന ത്രിബിൾ ഫൈവ് സിഗരറ്റും ആസ്വദിച്ച് ഞാൻ ഗമയിലങ്ങനെ ഇരിക്കുമ്പോൾ അതാ വരുന്നു ചങ്ങമ്പുഴ. അദ്ദേഹത്തിന് അദ്ഭുതം.

ഞങ്ങൾ മൂവരും എറണാകുളത്തിറങ്ങി. അവർ ബാംഗ്ലൂർക്ക് പോവാൻ യാത്രയായി. ചങ്ങമ്പുഴ ബീഡിവലിയും തുടങ്ങി. പൊടുന്നനേ തിരിച്ചുവന്ന അവർ കവിയോട് ചോദിച്ചു. ''ചങ്ങമ്പുഴ പുകവലിക്കുമോ?'' ആ നില്പ് അതിന്നും എൻെറ മനസ്സിലുണ്ട്.''

കാണാൻ കൊള്ളാവുന്ന ഏതു സ്ത്രീയും തനിക്കായി ജനിച്ചതാണെന്ന ബോധം ചങ്ങമ്പുഴക്കുണ്ടായിരുന്നുവെന്ന് ടി.എൻ. പറയുന്നു. ആർട്സ്കോളേജിൽ പഠിക്കുന്ന കാലത്ത് സുന്ദരിയായ ഒരു പെൺകുട്ടിയെ കുറിച്ചെഴുതിയ ഒരു കവിത വലിയ കോളിളക്കം സൃഷ്ടിച്ചുവത്രേ.

ഇത്തരക്കാരനായിരുന്നു ചങ്ങമ്പുഴ എങ്കിൽ അതദ്ദേഹത്തിലെ ജീനിയസ്സിൻെറ സ്വഭാവ പ്രത്യേകതയായിക്കൂടേ എന്നു ടി.എനോട് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: ''ചങ്ങമ്പുഴയുടെ സ്ത്രീസ്നേഹത്തെക്കുറിച്ച് പറഞ്ഞത് കവിയെ താഴ്ത്തിക്കെട്ടാനല്ല. ഒരു ജീനിയസ്സിൻെറ വീക്ക്നെസ്സ് എന്നിതിനെ വിളിക്കാം. പല പാശ്ചാത്യ കവികൾക്കും ഈ സ്വഭാവം ഉണ്ടായിരുന്നുവെന്ന് ഞാൻ കേട്ടിട്ടുണ്ട്.''

യശശ്ശരീരനായ കവി ബോധേശ്വരനെ കാണാൻ ചങ്ങമ്പുഴയും ടി.എന്നും കൂടി പോയ കഥ, ടി.എൻ. ഓർമ്മിക്കുന്നു—''കവിയെന്ന നിലയിൽ പ്രശസ്തനായിരുന്നു ബോധേശ്വരൻ, അന്ന്. അതു കൂടാതെ എൻെറ അയൽവാസിയും. ചങ്ങമ്പുഴയേയും എന്നെയും സ്വീകരിച്ച അദ്ദേഹം, അകത്തുപോയി ഒരു കുപ്പി മീൻനെയ്യുമായി വന്നു. മീൻനെയ്യ് ആർക്കെന്ന് അദ്ഭുതപ്പെട്ടു നിൽക്കവേ അദ്ദേഹം അത് ചങ്ങമ്പുഴയെ ഏൽപ്പിച്ച് പറഞ്ഞു. ''ഇത് കഴിച്ച് നിങ്ങൾ ശരീരം നന്നാക്കണം.''

ചങ്ങമ്പുഴ തിരുവനന്തപുരം വിട്ടപ്പോൾ തന്നോടൊരു വാക്കുപറഞ്ഞില്ലെന്ന് ടി.എൻ. പറഞ്ഞു. പട്ടാളത്തിൽ ചേർന്ന്, ചങ്ങമ്പുഴ കൊച്ചിയിൽ താമസിക്കുന്നുവെന്നറിഞ്ഞ ടി.എൻ. അദ്ദേഹത്തിനൊരു കത്തെഴുതി. കണ്ണീരിൽ കുതിർന്ന മറുപടിയാണ് ടി.എന് ചങ്ങമ്പുഴയിൽ നിന്നു ലഭിച്ചത്. ഒരു പുസ്തകം തനിക്ക് സമർപ്പിക്കുന്നുവെന്നും മറ്റൊരു പുസ്തകത്തിന് അവതാരിക എഴുതണമെന്നും മറ്റും ചങ്ങമ്പുഴ ഈ കത്തിലൂടെ ടി.എനോട് അപേക്ഷിച്ചിരുന്നു. ''എൻെറ ഒരാത്മസുഹൃത്തിൻെറ നാടകം തൃശൂര് ഉദ്ഘാടനം ചെയ്യാൻ ചങ്ങമ്പുഴ വന്നു. ചങ്ങമ്പുഴയ്ക്ക് മുഖം കൊടുക്കാതെ ഞാൻ വേദിയുടെ ഒരു കോണിൽ പോയിരുന്നു. ഇത് വേദിയിലിരുന്ന് കണ്ട, കവി പൊടുന്നനേ ഇറങ്ങിവന്ന് എന്നെ കെട്ടിപ്പിടിച്ച് കരഞ്ഞു''—തിരുവനന്തപുരം വിട്ടശേഷം താൻ കവിയെ കണ്ട സംഭവം ടി.എൻ. പറയുന്നു.

ചങ്ങമ്പുഴയുടെ അന്ത്യത്തെ ടി.എൻ. ഓർക്കുന്നു—''കവി തൻെറ വീടിനടുത്തുള്ള പർണ്ണശാലയിലായിരുന്നു താമസം. ചങ്ങമ്പുഴയുടെ രോഗവിവരം ഗ്രഹിച്ച ആയിരങ്ങൾ അദ്ദേഹത്തിന് സഹായവുമായി എത്തി. പക്ഷേ എന്തുഫലം? മരണം കവിയെ അപഹരിച്ചു.''

''ബി.എ പരീക്ഷ കഴിഞ്ഞു നിൽക്കുന്ന കാലത്ത് സാഹിത്യവിനോദിനി മാസികയുമായി ഞാൻ സജീവ ബന്ധം പുലർത്തിയിരുന്നു. എൻെറ പല കവിതകളും അതിലായിരുന്നു പ്രസിദ്ധീകരിച്ചിരുന്നത്. ശ്രീനാരായണ കുരുക്കളായിരുന്നു അന്ന് പത്രാധിപർ. കുരുക്കളെ ഞാൻ കണ്ടിട്ടില്ല. രചന കൊടുക്കും,





ശൂരനാട് കുഞ്ഞൻപിള്ള

പ്രസിദ്ധീകരിക്കും ഇതുമാത്രമായിരുന്നു ബന്ധം.

ഇങ്ങനെ വിരസമായ നാളുകൾ ജീവിതത്തെ കാർന്നു തിന്നാൻ തുടങ്ങിയപ്പോൾ നെയ്യാറ്റിൻകരക്കാരനും കവിയുമായ മൂല്ലൂർ കേശവപിള്ളയും ഞാനും കേരളം മുഴുവൻ കറങ്ങാൻ തീരുമാനിച്ചു. ആദ്യം വൈക്കത്ത് ചെന്ന് കുരുക്കളെ കാണുക എന്നിട്ട് യാത്ര തുടരുക. ഇതായിരുന്നു പദ്ധതി. കുരുക്കളെ കണ്ടു, സംസാരിച്ചു.

വേമ്പനാട് കായലിലൂടെയാണ് യാത്ര. അന്ന് കായലിന് കുറുകെ പാലമില്ല. അതുകൊണ്ട് ബോട്ടിലായിരുന്നു യാത്ര. ഒരു വൈകുന്നേരത്ത്, ഞങ്ങൾ എറണാകുളത്തെത്തി. സി.ആർ. കേരളവർമ്മയുടെ ഇടപ്പള്ളിയിലുള്ള വീട്ടിൽ തങ്ങുകയായിരുന്നു ലക്ഷ്യം. നേരേ ഇടപ്പള്ളിക്ക് പോയി. കേരളവർമ്മയെ കണ്ടു. അത്താഴം കഴിഞ്ഞു. ആ വീട്ടിൽ കിടക്കാൻ സൗകര്യം കുറവായിരുന്നു. അതുകൊണ്ട്, കേരളവർമ്മയുടെ നിർദ്ദേശപ്രകാരം തൊട്ടടുത്തുള്ള വായനശാലയിൽ ഞങ്ങൾ അന്തിയുറങ്ങാൻ പോയി. സമയം ഏകദേശം എട്ട് മണിയായികാണും. കുറെ കുട്ടികൾ വായനശാലയിലിരുപ്പുണ്ട്. ഞങ്ങൾ അതൊന്നും ശ്രദ്ധിക്കാതെ വെറുതെ ഇരുന്നു.

കുട്ടികളിലൊരാൾ മറ്റൊരാളോട് ചോദിച്ച ചോദ്യം എന്നെ ആകർഷിച്ചു. ''നീ ശ്മശാനദീപം വായിച്ചോ?'' 'ശ്മശാനദീപം' എൻെറ കവിതയായിരുന്നു. ഞാനാണെങ്കിൽ അത്ര പ്രസിദ്ധനുമൊന്നുമല്ലതാനും. ഞാൻ ആ കുട്ടിയെ അടുത്തുവിളിച്ച് ആ കവിത ചൊല്ലാൻ പറഞ്ഞു. വളരെ ഭംഗിയായി അയാൾ കവിത അവതരിപ്പിച്ചു. കവിയെ കണ്ടിട്ടുണ്ടോ എന്നു കുട്ടിയോട് ചോദിച്ചു. ഇല്ല എന്നു മറുപടി കിട്ടി. 'ഞാനാണ്'—ഞാൻ പറഞ്ഞു. കുട്ടിക്ക് സന്തോഷമായി. ഈ കുട്ടികൾ ആരെന്നറിയേണ്ടേ? കവിത വായിച്ചോ എന്നു ചോദിച്ച കുട്ടി ഇടപ്പള്ളി രാഘവൻപിള്ളയും, കവിത ചൊല്ലിയ കുട്ടി, ചങ്ങമ്പുഴ കൃഷ്ണപിള്ളയുമായിരുന്നു. നന്നെ ചെറുപ്പത്തിൽ ചങ്ങമ്പുഴയെ കണ്ടുമുട്ടിയ ശൂരനാട് കുഞ്ഞൻപിള്ള ഓർക്കുന്നു.

''ഈണവും അർത്ഥവും ഒത്തുചേർത്ത് ഒരു കവിത ചൊല്ലാൻ സാധാരണക്കാരന് കഴിയില്ല. അന്ന് കവിയെന്ന നിലയിൽ പ്രസിദ്ധനല്ലായിരുന്ന എൻെറ കവിത ആ വിദ്യാർത്ഥിയെ ആകർഷിച്ചതും അസാധാരണം തന്നെ''—അന്നേ ചങ്ങമ്പുഴയിൽ പ്രതിഭയുടെ തിളക്കം താൻ കണ്ടിരുന്നുവെന്ന് ശൂരനാട് കുഞ്ഞൻപിള്ള അവകാശപ്പെട്ടു.

പിന്നീട് നിലമ്പൂർ സാഹിത്യ പരിഷത്തിൽ വച്ചാണ് ശൂരനാട്, ചങ്ങമ്പുഴയെ കാണുന്നത്. ഉള്ളൂർ, വള്ളത്തോൾ, ചേലനാട്ട് അച്ചുതമേനോൻ, മൂർക്കോത്ത് കുമാരൻ എന്നിവരോടൊപ്പം ഇളംതലമുറയിലെ ഇടപ്പള്ളി രാഘവൻപിള്ളയും ചങ്ങമ്പുഴ കൃഷ്ണപിള്ളയും അവിടെ സന്നിഹിതരായിരുന്നു. ശൂരനാട് വിവരിക്കുന്നു:- ''പരിഷത്ത് തുടങ്ങുന്നതിന് മുമ്പ് പ്രഭാത കർമ്മങ്ങൾ നടത്താൻ ഞങ്ങൾ ചാലിയാറിലെത്തിയപ്പോൾ ചങ്ങമ്പുഴയും ഇടപ്പള്ളിയും അവിടെയുണ്ട്. ഇവിടെ വച്ചാണ് ചങ്ങമ്പുഴയുമായുള്ള പരിചയം ദൃഢമാവുന്നത്. അതിനുശേഷം ചങ്ങമ്പുഴ എഴുതുന്ന

## രണ്ടറ്റം കത്തിയ ഒരു ദീപനാളം പോലെയായിരുന്നു ചങ്ങമ്പുഴ. സ്വന്തം ജീവിതത്തെ ഒരു കളിപ്പാട്ടം പോലെ അദ്ദേഹം തകർത്തു കളയുകയാണു ചെയ്തത്.

കവിതകളെല്ലാം ഞാൻ സ്ഥിരമായി കാണാറുണ്ടായിരുന്നു.

ശൂരനാട് സംസ്കൃത കോളേജ് പ്രിൻസിപ്പലായി എത്തുമ്പോഴാണ് ചങ്ങമ്പുഴ തിരുവനന്തപുരത്ത്, ഓണേഴ്സ് വിദ്യാർത്ഥിയായി വരുന്നത്. ചങ്ങമ്പുഴയുടെ ഒരു പ്രത്യേകതയെ ശൂരനാട് ചൂണ്ടിക്കാട്ടുന്ന ''അധികം സംസാരിക്കുന്ന പ്രകൃതക്കാരനല്ല ചങ്ങമ്പുഴ. ഞാൻ പറയുന്നതെന്തും ബഹുമാനത്തോടെ കേൾക്കും. ഭവ്യതയോടെമാത്രമേ അദ്ദേഹം സംസാരിക്കൂ. തിരുവനന്തപുരത്തു നടക്കുന്ന മീറ്റിംഗുകളിലൊക്കെ കവി പങ്കെടുക്കും. അങ്ങനെ ഞങ്ങൾ മിക്കപ്പോഴും സന്ധിക്കാറുണ്ടായിരുന്നു.

വി.പി. തമ്പി, ചങ്ങമ്പുഴയ്ക്ക് വിദ്യാഭ്യാസത്തിനുള്ള കാശ് കൊടുത്തത് കവിക്ക് വലിയ ഒരു അനുഗ്രഹമായെന്ന് ശൂരനാട് കരുതുന്നു. ടി.എൻ. ഗോപിനാഥൻ നായർ ചെയ്ത സഹായങ്ങളെയും അദ്ദേഹം എടുത്തു പറഞ്ഞു.

''മലയാളി'' പത്രത്തിൻെറ പത്രാധിപർ ഇ.വി, ചങ്ങമ്പുഴയ്ക്ക് തിരുവനന്തപുരത്ത് വിപുലമായ ഒരു സ്വീകരണം ഒരുക്കാൻ തീരുമാനിച്ചു. ബാഷ്പാഞ്ജലി പുറത്തിറങ്ങുന്നതിന് മുൻപായിരുന്നു ഇത്. ചങ്ങമ്പുഴ എന്ന അസാമാന്യ പ്രതിഭയെ ആദരിക്കാൻ അദ്ദേഹം തീരുമാനിച്ചു. ഇതെല്ലാം വർദ്ധിച്ച പ്രാധാന്യത്തോടെ 'മലയാളി' പ്രസിദ്ധീകരിക്കുകയും ചെയ്തു. അങ്ങനെ തിരുവനന്തപുരത്തെ സംസാരം ചങ്ങമ്പുഴയെക്കുറിച്ചു മാത്രമായെന്ന് ശൂരനാട് പറയുന്നു.

''ഇ.വി, ഇങ്ങനെ അർഹിക്കുന്ന പ്രാധാന്യത്തോടെ ചങ്ങമ്പുഴയെക്കുറിച്ച് സംസാരിക്കുമ്പോഴാണ്, കവി ''കപടലോകത്തിൽ ആത്മാർത്ഥമായൊരു ഹൃദയമുണ്ടായതാണെൻെറ പരാജയം'' എന്നെഴുതിയത്. ഇത്, ഇ.വി.യെ വേദനിപ്പിച്ചു. ചങ്ങമ്പുഴ തന്നെ ദുർവ്യാഖ്യാനം ചെയ്തെന്ന് അദ്ദേഹം കരുതി''—ഓർമ്മകൾ ചികഞ്ഞെടുത്ത് ശൂരനാട് പറഞ്ഞു.

ചങ്ങമ്പുഴയ്ക്ക് ഓണേഴ്സിന് ക്ലാസ്സ് കൊടുക്കാത്തതിൽ തെറ്റൊന്നുമില്ലെന്നാണ് ശൂരനാട് കുഞ്ഞൻപിള്ളയുടെ അഭിപ്രായം. അദ്ദേഹം പറയുന്നു—''ഉള്ളൂരല്ല, ഞാനായാലും അങ്ങനെതന്നെ ചെയ്യും. കാരണം ചങ്ങമ്പുഴ ഉന്നതനായ കവിയായിരിക്കാം. എന്നാലും മിടുക്കനായ വിദ്യാർത്ഥി ആവണമെന്നില്ലല്ലോ?''

''പിഞ്ചിലെ കൊഴിഞ്ഞുപോയവരാണ് ചങ്ങമ്പുഴ കൃഷ്ണപിള്ളയും ഇടപ്പള്ളി രാഘവൻപിള്ളയും. ഇന്ന് മലയാള സാഹിത്യ ചക്രവാളത്തിലുള്ളവരിൽ തൊണ്ണൂറ് ശതമാനത്തിനും കവിതയെഴുതാനറിയില്ല. ഒരു ഒ.എൻ.വി.യോ മറ്റോ ഇതിനപവാദമായി കാണും. ഇവിടെയാണ് നാം ചങ്ങമ്പുഴയുടെ മഹത്വം അറിയുന്നത്. പക്വതയേറിയ ഒരു ജീവിതശൈലി അദ്ദേഹത്തിനുണ്ടായിരുന്നെങ്കിൽ 1948 ജൂൺ 17, ആ മഹാകവിക്ക് അന്ത്യദിവസമാവുമായിരുന്നില്ല. ഈ ദൗത്യമായി താങ്കൾക്കെന്നെ സമീപിക്കേണ്ടിയും വരില്ലായിരുന്നു''—മലയാള ഭാഷാ തറവാടിൻെറ കാരണവരുടെ വിലാപം.



ചങ്ങമ്പുഴ



പുതുശ്ശേരി രാമചന്ദ്രൻ

# ഒരു കലിത്തോറ്റം

മുടിയഴിച്ചാർത്തുതുള്ളി
യുറയുന്നൂ—ഹിംസാമൂർത്തി;
ചുടലനൃത്തമാടുന്നൂ കാലഭൈരവൻ.

ചുടുകാടായ് മാറിടുമീ
യുർവ്വരതൻ ലയതാള—
ഹരിതഭംഗികളെങ്ങോ മറഞ്ഞീടുന്നൂ;

പച്ചിലക്കാടെരിയുന്നൂ,
ഹിംസയുടെ വറമണം
മച്ചകങ്ങളിലാഹ്ളാദമദം പെയ്യുന്നൂ;

കടപുഴകി വീഴുന്നൂ—
ബോധിക,ളശ്വത്ഥങ്ങൾ,
തണലേകാൻ മുൾച്ചെടികൾ കുടനീർക്കുന്നൂ!

ഉള്ളിലെക്കൊടുംപിശാചെ
പ്പുള്ളിമാൻ കിടാവാക്കിയോ
രുൺമയുടെയുൾവെളിച്ചമൂതിക്കെടുത്തി

ആത്മരതിയിൽ മുഴുകി
ആത്മപൂജവിലോലരായ
നാർസിസ്സുകളായ്ക്കഴിവൂ ഗായകവൃന്ദം!!

കലികാലഭൈരവൻെറ
സംഹൃതിതാണ്ഡവത്തിലീ
ക്കടൽമലചൂഴും ഭൂമി കുഴങ്ങിനില്ക്കെ,

സമസ്തവീര്യവുമസ്ത—
പ്രജ്ഞമാക്കുന്നൊരീക്കാല
സമസ്യ പൂരിപ്പിക്കുവാൻ കഴിവെഴാതെ,

ആയുധം താഴെ വച്ചതാ
ശരശയ്യ പൂകിടുന്നൂ
മാനവമഹത്വമെന്ന മഹാപൈതൃകം!

വിശ്വമാകെ, ത്തളർത്തുന്നൂ
ദുരന്തദൃശ്യങ്ങൾ;ഹരി—
ശ്ചന്ദ്രചരിതമാടുന്നൂ കത്തിവേഷങ്ങൾ;

കരിവേഷങ്ങൾ, കാട്ടാളർ
പച്ചതേച്ചു വന്നു ദിവ്യ—
പരിവേഷമാർന്നരങ്ങു തകർത്താടുന്നൂ!

തമ്മിൽത്തമ്മിൽ വേട്ടയാടി
ക്കൊന്നുതിന്നു നടന്നനാൾ
നമ്മെക്കൂട്ടിയിണക്കിയോരാദിസംഗീതം,

ആരണ്യകങ്ങൾ തന്നക
ഗുഹകളിലെങ്ങോ വിശ്വ
മാനവികത വിടർത്തോരാദിസംഗീതം,

നൂറാതിരനക്ഷത്രത്തൂ—
വെളിച്ചമായ്ത്തെളിച്ചന്നാ
ക്കൂരാക്കൂരിരുളിൽനിന്നാരിവിടെത്തിച്ചു,

ആ മണിവിളക്കുമെറി
ഞ്ഞുടയ്ക്കയോ? പടിഞ്ഞാറു—
ചാഞ്ഞുവീഴും പകലിൻ പിൻവെളിച്ചത്തിൽ നീ?

കണ്ണിമയ്ക്കാതെ നോക്കുന്നൂ
പശ്ചിമതാരകൾ നിന്നെ;
വിണ്ണിൻവെളിച്ചമായ് വന്ന
പൂർവ്വതാരകേ,

നീ തിരിച്ചറിയൂ നിൻെറ
ധ്രുവനക്ഷത്രദീപ്തികൾ;
നീ തെളിച്ചുകാട്ടൂ വീണ്ടു
മാത്മശോഭകൾ

കടുന്തുടി കൊട്ടിയാർത്തു—
ച്ചത്തിലുച്ചത്തിൽ പാടുന്നേൻ
കലികാലഭൈരവൻെറ
കണിത്തോററം ഞാൻ!

വായുവും ജലവുമാകാ—
ശവുമഗ്നിനാളമായി,
ഭൂമിയഗ്നിക്കാവടിയായുറഞ്ഞുതുള്ളി,

സൂര്യനൊരുപിടിച്ചുടു—
ചാരമായ്ത്തീർന്നിടുവോളം,
ഏഴുകടലും കരിഞ്ഞുണങ്ങിടുവോളം,

ഞാനിവിടെത്തുടികൊട്ടി
പ്പാടുമെൻെറ പഴമ്പാട്ടി—
ന്നീരടികൾക്കീണമായോ
രാദിസംഗീതം!

ആദിമമാത്തുവെളിച്ച
മൂതിയൂതിപ്പടർത്തുവാൻ
ആദികവികളേ, നിങ്ങൾ തുണയാവുക!





മാധവിക്കുട്ടി

# നീർമാതളം പൂത്തകാലം

ഇരുപത്തിരണ്ട്

വിദേശീയർ മെല്ലെ മെല്ലെ ഇന്ത്യ വിടുന്ന ഒരു കാലമായിരുന്നു അത്. അമേരിക്കൻ കമ്പനിയായ ജനറൽ മോട്ടോഴ്സിൻെറ കല്ക്കത്താശാഖയിൽ ഉദ്യോഗം വഹിച്ചിരുന്ന എൻെറ ഇളയച്ഛൻ അപ്പുവേട്ടനെന്നു വിളിക്കപ്പെടുന്ന ബാലൻനായർ—ഒരുദിവസം ഭക്ഷണമേശയ്ക്കരികിൽ ഇരുന്ന് വെററില മുറുക്കുന്നതിനിടയിൽ തൻെറ ആത്മസുഹൃത്തായ പിച്ചിരിക്കാട്ടെ ബാലൻനായരോട് ഒരാത്മഗതത്തിൻെറ സൗമ്യശൈലിയിൽ പറഞ്ഞു:

''സായിപ്പ് അമേരിക്കയിലേക്ക് കൂടെച്ചെല്ലാൻ പറഞ്ഞു. ഞാനെന്തുചെയ്യും!''

''സായിപ്പ് പോവാൻ നിശ്ചയിച്ചോ?'' പിച്ചിരിക്കാട്ടെ ബാലൻനായർ ചോദിച്ചു.

''പോവാതെ എന്തുചെയ്യാൻ? കമ്പനി നിങ്ങളുടെകൂടെ വരട്ടെ. യാത്രയുടെ കാര്യമൊക്കെ ഞാൻ ശരിയാക്കിത്തരാം... കുറെ നേരത്തിന് എനിക്ക് ഒരക്ഷരം പറയാൻ കഴിഞ്ഞില്യ. ഞാനെന്താ പറയ്ാ! അമേരിക്ക എത്ര ദൂരാ!'' അപ്പുവേട്ടൻ പറഞ്ഞു.

''എന്നിട്ട്? താൻ പോവില്യേ? ഞാനാണ് തൻെറ സ്ഥാനത്ത് എന്നുവെച്ചാൽ ഒരുമിനിട്ട് വൈകിക്കാതെ പോവാൻ പൊറപ്പെടും. അമേരിക്കയില് ഒരു ഉദ്യോഗം കിട്ടുക എന്നുവെച്ചാൽ രക്ഷപ്പെടുക എന്നാണ് അതിൻെറ അർത്ഥം. ഇവിടെ ഒരു ജന്മം മുഴുവനും അദ്ധ്വാനിച്ചാൽ കിട്ടണ പണം തനിക്ക് അമേരിക്കയില് ആറുമാസം ജോലിയെടുത്താൻ കിട്ടും. അത് തനിക്കറീല്യേ?'' ബാലൻനായർ അപ്പുവേട്ടനോടു ചോദിച്ചു.

''കല്യാണിക്ക് അമേരിക്കേല് പോവാൻ താല്പര്യണ്ടാവില്യ.'' അപ്പുവേട്ടൻ പിറുപിറുത്തു.



''എന്നാ അവര് സുഖായി ഗുരുവായൂര് കുളിച്ചുതൊഴുത് പാർത്തോട്ടെ. തനിക്ക് കൊല്ലത്തിലൊരിക്കൽ ലീവെടുത്ത് വരാം. അത് മതിയല്ലോ.'' ബാലൻനായർ ശബ്ദമുയർത്തിക്കൊണ്ട് പറഞ്ഞു.

കല്യാണീം കുട്ട്യോളും എൻെറകൂടെയില്ലാതെ എനിക്ക് അമേരിക്കയില് ജീവിക്കാൻ താല്പര്യല്യ.'' അപ്പുവേട്ടൻ പറഞ്ഞു.

''ആയ് ആയ് താനിങ്ങനെ ഒരാളാണെന്ന് ഞാൻ വിചാരിച്ചില്യ! ഭാര്യേം മക്കളേം വിട്ടിട്ടല്ലേ പട്ടാളക്കാർ യുദ്ധത്തിനു പോണത്? ഇപ്പോൾ തൻെറകൂടെ ഭാര്യേം മക്കളും ഇല്യലൊ. അവര് ഗുരുവായൂര് കഴിയ്ണൂ. താൻ ഇവിടെ കല്ക്കത്തേലും. ഭാര്യേ പിരിഞ്ഞ് ജീവിക്കാൻ താൻ ശീലിച്ചുകഴിഞ്ഞു. ഇനി ഇപ്പോൾ അമേരിക്കയിൽ പോയാൽ കുടുംബത്തിനുവേണ്ടി കൊറച്ച് കാശും ഉണ്ടാക്കാം. പോയി പറയടൊ സായിപ്പിനോട്, താൻ വരാൻ തയ്യാറാന്ന്. താൻ വരില്യാന്ന് വിചാരിച്ച് സായിപ്പ് ആ ജോലി വേറെ വല്ലോർക്കും കൊടുക്കും. വേഗം പോയി പറയടൊ താൻ അമേരിക്കയിലേക്ക് വരാംന്ന്.'' ബാലൻനായർ പറഞ്ഞു.

''അമേരിക്ക ഇബ്ട്ന്ന് എത്രദൂരെയാ?'' കുഞ്ഞാത്തു ചോദിച്ചു.

''എന്താ? തനിക്കു പോണോ?'' ബാലൻനായർ ചോദിച്ചു.

''ഇന്നെ വിളിച്ചാ ഞാൻ പൂവും. സംശല്യ ആപ്പീസ് ശിപായിടെ ജോലി തന്നാ മതി. ഞാൻ പൂവും. ഞാൻ ഏത് കൊണ്ടില് പോയാലും ഇൻെറ ഭാര്യയ്ക്കും കുട്ട്യോളക്കും ഒരു ചുക്കുല്യ. എല്ലാ മാസോം കാശ് അവററയ്ക്ക് അയച്ചാ മതി.'' കുഞ്ഞാത്തു പറഞ്ഞു.

''നമ്മള് നിക്കുന്നയിടത്ത് ഒരു കുഴി കുഴിച്ച് അതിലെറങ്ങിയാ ഭൂമിടെ മറേറപ്പുറത്ത് എത്തും. അവിടെയാ അമേരിക്ക.'' അപ്പുവേട്ടൻ പറഞ്ഞു.

''ഇവടെ ഉച്ചയാണെങ്കില് അവടെ അർദ്ധരാത്രി.'' ബാലൻനായർ പറഞ്ഞു.

''പതിനായിരം നാഴിക ദൂരെയാ.'' അപ്പുവേട്ടൻ പറഞ്ഞു.

എന്നാലെന്താ? വിമാനത്തില് വരാലൊ. ടിക്കററിൻെറ കാശ് കമ്പനിക്കാര് തരും. താൻ വേഗം പറയടൊ വരാന്ന്. ഇല്ലെങ്കില് ആ ജോലി തൻെറ കൈയീന്ന് പൂവും. പിന്നെ അയ്യത്തടാ ന്ന് പറേണ്ടിവരും.'' ബാലൻനായർ പറഞ്ഞു. ''കല്യാണീം കുട്ട്യോളും'' അപ്പുവേട്ടൻ പിറുപിറുത്തു.

''കല്യാണീം കുട്ട്യോളും! ബാക്കിള്ളോർക്കക്കൊന്നും ഭാര്യേം കുട്ട്യോളും ല്യേ? തനിക്കു മാത്രേ ഭാര്യേം കുട്ട്യോളും ഉള്ളൂ? താനിങ്ങനെ ഒരു മൊശകോടനാന്ന് ഞാൻ ഇപ്പഴാ



അറിയണ്.'' ബാലൻനായർ സിഗററ്റ് ചായക്കപ്പിൻെറ സോസറിൽ കെടുത്തിക്കൊണ്ട് ഉറക്കെ പറഞ്ഞു.

''ധൈര്യായിട്ട് പോണം.'' നാരായണൻനായർ പറഞ്ഞു.

''ഭാഗ്യം വരുമ്പൊ പൊറംകാലോണ്ട് തട്ടാൻ പാടില്യ.'' കുഞ്ഞാത്തു അഭിപ്രായപ്പെട്ടു. അപ്പുവേട്ടൻ മനസ്സിൻെറ അസ്വാസ്ഥ്യം കുറയ്ക്കുവാനായി വീണ്ടും വീണ്ടും വെററില മുറുക്കി. വീണ്ടും വീണ്ടും കുളിമുറിയിൽപ്പോയി തുപ്പി. അദ്ദേഹത്തിൻെറ മുഖം പൂർവ്വാധികം തുടുത്തു.

''പൂവാൻ ഇഷ്ടല്യാത്തോരെ എന്തിനാ നിർബന്ധിക്കണ്?'' പാറുക്കുട്ടി അടുക്കളയിലേക്കു മടങ്ങി നാരായണൻനായരോട് ചോദിച്ചു.

''ഞാൻ നിർബന്ധിച്ചില്യ. ഞാൻ നിർബന്ധിച്ചാ അനുസരിക്കണ ആളാന്ന് വിചാരിയ്ക്കണ്ടോ?'' നാരായണൻനായർ ചോദിച്ചു.

''അവനാൻെറ ഭാര്യേം അവനാൻെറ കുട്ട്യോളേം വിട്ടിട്ട് ഇത്രദൂരെ പൂവാൻ കണ്ണില് ചോരല്യാത്തോർക്കേ സാധിക്കു.'' പാറുക്കുട്ടി പറഞ്ഞു.

''ഭാര്യേം കുട്ട്യോളേം പൂജിച്ച് വീട്ടില് കുത്തിരുന്നാ കാശ് എവിട്ന്നാ കിട്ട്വാ?'' നാരായണൻനായർ ചോദിച്ചു.

''കാശ് കിട്ടീല്യെങ്കിലും കഞ്ഞികുടിച്ച് കഴിയാം.'' പാറുക്കുട്ടി പറഞ്ഞു. കല്ക്കത്തയിലെ വിദേശസ്ഥാപനങ്ങൾ ഓരോന്നായി അടഞ്ഞു. വൈററ്വെ ആൻഡ് ലെയ്ഡ്ലാ, ഹാൾ ആൻഡ് ആൻഡേഴ്സൺ മുതലായവ അടഞ്ഞുകിടന്നു. വെള്ളക്കാരെ നിരത്തുകളിലും സിനിമാക്കെട്ടിടങ്ങളിലും ക്ളബ്ബുകളിലും കാണാതായി. ഒരു മോട്ടോർ കാർ കമ്പനിയിൽ ഉദ്യോഗം നോക്കിയിരുന്ന ആഷർക്കോണി എന്ന ഭീമാകാരൻ ഒരിക്കൽ അച്ഛനോടു പറഞ്ഞു:

''ഞാൻ ഇന്ത്യ വിടുവാൻ ആലോചിക്കുകയാണ്. ഇനി ഞങ്ങൾ ഇവിടെ സുരക്ഷിതരല്ല.'' ഭാവിയിൽ തങ്ങൾ ഇന്ത്യയിൽ സുരക്ഷിതരാവുകയില്ലെന്ന് വിദേശികൾ ഭയന്നു. യജമാനന്മാരുടെ സ്ഥാനമാനങ്ങളോടെയും പ്രത്യേക ആനുകൂല്യങ്ങളോടെയും മാത്രമേ അവർക്ക് ഇന്ത്യയിൽ ജീവിക്കുവാൻ താല്പര്യമുണ്ടായിരുന്നുള്ളു.

അച്ഛൻെറ ഉദ്യോഗ സ്ഥാപനമായിരുന്ന വാൽഫോർഡോ ട്രാൻസ്പോർട്ട് കമ്പനിയുടെ ആദ്യത്തെ ഇന്ത്യൻ മേധാവിയായി അച്ഛനെ ബോർഡിൻെറ അംഗങ്ങൾ തിരഞ്ഞെടുത്തു. എറിക് സ്മിത് എന്ന സായിപ്പിന് അച്ഛൻെറ കീഴിൽ ജോലിയെടുക്കേണ്ടതായി വന്നു. വാക്കിലോ പെരുമാററത്തിലോ യാതൊരു വൈമനസ്യവും ആ സംസ്കൃതചിത്തൻ പ്രദർശിപ്പിച്ചില്ല. എല്ലാ ശനിയാഴ്ചയും മാററിനി ഷോ കാണുവാൻ മെട്രോ തിയേറ്ററിൽ അച്ഛനും എറിക് സ്മിത്തും പോയിരുന്നു, സകുടുംബം. അദ്ദേഹവും ഭാര്യയും അച്ഛന് സമ്മാനിച്ച ഒരു വെള്ളി സിഗററ്റ്പെട്ടി കഴിഞ്ഞമാസം മാത്രമാണ് ഞാൻ എൻെറ മൂന്നാമത്തെ മകനെ ഏല്പിച്ചത്. എൻെറ മക്കളിൽ അവൻ മാത്രമേ സിഗററ്റുവലി ശീലിച്ചിട്ടുള്ളു.

നമ്പ്യാരും കല്ലുവും കല്യാണശേഷം മദിരാശിക്കു പോയതിനാൽ നാരായണൻനായരും പാറുക്കുട്ടിയും ഞങ്ങളുടെ കുടുംബാംഗങ്ങളായി. നാരായണൻനായർ പണ്ടേ അച്ഛൻെറ സഹായിയായിരുന്നു. പിന്നീട് അദ്ദേഹം രണ്ടുവർഷക്കാലം ലീവിലായിരുന്നപ്പോൾ നമ്പ്യാർ വന്നുചേർന്നു. നാരായണൻനായർ മടങ്ങിയപ്പോൾ അച്ഛന് സന്തോഷമായി. കുടുംബഭരണം നാരായണൻനായർക്ക് അച്ഛൻ വീണ്ടും ഏല്പിച്ചുകൊടുത്തു. അമ്മ പണമിടപാടുകളിൽ കാണിച്ച നിസ്സഹായത കാരണം അച്ഛൻ ഒരിക്കലും അമ്മയ്ക്കു പണം കൊടുത്തിരുന്നില്ല. അമ്മയ്ക്ക് കണക്കുകൂട്ടുവാൻ അറിയില്ല എന്ന് അച്ഛൻ ചിരിച്ചുകൊണ്ട് ഇടയ്ക്കിടയ്ക്ക് പ്രസ്താവിക്കാറുണ്ടായിരുന്നു. ധനകാര്യങ്ങളിൽ അമ്മയ്ക്കുണ്ടായിരുന്ന അജ്ഞതയെക്കുറിച്ച് അച്ഛൻ രഹസ്യമായി അഭിമാനിച്ചിരുന്നു. അമ്മ വീട്ടുകാര്യങ്ങളിൽ തലയിടാതെ വായിച്ചും കവിത എഴുതിയും ജീവിക്കണമെന്ന് അച്ഛൻ ആഗ്രഹിച്ചു.

അമ്മയെ പാചകം പഠിപ്പിക്കണമെന്ന് ആഗ്രഹിച്ച് ഒന്നോ രണ്ടോ സ്നേഹിതമാർ ഒരിക്കൽ മുന്നോട്ടു വന്നപ്പോൾ അച്ഛൻ അവരെ നിരുത്സാഹപ്പെടുത്തി. തൻെറ ഭാര്യ ഒരിക്കലും അടുക്കളയെന്ന അപകടമേഖലയിൽ പ്രവേശിക്കരുതെന്ന് അദ്ദേഹം ശഠിച്ചു. വീട്ടിൽ നിലം തൂത്തുവാരുകയോ തുണികൾ അലക്കുകയോ അമ്മയ്ക്ക് ഒരിക്കലും ചെയ്യേണ്ടിവന്നിട്ടില്ല. പൂക്കൾ പാത്രങ്ങളിൽ ഒരുക്കാൻ കൂടി വേലക്കാരെ അച്ഛൻ നിയമിച്ചിരുന്നു. കവിതയെഴുത്തും അച്ഛൻെറകൂടെ സായാഹ്നസവാരിക്കു പോവലും മാത്രമായിരുന്നു അമ്മയുടെ കടമകൾ. ആ കടമകൾ ഭംഗിയായി അമ്മ നിർവ്വഹിച്ചു.

ഞങ്ങൾ, കുട്ടികൾ അടുക്കളയിലേക്ക് ചെല്ലുന്നതും അച്ഛൻ ഇഷ്ടപ്പെട്ടില്ല. പാചകത്തിൽ പങ്കുകൂടുവാനായിരുന്നില്ല ഞാൻ അടുക്കളയിലേക്ക് ചെന്നിരുന്നത്. അവിടെ ജോലിയെടുക്കുന്നവരുടെ സംഭാഷണം കേൾക്കുവാനായിരുന്നു ഞാൻ ചെന്നത്. മനസ്സിനെ അസ്വസ്ഥമാക്കുന്ന ചെറുപ്രശ്നങ്ങൾക്ക് പരിഹാരം ഞാൻ കണ്ടെത്തിയത് അടുക്കളയിൽനിന്നാണ്. എൻെറ വീട്ടിൽ ഞങ്ങൾക്ക് സഹായികളായി ജോലിയെടുത്തവർ എൻെറ ഉപദേഷ്ടാക്കളായിരുന്നു. അച്ഛനും അമ്മയും എൻേറതിൽനിന്ന് വ്യത്യസ്തമായ ഒരു ലോകത്തിലായിരുന്നു സ്ഥിതിചെയ്തിരുന്നത്. എൻെറ ചില്ലറ പ്രശ്നങ്ങളുമായി ചെന്ന്



അവരെ അലട്ടുവാൻ എനിക്കു വൈമനസ്യം തോന്നി. എൻെറ കണക്ക് ടീച്ചറെ സന്തുഷ്ടയാക്കുവാൻ ഞാൻ കണക്കിലേറെ പ്രയത്നിക്കുന്ന ഒരു കാലമായിരുന്നു അത്. കണക്കിൻെറ ലോകത്ത് ഞാൻ കേവലം ഒരന്ധയായിരുന്നു. എന്നെ അൽജിബ്ര പഠിപ്പിക്കുവാൻ ശ്രമിച്ചവർ ഓരോരുത്തരും തോററു പിൻവാങ്ങി. മിസ്. വർക്കി എന്ന ഒരു യുവതിയായിരുന്നു എന്നെ വീട്ടിൽ വന്ന് കണക്കും ഭൂമിശാസ്ത്രവും പഠിപ്പിച്ചിരുന്നത്. അൽജിബ്ര മനസ്സിലാക്കുവാൻ എനിക്ക് ഒരിക്കലും കഴിയില്ലെന്ന് മനസ്സിലാക്കിയപ്പോൾ അവരും കനത്ത ഹൃദയത്തോടെ ആ ശ്രമം ഉപേക്ഷിച്ചു.

''ഇനി ഞാനെന്തു ചെയ്യും?'' കുഞ്ഞാത്തുവിൻെറ മുറിയിൽച്ചെന്ന് കലങ്ങിയ കണ്ണുകളോടെ ഞാൻ ചോദിച്ചു. കണക്കു പരീക്ഷയിൽ എല്ലായ്പോഴും തോല്ക്കുന്നതുകൊണ്ട് മരണം മാത്രമേ എനിക്ക് ഒരു രക്ഷാമാർഗ്ഗമായി മുമ്പിൽ കാണുവാൻ കഴിഞ്ഞുള്ളു.

രാവിലെ നാലുമണിക്ക് എഴുന്നേററ് പഠിക്കുക, ബ്രഹ്മിനീര് വെറും വയററിൽ സേവിക്കുക മുതലായ ഉപദേശങ്ങളെല്ലാം ഞാൻ സ്വീകരിച്ചു കഴിഞ്ഞിരുന്നു. അതുകൊണ്ടാവാം കുഞ്ഞാത്തുവും നിശ്ശബ്ദത പാലിച്ചത്. തൻെറ കഴുത്തിൽ തൂക്കിയ വെന്തിങ്ങ തൊട്ടു തടവിക്കൊണ്ട് ആ വൃദ്ധൻ ചുമരുംനോക്കി തൻെറ കട്ടിലിൽ ഇരുന്നു.

പാറുക്കുട്ടി സങ്കോചത്തോടെ മുറിയുടെ വാതില്ക്കൽ വന്നു നിന്നു.

''കുട്ടി കരയണ്ട. ഒരു വഴി ഉണ്ടാക്കിത്തരാം.'' പാറുക്കുട്ടി പറഞ്ഞു.

''ഇഞ്ഞി പഠിച്ചിട്ട് ഫലല്യാ. തീർച്ചയാ. നൊമ്മക്ക് ആ കണക്ക് പഠിപ്പിക്കണെ ടീച്ചറെ പാട്ടിലാക്കാൻ നോക്കാം. നാട്ടിലാച്ചാ മന്ത്രവാദം ചീയ്യിയ്ക്കായിരുന്നു. ഇബടെ മന്ത്രവാദ്യോളെ കിട്ട്വോ? കുട്ടി ആ റൈവറോട് ഒന്ന് ചോയിച്ച് നോക്ക്വോ.'' പാറുക്കുട്ടി പറഞ്ഞു.

ഡ്രൈവർ മുർഷീദിന് മന്ത്രവാദികളുമായി അടുപ്പമുണ്ടായിരുന്നില്ല. അയാൾക്ക് കോപമാണു വന്നത്. ഞാൻ പഠിപ്പില്ലാത്ത വേലക്കാരികളുടെ സംഭാഷണം കേട്ടുകൊണ്ട് സമയം പാഴാക്കരുതെന്ന് മുർഷിദ് പറഞ്ഞു.

''നൊമ്മടെ നാട്ടില് പൂവുമ്പൊ ഞാൻ ഒന്നാന്തരം മന്ത്രവാദ്യോളെ കുട്ടിക്ക് പരിചാക്കിത്തരാം. പത്തു ഉറുപ്പ്യടെ കാശ് മൊടക്കിയാ ടീച്ചറ് കുട്ടിടെ പിന്നാലെ നടക്കും. കുട്ടി പറഞ്ഞതു കേക്കും. നൂറുമാർക്ക് തരണോന്ന് കുട്ടി പറഞ്ഞാ അപ്പൊത്തരും നൂറുമാർക്ക്.'' പാറുക്കുട്ടി പറഞ്ഞു.

''പാറുക്കുട്ടി എന്നെ സഹായിക്കണം.'' ഞാൻ അവശയായി പിറുപിറുത്തു. ടീച്ചറെ വശീകരിക്കുവാനെന്നു പറഞ്ഞ് ഒരു പ്രത്യേക സിന്ദൂരം പാറുക്കുട്ടി എൻെറ നെററിമേൽ തൊട്ടു. ആ പൊട്ടുംകൊണ്ട് ടീച്ചറുടെ മുമ്പിൽ ചെന്നുനിന്ന് പുഞ്ചിരി തൂകിയാൽ ടീച്ചർ സ്നേഹത്തോടെ എന്നെ ആശ്ലേഷിക്കുമെന്ന് അവർ പറഞ്ഞു.

''ഞാൻ മന്ത്രിച്ച് ഊതീട്ടുണ്ട്.'' പാറുക്കുട്ടി എൻെറ കാതിൽ പറഞ്ഞു.

പിറേറദിവസം വശീകരണ സിന്ദൂരംകൊണ്ട് പൊട്ടുകുത്തി ക്ളാസ്സിൽ ചെന്നപ്പോൾ എൻെറ സഹപാഠിയായ മമത ഗോസ്വാമി എന്നോടു ചോദിച്ചു:

''കമല എന്തിനാണ് സിന്ദൂരപ്പൊട്ട് നെററിയിൽ തൊട്ടത്? ഇതൊന്നും ഈ സ്ക്കൂളിൽ അനുവദിക്കില്ല എന്ന് നിനക്കറിയില്ലേ?'' ഞാൻ അത് തുടച്ചില്ല. ടീച്ചർ വിമലാരാജമാണിക്കം ക്ളാസ്സിലെത്തിയപ്പോൾ



ഞാൻ അവരുടെ മുമ്പിൽച്ചെന്നു നിന്ന് പുഞ്ചിരിതൂകി.

''എന്നോട് ചിരിക്കണ്ട. പരീക്ഷയിൽ തോററ് എൻെറ മുമ്പിൽ നിർലജ്ജം വന്നുനിന്ന് ചിരിക്കുന്നു!'' അവർ നെററി ചുളിച്ചുകൊണ്ട് പറഞ്ഞു.

''ഗുഡ്മോണിംഗ് മിസ്.'' ഞാൻ പറഞ്ഞു.

''ഗുഡ്മോണിംഗ്. ഇനി കുറച്ചുകൂടി ശ്രദ്ധവച്ച് പഠിച്ചില്ലെങ്കിൽ ഞാൻ നിന്നെ പ്രിൻസിപ്പാളിൻെറ മുറിയിൽ കൊണ്ടുപോവും. ബാക്കിയുള്ള വിഷയങ്ങളിൽ ഉയർന്ന മാർക്ക് നേടുമ്പോൾ കണക്കിൽ മാത്രം തോല്ക്കുന്നതിൻെറ രഹസ്യമെന്താണ്? ഞാൻ വീട്ടിലേക്കു വന്ന് നിൻെറ അച്ഛനമ്മമാരോട് സംസാരിക്കാൻ ഉദ്ദേശിക്കുന്നു.'' ടീച്ചർ പറഞ്ഞു. അവരുടെ മുഖഭാവം കണ്ടിട്ടാവാം എൻെറ സഹപാഠികൾ ചിരിച്ചു.

''വീട്ടിലേക്ക് വരണ്ട, മിസ്.'' ഞാൻ പറഞ്ഞു.

''ആ പൊട്ട് ഉടനെതന്നെ മായ്ച്ചുകളയു. സ്ക്കൂളിലേക്കു വരുമ്പോൾ പൊട്ടും ആഭരണവും മററും പാടില്ല എന്ന് നിനക്കറിയില്ലേ?'' ടീച്ചർ ചോദിച്ചു.

ഞാൻ പാറുക്കുട്ടി കുത്തിയ പൊട്ട് എൻെറ പുറംകൈകൊണ്ട് മായ്ച്ചുകളഞ്ഞു. എൻെറ സഹപാഠികൾ എന്നെ നോക്കി ഉറക്കെ ചിരിച്ചു. (തുടരും)



**ഒ.വി. വിജയൻ**

അദ്ധ്യായം—8

# പ്രവാചകന്റെ വഴി

## ഹാസ്യചിത്രങ്ങളോട് സംസാരിച്ച പടനായകൻ

**സുജ്ഞാൻസിംഗ് കഥ തുടർന്നു— സുജ്ഞാൻസിംഗിൻേറയും ഡാനിയൽ വൈസ്മൻേറയും യൂണിററുകൾ വേർ**പിരിഞ്ഞു; നിരവധി പടക്കളങ്ങളിലൂടെ യാത്ര ചെയ്ത് സുജ്ഞാൻസിംഗ് ബർമ്മയുടെ കന്യാവനങ്ങളിലെത്തി. ആയിരത്തിത്തൊള്ളായിരത്തി നാൽപ്പത്തിമൂന്ന്, ബർമ്മയിലെ നിപ്പണ* സാന്നിദ്ധ്യത്തിന് ഇനിയും ഇളക്കം തട്ടിയിട്ടില്ല. ഈ യുദ്ധം എന്തിനെന്ന് അപൂർവ്വനിമിഷങ്ങളിൽ സുജ്ഞാൻസിംഗ് സ്വയം ചോദിച്ചു പോയിട്ടുണ്ട്, തനിക്ക് നിപ്പണന്മാരോട് ഒരു ശത്രുതയും ഇല്ല, എന്നാൽ തൻെറ മനസ്സിൽ ആരോ വെറുപ്പ് നിറച്ചിരിക്കുന്നു; താൻ കണ്ടിട്ടില്ലാത്ത, തൊട്ടറിഞ്ഞിട്ടില്ലാത്ത ശത്രു, അവൻ കുള്ളനും പല്ലുപൊങ്ങിയവനും മുറിമീശക്കാരനും ക്രൂരനുമായിരുന്നു, അവൻെറ പെണ്ണ് ശുഷ്ക്കസ്തനിയും—



''എന്നിട്ട്,'' നാരായണൻ ചോദിച്ചു, ''സുജ്ഞാൻസിംഗ് അത് വിശ്വസിച്ചുവോ?''

''പാവപ്പെട്ട പടയാളിയുടെ വിശ്വാസവും അവിശ്വാസവും യുദ്ധമെന്ന പ്രാചീനസത്വത്തിന് ഒന്നുമല്ല, സാബ്.''

''ഞാനൊരു കാർട്ടൂണിസ്ററാണ്, സുജ്ഞാൻസിംഗ്. താങ്കൾ പറഞ്ഞ ഇക്കഥ അർത്ഥവത്തായി എനിക്കു തോന്നുന്നു. നിപ്പണൻെറ കലയും ഔദാര്യവും തേയിലച്ചടങ്ങും നിരവധി ഗ്രന്ഥങ്ങളിലാണ് വിവരിക്കപ്പെട്ടിട്ടുള്ളത്, അവൻെറ സ്ത്രീ, അവൾ ഗെയ്ഷയാകട്ടെ, കുലവധുവാകട്ടെ, സ്ത്രൈണതയുടെ അപൂർവ്വലാവണ്യങ്ങൾ നിറഞ്ഞവളും. എന്നാൽ, എല്ലാ മനുഷ്യർക്കും ഉള്ളതുപോലെ നിപ്പണൻെറ അകത്തും ഒരു ക്ഷുദ്രജീവിയുണ്ട്, ഒരു രക്തദാഹി. അതിൻെറ ചിത്രമാണ് താങ്കൾ കണ്ടതും പരിചയിച്ചതും. ഹാസ്യചിത്രം, സൂക്ഷ്മശരീരം. ടോജ്ഞോവിൻേറയും യാമാമോട്ടോവിൻേറയും ഒക്കെ പ്രതിച്ഛായകൾ.''

''ശരിയാണ്, സാബ്.''

യുദ്ധം പല ഭിന്നിതങ്ങളായി തലങ്ങും വിലങ്ങും മുറിഞ്ഞുകിടക്കുന്നു. ഈസ്ററിന്ത്യാ കമ്പനിയുടെ തണലിൽ തങ്ങളെ ആക്രമിച്ച പൂർവ്വീയസേനയായിരുന്നു ഒരിക്കൽ ശിഖൻെറ ശത്രു, വളർന്നുവരുന്ന ബ്രിട്ടീഷ്കോയ്മ ആ ആക്രമണത്തിന് പ്രായശ്ചിത്തമെന്നോണം ശിഖസൈന്യത്തെ അതിൻെറ ഏററവും വിശ്വസ്തമായ പടയണിയാക്കി, ഇതിനുംമുമ്പ്, ചുരം കടന്നുവന്ന ഇസ്ളാമിൻെറ ആക്രമണത്തിൽനിന്ന് ഹിന്ദുവിനെ രക്ഷിക്കലായിരുന്നു ശിഖൻെറ ദൗത്യം, ദേശീയപ്രസ്ഥാനം തിരതല്ലിയുയർന്നപ്പോൾ ശിഖൻ അതിൻെറയും മുന്നണിപ്പടയാളിയായി, സ്വാതന്ത്ര്യസമരത്തിൻെറ രക്തസാക്ഷിത്വത്തിൻെറ സിംഹഭാഗം ഖാൽസ പുഞ്ചിരിയോടെ പിടിച്ചുപററി, ഇന്നിതാ ഹിന്ദുവും ശിഖനും ഇതെല്ലാം മറന്ന് വിരുദ്ധചേരികളായിത്തീരുന്നു.

''യുദ്ധത്തെ മനസ്സിലാക്കുക വിഷമമാണ്, സാബ്. പക്ഷേ, ഞാൻ ചിലതു നേടി, യുദ്ധത്തിലകപ്പെട്ട ശത്രുവിൻേറയും മിത്രത്തിൻേറയും സ്നേഹം. അപൂർവ്വമനുഷ്യരായ പടനായകന്മാരുടെ ഗുരുത്വം.''

''ഒരു ഗുരുമാർഗ്ഗിക്കുമാത്രം നേടാവുന്ന അനുഗ്രഹമാണിത്, സുജ്ഞാൻസിംഗ്. ദേവൻെറ കൃപയേക്കാൾ എത്രയോ സമൃദ്ധമാണ് മനുഷ്യനന്മയുടെ സ്പർശം.''



**ബർമ്മയുടെ കാടുകളിൽ യുദ്ധം ചതുപ്പായി, മണ്ണിൻെറ മണമായി, അടയിരിക്കുന്ന മഞ്ഞുകളായി. മാനംമുട്ടിനിന്ന തേക്കുമരങ്ങളുടെ നനഞ്ഞ പുറംതൊലികളിൽ അത് വിഷമജ്ജ്വരങ്ങളുടെ വൈറസ്സുകളായി പുഷ്പിച്ചു നിന്നു. ഈ പരീക്ഷണഭൂമിയിൽത്തന്നെ അവർ പൊരുതണമെന്നു ശഠിച്ച ജനറൽ വിൻഗെയ്ററ് പുത്രവാത്സല്യത്തോടെ അവരോടു പറഞ്ഞു, ''വരുംതലമുറകൾ നിങ്ങളെ ആദരവോടെ സ്മരിക്കും, അവർ നിങ്ങളുടെ ധീരതയിൽ ഗർവ്വംകൊള്ളും.'' തൻെറ താവളത്തിൽ ചിലപ്പോൾ കീറക്കുപ്പായങ്ങളിലും ചിലപ്പോൾ നഗ്നനായും വിൻഗെയ്ററ് നടന്നു, അതിഥികൾക്ക് തൻെറ കാലുറയിലൂടെ ചായയരിച്ച് കുടിക്കാൻ കൊടുത്തു. മററു സൈന്യാധിപന്മാർ വിൻഗെയ്ററിന് ഭ്രാന്താണെന്നു കരുതി.**

''ഓർത്തുനോക്കുമ്പോൾ ഒരു നിമിത്തം പോലെ തോന്നുന്നു,'' സുജ്ഞാൻസിംഗ് പറഞ്ഞു, ''ഹാസ്യചിത്രങ്ങളുടെ കാര്യം—''

വിൻഗെയ്ററിൻെറ യുദ്ധം അദ്ഭുതത്തിൻേറയും സാഹസത്തിൻേറയും സായുധനൃത്തമായിരുന്നു, അതിന് മുൻഗാമിയും പിൻതുടർച്ചാവകാശിയും ഉണ്ടായിരുന്നില്ല. ഈ പടനായകൻെറ സുഹൃദ്വലയത്തിൽ ശിലാബിംബങ്ങളും ഹാസ്യചിത്രങ്ങളും ഉൾപ്പെട്ടു. കോമിക് സ്ട്രിപ്പുകളിലെ കഥാപുരുഷന്മാർ, നാവികനായ പോപ്പ്ഐ, പോപ്പ്ഐയുടെ സ്നേഹിതനായ വെല്ലിങ്ടൺ വിംപി, ഏതോ മാന്ത്രികഭാഷയിൽ വിൻഗെയ്ററ് ഈ ചിത്രാവതാരങ്ങളോട് സംവദിച്ചു. ഈ ദ്വിമാനശരീരികൾ കൊടുംകാടിൻെറ അതീന്ദ്രിയസ്വരങ്ങളെ വിൻഗെയ്ററിന് അർത്ഥം തെളിച്ചുകൊടുത്തു. ഈ കഥകൾകേട്ട് ഉത്തേജിതനായ സുജ്ഞാൻസിംഗ് ഒരിക്കൽ കാട്ടുമരങ്ങൾക്കിടയിലൂടെ നിർഭയനായി നടന്നുവന്ന ഒരെലിയെക്കണ്ടു. എലിക്ക് ഒരാനയോളം പൊക്കം, പഴുക്കിലച്ചവറിൻെറ നിറമുള്ള പടച്ചട്ട.

'മഹാമൂഷികാ,' സുജ്ഞാൻസിംഗ് ചോദിച്ചു, 'അങ്ങ് ആരാണ്?'

എലി മറേറത് എലിയേയുംപോലെ മൂക്ക് ചുളിച്ചു, എലിയുടെ കുരുന്നുപല്ലുകൾ കാട്ടി ചിരിച്ചു, അനേകായിരം എലികളുടെ സ്വരത്തിൽ മറുപടി പറഞ്ഞു, 'ഞാൻ ചിന്തേയി എന്ന വനദേവതയുടെ ചാർച്ചക്കാരൻ, എന്നാൽ എന്നെ ആരാധിക്കുന്നവർ പടിഞ്ഞാറൻ നാടുകളിലെ കുട്ടികളാകയാൽ ഞാൻ ഒരു പടിഞ്ഞാറൻ പേര് സ്വീകരിച്ചു—മിക്കി. ഞാൻ പറയുന്നത് മനസ്സിലാവുന്നുണ്ടോ, സുജ്ഞാൻസിംഗ്?'

'മഹാത്മൻ, എലികളുടെ ഭാഷ ആർക്കാണ് മനസ്സിലാകാത്തത്?'

'മിക്ക പടനായകന്മാർക്കും അതിനുതകുന്ന ചെവികളില്ല. നിങ്ങളുടെ പടനായകൻമാത്രം അത് കേട്ടു മനസ്സിലാക്കുന്നു. എൻെറ ചാർച്ചക്കാരിയായ ചിന്തേയിയുടേയും ഈ

കാടിനപ്പുറത്ത് ഒഴുകുന്ന ചിന്ത്‌വിൻ പുഴയുടേയും പേരുകളിൽനിന്ന് ചേരുവ ചെയ്തെടുത്ത പേരാണ് നിങ്ങളുടെ സാഹസസേനയ്ക്ക് വിൻഗെയ്റ്റു തന്നിട്ടുള്ളത്, ചിൻഡിററുകൾ!'

ഹാസ്യചിത്രങ്ങൾ നേടിക്കൊടുത്ത അറിവിൽ വിൻഗെയ്റ്റ് ഈ യുദ്ധത്തെ അവശഗോത്രങ്ങളുടെ മുക്തിയുദ്ധമായി കണ്ടു. കാരണം, റേമസ് അമ്മാവൻ, അമേരിക്കൻ നീഗ്രോവിൻെറ കഥാസരിത്സാഗരത്തിലെ അക്ഷീണകാഥികൻ, അടിമയും പുണ്യവാളനുമായ ടോമിൻെറ സഹചാരി, വേദനയുടെ ഹവനങ്ങളിൽ പിറവി കൊടുത്തവരായിരുന്നു കാർട്ടൂൺ കഥകളിലെ മുയലും എലിയും സൗമ്യനായ പറവയും. ഇവർ പടിഞ്ഞാറിൻെറ വെളുത്ത കുട്ടികളെ സ്നേഹത്തിൻെറ കുരുക്കുകളിൽ പിടിച്ചുനിർത്തി, അടിമയായ നീഗ്രോവിൻെറ ധർമ്മധാരകളിൽ ആ കുട്ടികളെ സ്നാനപ്പെടുത്തി. പേൾ ഹാർബറിനു പകരം വീട്ടാൻ അടിമയുടെ എലിയും മുയലും ബ്രിട്ടീഷുകാരനായ വിൻഗെയ്റ്റിൻെറകൂടെ പടക്കളത്തിലേക്കു നടന്നു.

ലോകമഹായുദ്ധം തുടങ്ങുന്നതിനുമുമ്പ് അറബി ഭീകരന്മാരിൽനിന്ന് പലസ്തീനി ജൂതന്മാരെ സംരക്ഷിക്കാനായി ഒരുസംഘം ഒളിപ്പോരാളികളെ വിൻഗെയ്റ്റ് പരിശീലിപ്പിക്കുകയും നയിക്കുകയും ചെയ്തു. എന്നാൽ ഒളിപ്പോരുകളിൽ അറബികളുമായി ഏററുമുട്ടുമ്പോഴും മരുഭൂമിയുടെ മൃഗതൃഷ്ണകളിൽ നഷ്ടപ്പെട്ടുകിടന്ന ഒരു പ്രാചീനരഹസ്യത്തെ തേടുകയായിരുന്നു വിൻഗെയ്റ്റ്, മനുഷ്യൻ ഇനിയും കാലുവച്ചിട്ടില്ലാത്ത സെർസ്യൂറ എന്ന മരുപ്പച്ച. രഹസ്യത്തിലെത്താതെതന്നെ വിൻഗെയ്റ്റ് അറേബിയ വിട്ട് സൈന്യത്തിൻെറ മുഖ്യധാരയിലേക്കു മടങ്ങി.

ബർമ്മയുടെ മഴക്കാടുകളിൽ പഴയ നിയമത്തിലെ പ്രവാചകന്മാരിലൊരുവനെപ്പോലെ വിൻഗെയ്റ്റ് നടന്നു, യുദ്ധത്തിൻെറ പ്രവചനപാഠം മനസ്സിലാക്കുന്ന സഹപ്രവർത്തകർ ഇല്ലായ്കയാൽ തന്നോടുതന്നെ സംസാരിച്ചു. പാതി സിംഹവും പാതി പക്ഷിയുമായി ചിന്തേയി അയാൾക്കുമേൽ വട്ടമിട്ടു പറന്നു. ഈ പടനായകനെ സ്നേഹത്തിലും അർപ്പണത്തിലും സുജ്ജാൻസിംഗ് പിൻപററി. തേക്കിൻകാട്ടിൽ ഒരു മഴപെയ്ത് കാടിൻെറ പഴുതുകൾ അടഞ്ഞു, ആകാശം ഇരുണ്ടുനിന്നു, ഭൂമിയിൽ അനേകശതലക്ഷം ക്ഷുദ്രജീവികളുടെ ഹുങ്കാരമുയർന്നു.

ഒരു സാഹസത്തിന് വിൻഗെയ്റ്റ് തൻെറ പടയാളികളെ ഒരുക്കുകയായിരുന്നു. ഡെക്കോട്ട വിമാനങ്ങൾ ആകാശത്തിലേക്കു വലിച്ചുയർത്തിയ ഗ്ളൈഡറുകളിൽ യാത്രചെയ്ത് ചിൻഡിററുകൾ നിപ്പണരുടെ അണികൾക്കു പിന്നിൽ ഇറങ്ങണമെന്ന് വിൻഗെയ്റ്റ് കല്പിച്ചു. രാത്രിയിൽ, വഴികാട്ടാൻ ഒരു വെളിച്ചവുമില്ലാതെ, സുജ്ജാൻസിംഗ് കോരിത്തരിച്ചു! തൻെറ നാട്ടുകാരെ അടിമകളാക്കിയ ഒരു സാമ്രാജ്യത്തിനുവേണ്ടിയാണ് താൻ ഈ സാഹസത്തിന് മുതിരുന്നതെന്ന് സുജ്ജാൻസിംഗ് കരുതിയില്ല. യുദ്ധത്തിൻെറ സംഭ്രമങ്ങൾക്കിടയ്ക്ക് സെർസ്യൂറ എന്ന മരുപ്പച്ചയെത്തേടിയ ഉന്മാദിയായ പടനായകൻ തൻെറ പടനായകനാണെന്നു മാത്രം സുജ്ജാൻസിംഗ് നിശ്ചയിച്ചു.

"ഈ വിൻഗെയ്റ്റ് കടിഞ്ഞൂൽപൊട്ടനായിരിക്കണം. സാബ്," സുജ്ജാൻസിംഗ് പറഞ്ഞു, "ഖാൽസയുടെ കടിഞ്ഞൂൽപൊട്ടന്മാരെപ്പോലെ."

അത് അവരുടെ പഴയ ഫലിതമായിരുന്നു, നാരായണനും സുജ്ജാൻസിംഗും ചിരിച്ചു.

"ഈ യുദ്ധങ്ങൾ," നാരായണൻ പറഞ്ഞു, "വെറും കുരുതിയും ശവജീർണ്ണതയും ആവുന്നില്ലെങ്കിൽ അതിനു കാരണം ഇതൊക്കെയാണ്—കുരുക്ഷേത്രത്തിലെ അനശ്വര കാവ്യം, വിൻഗെയ്റ്റിൻെറ ഉന്മാദം."

എയർപോർട്ട് റെസ്ററൻെറിൻെറ ചുവപ്പ്, അവർ തേടിയ സന്ധ്യ, ഇപ്പോൾ ഇരുട്ടിന് വഴിമാറി. റൺവേകളിൽ ദീപാവലി.

കറുത്ത പരൽമീനുകളെപ്പോലെ ഗ്ളൈഡറുകൾ പറന്നു. അപ്പോൾ ഒരു കാററുവീശി, സുജ്ജാൻസിംഗിൻെറ ഗ്ളൈഡർ കാടുകൾക്കു മീതെ പമ്പരം തിരിഞ്ഞു. എത്രനേരം കഴിഞ്ഞെന്നു നിശ്ചയമില്ല, വീണ്ടും നോക്കിയപ്പോൾ പരൽമീനുകളെ കാണാനില്ല. ചുവടെ, അററമില്ലാത്ത ഇരുൾമലകളെപ്പോലെ ആദിമപ്രകൃതി. അതിലേക്ക് കൂപ്പുകുത്തുമ്പോൾ കാലത്തിൻെറ ചലനം നിലച്ചപോലെ സുജ്ജാൻസിംഗിന് തോന്നി, ഉറഞ്ഞുപോയ കാലത്തിൽ സുരക്ഷിതനായി പാറിനിന്നുകൊണ്ട് തൻെറ ചുററും ചുഴലിതിരിഞ്ഞ സ്മൃതിപടലത്തിലേക്ക് അയാൾ നോക്കി. ഹർദ്ദാസാ എന്ന ഗ്രാമത്തിൽ കഴിഞ്ഞുപോന്ന അച്ഛനുമമ്മയും, അനുജത്തി, അനുജന്മാർ, ലൺഡണിലെ തൻെറ സഹപ്രവർത്തകർ, വെള്ളയും തവിട്ടും കാപ്പിരിയുമായവർ, ഡാനിയൽ വൈസ്മൻ എന്ന വംശയോദ്ധാവ്, മെലണി എന്നു പേരുള്ള നിർവംശയായ കൂട്ടുകാരി, മിക്കിയുടെ സുവിശേഷസഭയിലെ എലികൾ. ഇടവഴിപ്പൂച്ചകൾ, ഷഡ്പദങ്ങൾ. സമാധി മൂടങ്ങിയ തേക്കുമരങ്ങളുടെ അലർച്ചയിൽ സുജ്ജാൻസിംഗിൻെറ ചെകിടടച്ചു. ചുഴലിതിരിഞ്ഞ സ്മരണിക മാഞ്ഞു. നൂറായിരം പൊട്ടുകളായി ചിതറി ഗ്ളൈഡർ അതിൻെറ യാത്രക്കാരനെ സ്വതന്ത്രനാക്കി. സുജ്ജാൻസിംഗ് കൈവിടർത്തി താഴോട്ടു പറന്നു. കാടിൻെറ മഞ്ഞു പിളർന്ന്, ഇലച്ചാർത്തു പിളർന്ന് സുജ്ജാൻസിംഗ് വീണു. താൻ വീണടിഞ്ഞ ഈ പട്ടുമെത്തയേത്? പട്ടുപോലെ പതംവന്ന ചേറ്, ചേറിൻെറ മദഗന്ധം, ചേറിൻെറ മൃദുലങ്ങളായ വിരലുകൾ, അവ കുപ്പായത്തിൻെറ ഉള്ളിലും ചെവിക്കകത്തും ഇഴഞ്ഞുകളിക്കുന്നു, വേദനയില്ലാതെ ചോര വലിച്ചെടുക്കുന്നു. ഇടതു കണ്ണിൽ കടുത്ത വേദന. കണ്ണിൽ ആരു പാഞ്ഞിരിക്കുന്നു. തൊട്ടപ്പോൾ സപ്തനാഡികളും വേദനയിൽ ചൊടിച്ചു. അത് വകവയ്ക്കാതെ സുജ്ജാൻസിംഗ് ആര് പറിച്ചെടുത്തു. കണ്ണുകൾ ചിമ്മി, എല്ലാം ഇരുട്ടായി. നിശ്ചലിമയായി.

"ഇനിയുള്ള കഥ ഞാൻ ആരോടും പറഞ്ഞിട്ടില്ല, എൻെറ സോണിയയോടുപോലും," സുജ്ജാൻസിംഗ് ഭൂതകാലത്തിൻെറ തീക്ഷ്ണദുഃഖങ്ങളിലൂടെ കടന്നുപോയി. "രണ്ടാമതൊരാൾ കേൾക്കുന്നത് അങ്ങാണ്."

"എന്നാൽ അതു പറയേണ്ട, സുജ്ജാൻസിംഗ്."

"എന്തുകൊണ്ടോ അങ്ങയോടു പറയണമെന്ന് എൻെറ ഉള്ളിലെന്തോ ഒന്ന് എന്നെ നിർബ്ബന്ധിക്കുന്നു. കേൾക്കൂ—"

സുജ്ജാൻസിംഗിന് ബോധം തെളിഞ്ഞപ്പോൾ അയാൾ വനമദ്ധ്യത്തിലുള്ള ഒരു ചെറുകുടിലിലാണ്. ഇടത്തേ കണ്ണിൽ പച്ചിലയരച്ച് വച്ചുകെട്ടിയിരിക്കുന്നു. അരചുററിയ തുണിക്കീറുകൊണ്ടു മാത്രം നാണം മറച്ച ഒരു വനസുന്ദരി 'വിശ്രമിക്കുക, വിശ്രമിക്കുക,' എന്ന അർത്ഥത്തിൽ ആംഗ്യം കാണിക്കുന്നു. ആരാണിവൾ? ഏതു ഗിരിവർഗ്ഗം? കാച്ചിൻ, കേരൺ, ആരോ, എന്തോ. ശരീരമാസകലം അട്ടകടിച്ച വ്രണങ്ങൾ നീറിയെരിഞ്ഞു. ബോധം വീണ്ടും മങ്ങി. പിന്നെയും തെളിഞ്ഞപ്പോൾ എത്രനാൾ കഴിഞ്ഞെന്ന് ഗണിക്കുക വയ്യായിരുന്നു. കണ്ണിൽ പച്ചിലപ്പററില്ല. കാണാം, എന്നാൽ ആരുപാഞ്ഞേടത്ത് ഒരു നിഴൽ പററിപ്പിടിച്ചു നിന്നു. ആതിഥേയ ഏതോ വിചിത്രമായ ഭാഷയിൽ വാതോരാതെ സംസാരിച്ചു, പിന്നെ ആംഗ്യങ്ങളിലൂടെ ആവതും വിവർത്തനം ചെയ്തു. അപ്പോൾ മുററത്തിനപ്പുറത്തെ കാട്ടുചെടികളിലൂടെ എന്തോ ഇരമ്പിവരുന്ന ശബ്ദം. അരയിൽ ചുററിയ തുണിക്കീറ് അഴിച്ച് വെടിപ്പോടെ മടക്കിവച്ച്, ഒരു ചിരട്ടയിൽ എന്തോ ഭക്ഷണപദാർത്ഥവുമായി അവൾ പുറത്തിറങ്ങി. സുജ്ജാൻസിംഗ് ശ്രമപ്പെട്ട് കണ്ണുകൾ മലർക്കെ മിഴിച്ചു, മുററത്ത് നഗ്നയായി മുട്ടുകുത്തിയിരിക്കുന്ന ആതിഥേയ, അവൾക്കുമുമ്പിൽ അവളുടെ തലയ്ക്കുമീതെ വിടർത്തിയ പത്തികൊണ്ട് കുടചൂടിനിന്ന രാജനാഗം. ഈ ആരാധനയുടെ രതിപ്രസരം താങ്ങാനാവാത സുജ്ജാൻസിംഗ് മുഖംതിരിച്ച് വീണ്ടും ഉറക്കമായി. ഉറക്കത്തിൽ, ഈ വനവാസിനിയെ താൻ പ്രാപിച്ചതായി സുജ്ജാൻസിംഗ് സ്വപ്നം കണ്ടു. സ്വപ്നത്തിൻെറ ചൂടുള്ള നനവിൽ ഉണരുമ്പോൾ അവൾ അയാൾക്കുചാരേ കിടക്കുന്നു. നിരവധി രാത്രികളിലൂടെ ഇതാവർത്തിച്ചു. ഒരു രാവിലെ, അതീവ പ്രസന്നയായി അവൾ സുജ്ജാൻസിംഗിൻെറ അരികത്ത് വന്നിരുന്ന്, അടിവയറു തൊട്ടുകാണിച്ച് സങ്കീർണ്ണമായ ആംഗ്യപരമ്പരയിലൂടെ ഇപ്രകാരം അറിയിച്ചു, "ഞാൻ ഗർഭം ധരിച്ചിരിക്കുന്നു, നമ്മുടെ സന്തതി ആണായി പിറക്കുമെന്ന് ഞാനറിയുന്നു."

"എൻെറ മനസ്സിൽ ദുഃഖം നിറയുന്നു, സാബ്—"

ഒരുദിവസം സുജ്ജാൻസിംഗ് ആ കുടിലുവിട്ട് കാട്ടിലേക്ക് ഇറങ്ങി നടന്നു. ഭൂപടമില്ല.



സൂര്യനെ നോക്കി നടന്നു. തൻെറ അതിഥി വെറുതെ നടക്കുകയാണെന്നാണ് അവൾ ആദ്യം ധരിച്ചത്. അല്ലെന്ന് മനസ്സിലായതോടെ അവൾ അയാളുടെ പിറകേ ഓടി. കണ്ണുകൾ അയാളുടെ മേലാണ്, നിലത്തെ കുണ്ടും കുഴിയും കാണാതെ അവൾ തടഞ്ഞുവീണു. പരിക്കേററു, മനം പതറാതെ സുജ്ജാൻസിംഗ് യാത്ര തുടർന്നു, അവൾ വീണ്ടും വീഴുന്നത് കണ്ടു, ഇപ്പോൾ ചെടിപ്പടർപ്പ് അവരെ പരസ്പരം മറച്ചു, അവളുടെ കരച്ചിൽ മാത്രം കേൾക്കാം, പിന്നീട് അതും നേർത്തുനേർത്തകന്നു.

പുറത്ത് റൺവേയിൽനിന്ന് അലറിപ്പൊങ്ങുന്ന ഒരു വിമാനത്തിൽ ശ്രദ്ധതിരിച്ച് സുജ്ജാൻസിംഗ് ദുഃഖചിന്തകൾക്ക് ഇത്തിരി വിരാമമിട്ടു.

"ദുഃഖിക്കരുത്, സുജ്ജാൻസിംഗ്. ഇതൊക്കെ യുദ്ധത്തിൻെറ കെടുതികളല്ലേ?"

"ശരിയാണ്, സാബ്, പക്ഷേ, ആ കാടുകളിൽനിന്ന് അനാഥനായ എൻെറ മകൻ എന്നെ വിളിക്കുന്നതുപോലെ തോന്നുകയാണ്. ഞാൻ അവനെ എവിടെയാണ് തേടുക?"

സുജ്ജാൻസിംഗ് നടന്നു, എങ്ങോട്ടെന്ന് ധാരണയില്ലാതെ, യുദ്ധം കഴിഞ്ഞുവോ ഇല്ലയോ എന്നറിയാതെ. രാത്രികാലങ്ങളിൽ അകലെ കാടിൻെറ ഉള്ളകങ്ങളിൽ മഹാമാർജ്ജാരന്മാരുടെ സംഭാഷണം മുഴങ്ങി. പിന്നെ അകന്നു നേർത്ത വെടിയൊച്ച. എന്നോ കഴിഞ്ഞ ഒരു യുദ്ധത്തിൻെറ പ്രേതവിലാപമാണ് അതെന്ന് അയാൾക്കു തോന്നി. ഭക്ഷണമില്ലാതെ, വെള്ളമില്ലാതെ, അസ്തമയങ്ങൾ. ഉദയങ്ങൾ. വീണ്ടും ബോധത്തിൻെറയും ഇരുട്ടിൻെറയും ആവർത്തനം. അവസാനം, മോഹാലസ്യത്തെ ചെറുത്തുനില്ക്കാൻ സുജ്ജാൻസിംഗിന് ആയില്ല. കാൽനടയുടെ, പദാതാളങ്ങളുടെ, ഒരു സ്വപ്നത്തിലാണ് അയാളിപ്പോൾ. പടകൾതന്നെ മറികടന്നുപോകുന്നു, പട്ടാളക്കാരുടെ നീണ്ട നിരകൾ, ചിലർ അണിഞ്ഞൊരുങ്ങി വേഷംകെട്ടിയവർ, ചിലർ നിരായുധർ, നിരുന്മേഷവാന്മാർ;അവരിൽനിന്ന് പരാജയത്തിൻെറ പോർവിളി ക്ഷീണിതമായി ഉയർന്നു, "ജയ്ഹിന്ദ്!" ദുർബ്ബലസ്വരത്തിൽ സുജ്ജാൻസിംഗ് വിളിച്ചു പറഞ്ഞു, "വെള്ളം!" എത്രയാവർത്തി പറഞ്ഞെന്ന് അയാളറിഞ്ഞില്ല, ഇപ്പോൾ ആ പടനിരയിൽനിന്ന് രണ്ടുപേർ സുജ്ജാൻസിംഗിൻെറ അടുത്തെത്തി അയാൾക്കുമേൽ കുനിഞ്ഞു, ഇന്ത്യൻ ദേശീയസേനയിലെ രണ്ടു ശിഖന്മാർ. വീണ്ടും ഇരുട്ടിൻെറ സുഖാശ്ളേഷത്തിന് കീഴ്പ്പെടും മുമ്പ്, പ്രജ്ഞയുടെ അവസാനത്തെ തരിമ്പുകൊണ്ട് സുജ്ജാൻസിംഗ് വിളിച്ചു, "സത് ശ്രീ അകാൽ!"

പൊടുന്നനെ വിമാനത്താവളം പ്രക്ഷുബ്ധമായി, ആളുകൾ അങ്ങുമിങ്ങും പായുകയാണ്, എങ്കിലും. ഭയം തീണ്ടിയ ഒരച്ചടക്കം; ആംബുലൻസുകളും അഗ്നിശമനികളും കടന്നുപോകുന്നത് നാരായണനും സുജ്ജാൻസിംഗും കണ്ടു. റെസ്ററൻെറ് മാനേജരുടെ മേശയ്ക്കുചുററും ആരൊക്കെയോ ഒരു കൂട്ടമായി. നാരായണനും സുജ്ജാൻസിംഗും അങ്ങോട്ടു ചെന്നു.

"എന്താണ് സംഭവിച്ചത്?"

"ഇന്ത്യൻ എയർലൈൻസിൻെറ ഒരു ബോയിങ് തകർന്നിരിക്കുന്നു."

(തുടരും)



ഒ.വി.ഉഷ

# കണക്കുകൾ

ഒരിക്കൽ, ഒരു പൂർവ്വജന്മത്തിൽ,
ഉറങ്ങിക്കിടന്ന
നിനക്കരികത്തു ഞാനിരുന്നു
നോക്കി നോക്കി പാതിരാ പൊലിഞ്ഞു.

ഗാഢമാവുന്ന നിന്റെ ഉറക്കത്തിൽ
ഗാഢമായ എന്റെ ഉണർച്ചയിൽ
നക്ഷത്രങ്ങൾ വിളറി!

കാലത്തിന്റെ ചുവടുകളുടെ താളത്തിൽ തെളിഞ്ഞ
വചനങ്ങൾ എന്തെല്ലാം!

പശ്ചാത്തലത്തിൽ
ശയ്യാതലത്തെച്ചൂഴ്ന്ന
രാപ്പക്ഷികളുടെ ഉറക്കപ്പിച്ചിന്
എന്തുസ്ഫുടപാകം!

നിറഞ്ഞുപൂത്ത
എത്ര പാൽച്ചെമ്പകക്കാടുകൾ!

നിന്റെ പൂട്ടിയ കണ്ണുകളിൽ,
വിടരാനൊരുങ്ങിയ ചുണ്ടുകളിൽ,
ഉമ്മവെക്കാൻ കുനിയവേ-

ഒരു നിശ്വാസത്തിനപ്പുറത്ത്
നിന്റെ ഉറക്കം
കുഞ്ഞിന്റെ ഉറക്കം പോലെ.

ഒരു നിശ്വാസത്തിനിപ്പുറത്ത്
എന്റെ ഉണർച്ച
ഉച്ചവെയിലിന്റെ ഉണർച്ചപോലെ.

ആ തെളിച്ചത്തിൽ
അഴകിന്റെ
കണക്കുതെറ്റിയ ഇരട്ടിപ്പുകൾ പൊലിച്ചു.
ബോധം മറിഞ്ഞു.

ഇന്നും
ഉള്ളിൽ ആ അഴക്
തെളിഞ്ഞു നില്ക്കുന്നു,
നിറഞ്ഞുനിൽക്കുന്നു.



പി.ടി. അബ്ദുറഹിമാൻ

# മിഴിനീർക്കണത്തിന്റെ ചിരി

മണ്ണിൽക്കിടന്നു നര—
കിച്ചൊരുവിത്തു പിന്നെ
വിണ്ണിൽപ്പിടിച്ചു കയ—
റുന്നൊരു വള്ളിയായി!

അപ്പോലെതന്നെയുദ—
രത്തിലിരുന്ന ഭ്രൂണം
ഇപ്പോഴിതാ 'സർവ്വ'—
മറിഞ്ഞവനായ് വളർന്നു!

എന്തിന്നു നമ്മളിഹ
വന്നുപിറന്നു, കണ്ണാം
പൊൻപൂവിടർത്തി മിഴി—
നീരണിയിച്ചു വല്ലി?

വിത്തായിരുന്നാ, ലുദ—
രത്തിലെയുണ്ണിയായാൽ
കണ്ണില്ല, കണ്ണീരുറ—
വില്ലൊരു നോവുമില്ല!

(ഹൃത്തിൻനെരിപ്പോടിലി—
രുന്നൊരു ദുഃഖമല്ലീ
വെട്ടിത്തിളങ്ങീ മിഴി—
നീർക്കണമായി കണ്ണിൽ?

അത്തുള്ളി കണ്ടു സ്മിത—
മെന്നു നിനച്ചുപോയി.
തെററായ പേരു 'ചിരി'
യെന്നു വിളിച്ചുപോയി!)

കാലം കുതിച്ചു ഗഗ—
നത്തിലുയർന്നിടുമ്പോൾ
താഴത്തു വീണോ നിമി—
ഷങ്ങൾ, കറുത്ത തൂവൽ?

മുനയമ്പുപോലെയതു
വന്നു തറയ്ക്കെ, സ്വപ്നം
ഞെട്ടുന്നുവോ? പതന—
മെന്തിതിരുൾക്കയത്തിൽ?





ശത്രുഘ്നൻ

# കടൽപോലെ കാമിനി

റിസപ്ഷൻ ലോബിയുടെ വലിയ ഫ്രഞ്ച്ജനലിന്റെ കൂളിംഗ് ഗ്ളാസ്സിനപ്പുറത്ത് ഹോട്ടലിന്റെ വിശാലമായ ഉദ്യാനമാണ്. ഉദ്യാനത്തിന്റെ അങ്ങേ അററത്ത് കരിങ്കല്ലിന്റെ അരമതിൽ. അരമതിലിനപ്പുറത്ത് നീണ്ട അലസതപോലെ പഞ്ചാര മണൽ. മണലിലേക്കു പിന്നേയും പിന്നേയും തിരയിട്ട് തല്ലുന്ന കടൽ. കടൽ ആകാശം മുട്ടുന്നിടത്ത് സൂര്യന്റെ ചുവന്നവൃത്തം. നിമിഷംപ്രതി, നിമിഷംപ്രതി കടലിലേക്ക് താഴ്ന്നുപോകുന്ന വൃത്തം.

മുന്നൂററി പന്ത്രണ്ടാം മുറിയുടെ കനമുള്ള താക്കോൽഞാത്ത് കൈയിൽപ്പിടിച്ച്, കൈകൾ പിന്നിൽകെട്ടി കടലിനെ നോക്കിക്കൊണ്ടു നില്ക്കുകയായിരുന്നു, സുധാകരൻ. അൽപ്പം മുമ്പ് മുന്നൂററി പന്ത്രണ്ടാം മുറിയുടെ ജനലിന്റെ ചില്ലിൽക്കൂടി പുറത്തേക്കു നോക്കിക്കൊണ്ടു നിന്നപ്പോഴാണ് പെട്ടെന്ന് കടലിനെക്കുറിച്ച് ഓർമ്മ വന്നത്.

കടലിന്റെ ശബ്ദം അകലെ എവിടെയോ മുഴങ്ങുന്നു. കറുപ്പും ചുവപ്പും നിറംവീണ തിരമാലകൾ ഉയർന്നുയർന്നുവരുന്നു. പിന്നെ, തീരത്തു നമസ്കരിച്ച് തിരിച്ചുപോകുന്നു.

മുന്നൂററിപ്പന്ത്രണ്ടാം മുറിയുടെ ജനൽച്ചില്ലിന്നപ്പുറത്ത്, താഴെ, പക്ഷേ ചേരി പ്രദേശമാണ്. കൈയും കലാശവും കാട്ടി ഒച്ചവയ്ക്കുന്ന സ്ത്രീപുരുഷന്മാരും നിറുത്താതെ നിലവിളിക്കുന്ന നഗ്നരായ കുട്ടികളും തലങ്ങുംവിലങ്ങും നടക്കുന്ന ചേരിപ്രദേശം.

അയാൾ കർട്ടൻ വലിച്ചിട്ട്, ലൈററുകളണച്ച്, മുറിപൂട്ടി താഴേക്കു വന്നു.

കൗണ്ടറിലെ സ്ളീവ്ലെസ് ബ്ളൗസ് ധരിച്ച ചെറുപ്പക്കാരിയെ കാണാനില്ല. ഡ്യൂട്ടി തീർന്നു പോയിട്ടുണ്ടാവും. തുടുത്ത മുഖത്ത് നിറയെ ചുവന്ന കുത്തുകളുള്ള ഒരു ചെറുപ്പക്കാരനാണ് ഇപ്പോൾ അവിടെ. ചെറുപ്പക്കാരന്റെ ചെമ്പൻ മുടിയുടെ നീണ്ട ഇഴകൾ, നെററിയിലൂടെ മൂക്കിലേക്കു വീഴുന്നു. ഇടയ്ക്കിടെ മുടി പിന്നോട്ടൊതുക്കിക്കൊണ്ട്, അയാൾ ഒരു നോട്ടുപുസ്തകത്തിൽ എന്തൊക്കെയോ കുത്തിക്കുറിക്കുകയാണ്.

ലോബിയിലെ വിളക്കുകൾ ഒരു ഞെട്ടലോടെ തെളിഞ്ഞു. പുറത്തെ ഉദ്യാനത്തിലും, പൊടുന്നനെ ഉരുളൻ വിളക്കുകൾ പ്രകാശിച്ചു. ചെടികൾക്കു ചുററും നിഴലുകൾ പരുങ്ങാനും തുടങ്ങി.

ചക്രവാളത്തിലെ ചുവന്ന ഗോളത്തിന്റെ പകുതിയോളവും കടൽ കാർന്നു തിന്നിരിക്കുന്നു, ഇപ്പോൾ. തോട്ടത്തിലെ ചില നീണ്ട ചെടികൾക്കിടയിലൂടെ കാണുന്ന അർദ്ധവൃത്തത്തിലേക്കു നേർത്ത കറുപ്പ് ബാധിക്കുകയാണ്.

പന്ത്രണ്ട് പോപ് അപ് സ്പ്രിംഗ്ളറുകൾ കൊണ്ടുവരണം വരുമ്പോൾ എന്ന് എഴുതിയിരുന്നു, വിമല. പെട്ടിയുടെ ഇടയ്ക്കെവിടെയോ അവ ഉറങ്ങുന്നു. വീട്ടുമുററത്തെ ദീർഘചതുരാകൃതിയിലുള്ള വലിയ ലോൺ ഹോസുകൊണ്ടുനനച്ച് മടുത്തിട്ടുണ്ടാവും വിമലയ്ക്ക്.

സൂര്യൻ മുഴുവൻ താഴ്ന്നുകഴിഞ്ഞാൽ തിരിച്ച് മുന്നൂററി പന്ത്രണ്ടാം മുറിയിലേക്കു തന്നെ പോകാം. സുധാകരൻ കരുതി. പെട്ടിതുറന്ന് കുപ്പി പുറത്തെടുക്കാം. മൂന്നോ നാലോ പെഗ് കഴിക്കാം. രാത്രി ഭക്ഷണം റൂമിലേക്കു വരുത്താം. എയർലൈൻസുകാർ ഏർപ്പെടുത്തിയ ഭക്ഷണ കൂപ്പണുണ്ട്. കുറച്ചെന്തെങ്കിലും കൂടുതൽ കൊടുത്താൽ ഇവർ ആഹാരം മുറിയിലേക്കു കൊണ്ടുവന്നു തരും. വെയ്ററർക്ക് സന്തോഷമാവുകയും ചെയ്യും.

അതുകഴിഞ്ഞ്, ഒന്നുറങ്ങണം. എട്ടു മണിക്കൂറെങ്കിലും ഉറങ്ങണം. കഴിഞ്ഞ കുറേ ദിവസങ്ങളായി ഉറക്കമില്ലായിരുന്നു. ലീവിനു മുമ്പ് ചെയ്തു തീർക്കേണ്ടിയിരുന്ന ആയിരത്തൊന്നുകൂട്ടം ജോലികൾ, യാത്രകൾ. പെട്ടി കുത്തിനിറയ്ക്കാനുള്ള ഷോപ്പിങ്ങ്.

ഏഴു മണിവരെ ഉറങ്ങാം. ഒമ്പതിനാണ് നാട്ടിലേക്കുള്ള ഫ്ളൈററ്. ഏഴര കഴിഞ്ഞ് ഇവിടെ നിന്നിറങ്ങിയാൽ മതി. നാടിനും മറുനാടിനുമിടയ്ക്ക് ഒരു രാത്രിയുടെ പരിപൂർണ്ണവിശ്രമം. രണ്ടു യാഥാർത്ഥ്യങ്ങൾക്കിടയ്ക്കുള്ള സ്വപ്നലോകംപോലെ. രണ്ടു കടലുകൾക്കിടയിലെ ഓരോ ദ്വീപുപോലെ. രണ്ടു ജന്മങ്ങൾക്കിടയിലെ സ്വസ്ഥമായ ശാന്തതപോലെ....

''ക്സ്ക്യൂസ്മി, സേർ.'' തൊട്ടുപിന്നിൽ, ഒരു സ്ത്രീശബ്ദത്തിന്റെ പളുങ്കു വീണുടയുന്നു.

സ്വരം രണ്ടാമതൊരു പളുങ്കുകൂടി ഉടയ്ക്കുന്നതുവരെ, സുധാകരൻ, അതു മററാരെയെങ്കിലും ആവുമെന്നു കരുതി. കടൽ വിഴുങ്ങിക്കൊണ്ടിരിക്കുന്ന സൂര്യക്കഷ്ണത്തിനെ നോക്കി നിന്നു.

പിന്നെ തിരിഞ്ഞുനോക്കി.

പരിഭ്രമംകൊണ്ട് ചുവന്ന, അപരിചിതമായൊരു വെളുത്ത വട്ടമുഖം. നെററിയിൽ വലിയ പൊട്ട്. അല്പം മലർന്ന് നനവാർന്ന ചുണ്ടുകൾ. ഏറെത്തവണ നനച്ചതുകൊണ്ടാവാം, തേഞ്ഞുപോയ ചുകന്ന ചായം, ചുണ്ടുകളിൽ. മൂക്കിൽ മൂക്കുത്തിയുടെ വെള്ളക്കൽ മൊട്ട്. കാതിലാടുന്ന സ്വർണ്ണത്തിന്റെ ആലിലകൾ. ഇടത്തേ കൈത്തണ്ടയിൽ അടുക്കടുക്കായിട്ട സ്വർണ്ണവളകൾ. വലത്തേ കൈത്തണ്ടയിൽ കറുത്ത ഡയലുള്ള വാച്ച്.

ഇളം മഞ്ഞസാരി ചുമലിലൂടെ ചുററിപ്പിടിച്ച കൈകളിൽ തൂങ്ങിയാടുന്ന ചുവന്ന തോൽ സഞ്ചി.

''യസ്?'' എന്ന ചോദ്യത്തോടെ, പിന്നെ, സുധാകരൻ, റിസപ്ഷനിലെ ചെമ്പൻ മുടിക്കാരനെനോക്കി. ചെമ്പൻ മുടിക്കാരന്റെ വലിയ നീല കൃഷ്ണമണികളിൽ, തണുത്ത ശൂന്യത.

''ഐ ആം സോറി ടു ട്രബ്ൾ യു.'' പഞ്ചാബിന്റെ ചുവയുള്ള ഇംഗ്ളീഷിനോടൊപ്പം കിതപ്പിന്റെ നേർത്ത വേപഥു: ''ഐ ഗോട്ട് സ്ട്രാൻഡ്ഡ് ഹേയ്ർ.'' അവർ ഒന്ന് നിർത്തി.

സുധാകരൻ ഒന്നുംമിണ്ടാതെ കവിളുകൾ കനപ്പിച്ച് ഒരു തുടർച്ചയ്ക്ക് കാത്തു നിന്നു.

അവർ സഞ്ചി ഇടത്തേ കൈയിൽനിന്ന് വലത്തേതിലേക്കു മാററി. പിന്നെ, ഇടം കൈവളകൾ കിലുങ്ങുമാറ് റിസപ്ഷനിസ്ററിനുനേരെ നീട്ടിക്കൊണ്ട് തുടർന്നു: ''ദേ വോൺട് ഗീവ് റൂം ഫോറെ ലോൺലി ലേഡി....വുഡ്യു ഹെൽപ്പ് മി.''

''ഐ ആം സ്റ്റേയിംഗ് എലോൺ.'' സുധാകരൻ പറഞ്ഞു.

'' സോ ദേ ടോൾഡ് മി. ഐ വോൺട് ബി എ ട്രബ്ൾ ടു യു. മൈ ഫ്ളൈററ് ഇസ് അററ് സിക്സ്. ഐ വിൽ ലീവ് അററ് ഫോർ ഏർളി മോണിങ്ങ്.'' പിന്നെ, തലയൊന്നു ഇടത്തോട്ട് ചെരിച്ച് കുനിച്ച് ഒരുപചാരം പോലെ—''സേർ.''

''ബട്ട്....''

''പ്ളീസ്....ഐ വാൺട് ടു സ്ലീപ് ഫോർ അററ്ലീസ്ററ് ത്രി അവേഴ്സ്....പ്ളീസ്.''

''ബട്ട്....സ്ററിൽ...ഐ ആം എ ടോട്ടൽ സ്ട്രേഞ്ചർ.''

''മൈ ഇമ്മീഡിയറ്റ് പ്രോബ്ളം ഈസ് നോട്ട് ദാററ്.'' അവർ പറഞ്ഞു. എന്നിട്ട് ബാഗിന്റെ മുൻപോക്കററ് തപ്പി ഒരു കാർഡ് പുറത്തെടുത്തു: മൈ കാർഡ്.''

സുധാരകരൻ ലോബിയിലെ വിളക്കിനരികിലേക്ക് നീങ്ങി നിന്നുകൊണ്ട് കാർഡിലേക്കു നോക്കി.

ASHA

SENIOR MARKETING EXECUTIVE

അമൃത്സറിലെ ഒരു കമ്പനിയുടെ പന്ത്രണ്ട് ലൈനുള്ള ടെലഫോൺ നമ്പറുകൾ. വീട്ടിലെ മൂന്നു ടെലഫോണുകൾ.

''ഐ കെയിം ടു മേയ്ക്ക് എ ന്യൂ കോൺട്രാക്ററ്.'' കാർഡിലേക്കു നോക്കിക്കൊണ്ടുനിന്ന സുധാകരൻെറ മുഖത്തേക്ക് ആകാംക്ഷയോടെ കണ്ണുകളുന്നിക്കൊണ്ട് അവർ പറഞ്ഞു: ''ആൻഡ് നൗ ഐ ഡോൺട് വാൺട് ടു ഗോ ബാക്ക് സെയിങ്ങ് ഐ ആം ഹോംലെസ്സ്.''

സുധാകരൻ പതുക്കെ പുഞ്ചിരിച്ചു. ആ പുഞ്ചിരി അവർക്ക് അല്പം ആശ്വാസം നൽകിയെന്നു തോന്നുന്നു. അവരുടെ കനത്ത കവിളിൽ മുറികിനിന്ന മാംസപേശികൾ ഒന്നയഞ്ഞു.

''ലെററസ് ആസ്ക് ഹിം.''

അവരെത്തന്നെ നോക്കിക്കൊണ്ടു നില്ക്കുകയായിരുന്ന ചെമ്പൻ മുടിക്കാരൻെറ നേർക്ക് വിരൽചൂണ്ടിക്കൊണ്ട് സുധാകരൻ പറഞ്ഞു. അയാൾ വിസിററിങ്ങ് കാർഡ് പോക്കററിലിട്ടുകൊണ്ട് റിസപ്ഷനിലേക്ക് നടന്നു. എന്തോ ഒരുത്തരവാദിത്വം തൻെറ ചുമലിൽ അർപ്പിക്കപ്പെട്ടതുപോലെ അയാൾക്കു തോന്നി.

വിമലയ്ക്കാണ് ഇങ്ങനെ സംഭവിച്ചിരുന്നതെങ്കിലോ. അയാൾ പെട്ടെന്ന് വിചാരിച്ചു. ആരോരുമില്ലാതെ, ഒരു വലിയ പട്ടണത്തിൽ! ഇല്ല. പെട്ടെന്നയാൾ തിരുത്തി. വിമല എന്തിനാണ് തനിച്ച് ഈ പട്ടണത്തിലേക്കു വരുന്നത്?

വിമലയെക്കുറിച്ചോർത്തപ്പോൾ ലോൺ സ്പ്രിംഗ്ളറിനെക്കുറിച്ച് വീണ്ടും ഓർത്തു. വിമല ഇന്ന് രാത്രി ഉറങ്ങുകയുണ്ടാവില്ല. രാവിലെ എയർപോർട്ടിലേക്കുവരാനുള്ള തയ്യാറെടുപ്പിൻെറ ഓർമ്മകളിൽ ഉറങ്ങാതെ കിടക്കും. നേരം വെളുക്കുന്നുണ്ടോ എന്ന് അവൾ ഇടയ്ക്കിടെ ജനൽച്ചില്ലിലൂടെ പുറത്തേക്കു നോക്കുകയും ചെയ്യും.

നാളെ ഈ നേരത്ത്, പച്ചപ്പ് നിറഞ്ഞ ലോണിൽ ചൂരൽ മെടഞ്ഞ കസേരകളിട്ട് സുധാകരന് വിമലയുടെ കൂടെ ഇരിക്കാം. തെങ്ങിൻ തലപ്പുകളിൽനിന്ന് ഊർന്നിറങ്ങുന്ന കാററിന് ചെവികൊടുക്കാം. അകലെ കറുത്ത കുന്നിൻെറ മുകളിൽ ഇടയ്ക്കിടെ മിന്നുന്ന കാട്ടുതീ കാണാം. പിന്നെ, ഇനിയും പിറക്കാൻ മടിക്കുന്ന കുഞ്ഞുങ്ങളെക്കുറിച്ച് സ്വപ്നങ്ങൾ പറയാം.

''സീ.... യു ഹാവ് ടു പേ ഫോർ ദ റൂം.'' മുഖത്ത് ചുവന്ന കുത്തുകളുള്ള ചെറുപ്പക്കാരൻ പറഞ്ഞു. സുധാകരൻ പെട്ടെന്ന് ഓർമ്മകളിൽ നിന്നുണർന്നു.

''ദാററീസ് നോട്ട് ഫേർ.'' സുധാകരൻ പറഞ്ഞു: ''ദ റൂം ഈസ് ആൾറെഡി പെയ്ഡ് ഫോർ.''

ചെറുപ്പക്കാരൻെറ ചുണ്ടിൽ ഒരു നേർത്ത ചിരി വിടർന്നു. ആ ചിരി, പിന്നെ, ഒരു മഞ്ഞുകട്ടപോലെ അയാളുടെ ചുണ്ടുകളിൽ ഉറച്ചുപോയി. ഇനി കൂടുതലൊന്നും പ്രതീക്ഷിക്കേണ്ട എന്ന ഭാവമാണ് ആ മുഖത്തിപ്പോൾ.

''ഇററീസ് ആൾ റൈറ്റ്. ഐ ആം റെഡി ടു പേ.'' അ ചുവന്ന ബാഗിൻെറ കൊളുത്തുകൾ ഊരിക്കൊണ്ട് ആശ പറഞ്ഞു. അവരുടെ ശബ്ദത്തിൽ ക്ഷീണവും സഹനവും സമർപ്പണവുമൊക്കെ നിറഞ്ഞുനിന്നിരുന്നു.

സുധാകരൻ തക്കോൽഞാത്ത് കൈലിട്ടമർത്തിക്കൊണ്ട് പെട്ടെന്ന് രോഷമൊതുക്കി. ചെറുപ്പക്കാരൻെറ ചുണ്ടുകളിലെ തണുത്ത പുഞ്ചിരി അപ്പോഴും മാഞ്ഞിരുന്നില്ല. ചെമ്പൻ മുടി ഇടംകൈകൊണ്ട് ഒന്നൊതുക്കിക്കൊണ്ട് അയാൾ പണം വാങ്ങി കൗണ്ടറിൻെറ ഡ്രോയറിലിട്ടു.

ഇതയാൾക്കാണ്. സുധാകരൻ വിചാരിച്ചു. ഇതിന് രേഖകളൊന്നുമുണ്ടാവില്ല. വെറുതെ, ഒരു ജോലിയും ചെയ്യാതെ, നാനൂറുരൂപ ചെറുപ്പക്കാരൻെറ പോക്കററിൽ വീണിരിക്കുന്നു.

പെട്ടെന്ന് സുധാകരന് ചെറുപ്പക്കാരനോട് കഠിനമായ അവജ്ഞ തോന്നി.

സുധാകരൻ ലിഫ്ററിനുനേരെ നടന്നു. പിന്നാലെ ആശയും. ലിഫ്ററിൻെറ മിനുസമുള്ള ഭിത്തിയിൽ ചാരി നിന്നുകൊണ്ട് ആശ ആശ്വാസത്തോടെ കണ്ണുകളടച്ചു. ഇളം മഞ്ഞ സാരിയുടെ മുകളിലേക്കു ഞാന്നുകിടക്കുന്ന സ്വർണ്ണനൂലിലേക്കും നൂലിൻെറ അററത്തെ കുരിശിലേക്കും സുധാകരൻ അപ്പോൾ നോക്കി. അലങ്കാരപ്പണികൾ ചെയ്തുണ്ടാക്കിയ ചെറിയ കുരിശ്. പിന്നെ, അയാളുടെ കണ്ണുകൾ അവരുടെ മാറിടത്തിൻെറ മുഴുപ്പിലും ഒരു ക്ഷണം തങ്ങിനിന്നു. അയാളുടെ മനസ്സിൽ അപ്പോൾ ഒരു നഖം ഊർന്നിറങ്ങി വീണ്ടും മുകളിലേക്കു കയറുന്നതു അയാളറിഞ്ഞു.

പൊടുന്നനെ കണ്ണുകൾ പിൻവലിച്ചു.

ലിഫ്ററ് മൂന്നാംനിലയിൽ നിന്നപ്പോഴാണ് ആശ കണ്ണുകൾ തുറന്നത്. ഒരുറക്കം കഴിഞ്ഞുണരുന്നതിൻെറ നിഷ്കളങ്കതയും ആശ്വാസവും അപ്പോൾ ആ കണ്ണുകളിൽ നിറഞ്ഞുനിന്നിരുന്നു.

മുന്നൂററി പന്ത്രണ്ടാം മുറിയുടെ സോഫയിലേക്ക് ചുവന്നബാഗ് വച്ചുകൊണ്ട് ആശ പറഞ്ഞു.

''ഐ ഡു നോട്ട് നോ ഹൗ ടു താങ്ക് യു.''

സുധാകരൻ ഒരുപചാരം പിറിപിറുത്തു. ആശ അത് കേട്ടിട്ടുണ്ടാവില്ല. ഒരു നിമിഷം, വലിയ കണ്ണുകൾ ഒന്നുകൂടി വിശാലമാക്കിക്കൊണ്ട് അവർ അയാളെ നോക്കി. പിന്നെ, ബാഗ് തുറന്ന് ഒരു ചെറിയ ബാത് ടൗവലെടുത്ത് കുളിമുറിയിലേക്കു നടന്നു.

ഒരുമിച്ചു കൂട്ടിയിട്ടിരുന്ന കട്ടിലുകൾ നീക്കിയിട്ടു, സുധാകരൻ. പിന്നെ, ജനലോരത്തെ കസേരയിലിരുന്ന്, കർട്ടൻ നീക്കി, താഴെ, ചേരിപ്രദേശത്ത് കുന്തിച്ചിരുന്ന് ഉറക്കെയുറക്കെ സംസാരിക്കുന്ന സ്ത്രീകളേയും പരന്നു കിടക്കുന്ന പുല്ലിൽ എന്തോ പരതുന്ന അർദ്ധനഗ്നരായ പുരുഷന്മാരേയും നോക്കി.

ബാത് റൂമിൽ വെള്ളംവീഴുന്ന ശബ്ദം. കൂടെ, നേർത്ത ശബ്ദത്തിൽ ഒരു ഹിന്ദി സിനിമാ ഗാനത്തിൻെറ ഈണം. സുധാകരൻ കേട്ടിട്ടില്ലാത്ത ഏതോ പാട്ടാണ്.

സുധാകരൻ എഴുന്നേററു, പെട്ടിതുറന്നു. വലത്തെ മൂലയിൽ പിന്നററത്ത് താഴെ സാരികൾക്കിടയിലാണ് കുപ്പിവച്ചിരിക്കുന്നത്. അയാളത് പുറത്തെടുത്തു. എടുക്കുന്നതിനിടെ ലോൺ സ്പ്രിംഗ്ളർ അയാളുടെ വിരലുകളിൽ തടഞ്ഞു. പെട്ടെന്ന്, ഹോസ് നീട്ടിപ്പിടിച്ച് പുൽത്തകിടി നനയ്ക്കുന്ന വിമലയുടെ ചിത്രം അയാളുടെ മനസ്സിൽ ഒരുനിമിഷം മിന്നിമറഞ്ഞു.

കുപ്പിതുറന്ന് ഗ്ളാസിൽ വിസ്കിയൊഴിച്ചു. മേശപ്പുറത്തെ ഫ്ളാസ്കിൽ നിന്ന് തണുത്ത വെള്ളമൊഴിച്ചു. ഒരു ശീലംപോലെ സ്വയം ചിയേഴ്സ് പറഞ്ഞു.

പിന്നെ, സുധാകരൻെറ മനസ്സിൽ, ബാത്റൂമിൽ ഷവറിനു താഴെ നില്ക്കുന്ന ആശയുടെ രൂപം പതുക്കെ വന്ന് നിറയുകയായി.

ഛെ. മോശം!

സുധാകരൻ മനസ്സിനെ മായ്ക്കാൻ ശ്രമിച്ചു. അയാൾ കടലിനെക്കുറിച്ചും സൂര്യ ബിംബത്തെക്കുറിച്ചുമൊക്കെ ഓർത്തുകൊണ്ടിരുന്നു.

കടലിൻെറ ശബ്ദം എവിടെയോ അകലെ നിന്ന് ആവർത്തനവിരസമായ ഒരു പദ്യംപോലെ ഒഴുകി വരുന്നു.

ആശ പുറത്തുവന്നപ്പോഴേക്കും അയാളുടെ ഗ്ളാസ് മിക്കവാറും ഒഴിയാറായിരുന്നു. അയാൾ ജനലിൽക്കൂടെ ആകാശത്ത് നിരന്നുനിന്ന നക്ഷത്രങ്ങളെ നോക്കിക്കൊണ്ട് ഇരിക്കുകയുമായിരുന്നു. നക്ഷത്രങ്ങൾക്കുതാഴെ വിളറിയ ഒരു ചന്ദ്രക്കല; ഒരു നഖത്തുണ്ടുപോലെ.

ഡ്രെസ്സിങ്ങ് ടേബ്ളിനു മുന്നിലെ സ്ററൂളിലിരുന്നുകൊണ്ട് ആശ ഒരുനിമിഷം അയാളെ നോക്കിയിട്ടുണ്ടാവും. പിന്നെ, പെട്ടെന്ന് അവർ പറഞ്ഞു:

''നമുക്ക് ഭക്ഷണം താഴെ പോയി കഴിക്കാം, അല്ലേ?''

സുധാകരൻ പെട്ടെന്ന് ഞെട്ടി. എവിടെ നിന്നാണ് മലയാളം കേൾക്കുന്നത്? അയാൾ തല ചെരിച്ച് ആശയുടെ നേർക്കുനോക്കി. ആശയുടെ കണ്ണുകളിലും ചുണ്ടുകളിലും ഒരു കുസൃതിച്ചിരി. അയാൾ കണ്ണുകൾ ഒന്നുരണ്ടു പ്രാവശ്യം അടച്ചു തുറന്നു. ഈ പഞ്ചാബി സ്ത്രീയാണോ ഇപ്പോൾ മലയാളം പറഞ്ഞത്? അതോ താൻ സ്വപ്നം കണ്ടതോ? ഒരു പെഗ്ഗ് വിസ്കി കഴിക്കുമ്പോഴേക്കും മതിഭ്രമമ മുണ്ടാകാൻമാത്രം ക്ഷീണിതനാണോ താൻ? സുധാകരൻ വിചാരിച്ചു.

''ഇപ്പോഴാണ് നിങ്ങളൊരു മലയാളിയാണെന്ന് ഞാനറിഞ്ഞത്.'' ഡ്രെസ്സിംഗ്ടേബ്ളിനു മുകളിലെ മലയാള പുസ്തകത്തിലേക്കു വിരൽ ചൂണ്ടിക്കൊണ്ട് ആശ പറഞ്ഞു: ''സീ, ഐ വാസ് ബോൺ ആൻഡ് ബ്രോട്ടപ്പ് ഇൻ കൊച്ചിൻ.'' കൊച്ചിൻ എന്നത് നീട്ടി കോച്ചിൻ എന്നാണ് ആശ പറഞ്ഞത്. ശബ്ദത്തിലെ ആ ഊഞ്ഞാൽ അയാൾക്ക് ഇഷ്ടപ്പെടുകയും ചെയ്തു.

ആശ പിന്നെ, ഏതോ സ്മരണകളിലേക്ക് ഇറങ്ങിച്ചെല്ലുന്നതുപോലെ ആത്മഗതമായി പറഞ്ഞു:

'' ദാറ്റ് വാസ് എ ലോങ്ങ് ലോങ്ങ് ടൈം ബാക്ക്.''

സുധാകരൻ പെട്ടെന്ന് കസേരയിൽ നിന്നെഴുന്നേററു.

''വാട്ടെ പ്ളസൻറ് സർപ്രൈസ്.'' അയാൾ പറഞ്ഞു. പിന്നെ ഒരാവേശത്തിൽ ചോദിച്ചു: വിൽ യു ജോയ്ൻ മി ഫോറെ ഡ്രിങ്ക്?''

''ഇൻ ഫാക്ട്....രണ്ടോ മൂന്നോ പെഗ്ഗ് കഴിക്കാനുള്ള ആർത്തിയുണ്ടെനിക്കിപ്പോൾ.... ''വി വിൽ ഗോ ടു ദ റെസ്റ്റാറൻറ്'' ആശ കണ്ണാടിയിൽ നോക്കി മുഖം മിനുക്കിക്കൊണ്ട് പറഞ്ഞു.

''ഇത് സ്കോച്ചാണ്.''

''ഓ....ആൾ ആർ സേം...ലൈക് ഹാവ് യു നോട്ട് ഹേഡ്....ആൾ കാററ്സ് ആർ ഗ്രേ ഇൻ ഡാർക്.''

അതു പറഞ്ഞ് ആശ പൊട്ടിച്ചിരിച്ചു. ചിരിച്ചപ്പോൾ അവരുടെ ശരീരമാകെ ഇളകിത്തുളുമ്പി. മഞ്ഞ സാരിയുടെ ഞൊറികൾ നേർത്ത തിരകളായി.

''ശരി.'' സുധാകരൻ ഗ്ളാസ്സിൽ ബാക്കിയുണ്ടായിരുന്നത് മുഴുവൻ വലിച്ചുകുടിച്ചു. എന്നിട്ട് പറഞ്ഞു.

''നമുക്കു താഴേക്കു പോകാം.''

ഒരു പുതിയ ലോകത്തിൻെറ വാതിൽതുറന്നു കിട്ടിയ ആഹ്ളാദമായിരുന്നു സുധാകരന്. ഒരു പുതിയ കളിപ്പാട്ടം കിട്ടിയ കുട്ടിയുടെ വേശവും. ജന്മങ്ങൾക്കിടയിലെ ശാന്തതയുടെ തുരുത്തെന്ന് നേരത്തെ കരുതിയത് തെററ്. ഇതാ, ഇപ്പോൾത്തന്നെ നാട്ടിലെത്തിയതുപോലെ തോന്നുന്നു.

പിന്നെ, എന്തോ ഓർത്ത് സുധാകരൻ പറഞ്ഞു: ''ഡ്രെസ്സ് ചെയ്ഞ്ച് ചെയ്യാൻ.....ഐ ഡു ഹാവ് സം സാരീസ് ഇൻ ദ സ്യൂട്ട് കേയ്സ്.''

'' നോ. നോ. നോ.'' ഒരു സംഗീതശകലം പോലെ ആശ പറഞ്ഞു. '' താങ്ക്സ് ആൾ ദ സേം.''

റെസ്റ്റൊറൻറിൽ അഭിമുഖമിരുന്ന് അവർ വിസ്കി കഴിച്ചു. സുധാകരൻ വിമലയെക്കുറിച്ച് സംസാരിച്ചു. മരുഭൂമിയിലെ ജോലിയെക്കുറിച്ച് പറഞ്ഞു. അറബികളെക്കുറിച്ചും ആർഭാടങ്ങളെക്കുറിച്ചും പറഞ്ഞു. പിന്നെ, ഏതോ ഒരു നിമിഷത്തിൽ തങ്ങൾക്ക് കുട്ടികളില്ലാത്തതിനെക്കുറിച്ചും പറഞ്ഞു. പാതിരാത്രികളെ നനയ്ക്കുന്ന വിമലയുടെ കണ്ണീരിനെക്കുറിച്ചും അവൾ മനമുരുകി നേരുന്ന നേർച്ചകളെക്കുറിച്ചും പറഞ്ഞു.

അമൃത്സറിലെ കൂട്ടക്കുരുതികളെക്കുറിച്ചാണ് ആശ വിസ്തരിച്ചത്. അവരുടെ ഭർത്താവിൻെറ വലത്തേക്കാല് തുടയിൽവച്ച് മുറിച്ചു കളയേണ്ടിവന്നതിനെക്കുറിച്ച് പറഞ്ഞു. അഞ്ചു പേർ ചേർന്നാണ് അന്ന് ആശയെ ബലാത്സംഗം ചെയ്തത്. ഭർത്താവിൻെറ കാല് തല്ലിയൊടിച്ചിട്ടിട്ട്. ഭർത്താവിൻെറ കൺമുന്നിൽവച്ച്.

ആശ മൂന്നു മാസം ആശുപത്രിയിൽ കിടന്നു.

കേരളത്തിൻേറയും പഞ്ചാബിൻെറയും കഥകൾ ഇളകി ഇഴുകിച്ചേർന്നു. ഒഴിയുന്തോറും ഒഴിയുന്തോറും വെയ്ററർ അവരുടെ ഗ്ളാസ്സുകൾ നിറച്ചുംകൊണ്ടുമിരുന്നു. ആശയുടെ സംഭാഷണത്തിന് അല്പം ഇഴച്ചിൽ വരുന്നതുപോലെ അയാൾക്കുതോന്നി.

''ഇനി മതി കഴിച്ചത്. കൂടുതലായാൽ ആറുമണിയുടെ ഫ്ളൈററ് കിട്ടലുണ്ടാവില്ല.'' സുധാകരൻ പതുക്കെ പറഞ്ഞു. അപ്പോൾ അയാൾ, വെറുതെ, ആശയുടെ മൃദുലമായ വിരൽത്തുമ്പിൽ സ്പർശിക്കുന്നുണ്ടായിരുന്നു.

''നോ പ്രോബ്ളം.'' എന്തോ അലോസരം തുടച്ചു മാററുന്നതുപോലെ കൈയുയർത്തി പതുക്കെ വീശിക്കൊണ്ടു ആശ പറഞ്ഞു. ''ഏതായാലും നമുക്കു ഭക്ഷണം ഓർഡർ ചെയ്യാം. അതു വരുന്നതുവരെ, ഓരോ പെഗ്ഗ് കൂടി.''

റെസ്റ്റൊറൻറിൻെറ നേർത്ത വെളിച്ചത്തിൽ, മഞ്ഞ സാരിയിൽ പൊതിഞ്ഞ ആശയുടെ സൗന്ദര്യത്തെക്കുറിച്ച് പെട്ടെന്ന് സുധാകരൻ ബോധവാനാകാൻതുടങ്ങി. മുകളിലേക്കു ഉയർത്തിക്കെട്ടിയ മുടി. വീതികുറഞ്ഞ നെററി. ലഹരി ബാധിച്ച, അർദ്ധനിമീലിതങ്ങളായ മിഴികൾ. തുടുത്ത കവിൾ, മലർന്നചുണ്ട്.

അയാൾ പിന്നെ, അല്പനേരത്തേക്കു വിമലയെ മറക്കാൻ തുടങ്ങുകയായി.

ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ സു



ധാകരൻെറ കാലുകൾ ആശയുടെ കാൽമുട്ടിൽ ഉരയാൻ തുടങ്ങി. ആശ കാല് പിൻവലിച്ചില്ല.

പെട്ടെന്ന് സുധാകരൻ ചോദിച്ചു:

''അല്ലെങ്കിൽ ആറുമണിയുടെ ഫ്ളൈററിനു പോകണമെന്നെന്താണ്? ഉച്ചയ്ക്കു ശേഷവുമില്ലേ, ഡെൽഹിക്കൊരു ഫ്ളൈറ്റ്?''

അവിശ്വസനീയമായ ഒരു കാര്യം കേട്ടതുപോലെ ആശയുടെ പുരികങ്ങൾ വളഞ്ഞുയുർന്നു.

''ഇമ്പോസിബിൾ. ഐ ഹാവ് ആനിംപോർട്ടൻറ് മീററിങ്ങ് അററ് ടെൻ. പോകാതെ പററില്ല. ഇനിയൊരുത്തൻെറ പോക്കററിലെ കാശ് നമ്മുടെ പോക്കററിലെത്തണമെങ്കിൽ പാടെത്രയുണ്ടെന്നറിയാമോ?''

സുധാകരൻ ഒന്നും പറഞ്ഞില്ല. ബിസിനസ്സിൻെറ വശങ്ങൾ അയാൾക്കു അജ്ഞാതമാണ്. ഒരു സ്വിച്ചിടുമ്പോൾ കത്തുന്ന ബൾബുപോലെ പെട്ടെന്ന് പെട്ടെന്ന് പണക്കാരാവുന്നവരെക്കുറിച്ച് അയാൾക്ക് വിസ്മയവുമാണ്. അതൊരു മാന്ത്രിക വിദ്യയാണെന്നാണ് അയാളുടെ ധാരണ.

തനിക്കൂഹിക്കാവുന്നതിലുമധികം ജീവിത പരീക്ഷണങ്ങളിലൂടെ കടന്നുവന്ന ഒരു സ്ത്രീയാണ് തൻെറ മുന്നിലിരിക്കുന്നതെന്ന് സുധാകരന് തോന്നി.

''ഞാനൊന്നു ചോദിച്ചോട്ടോ?'' അവരുടെ കാലുകളുടെ മൃദുസ്പർശം തൻെറ കാലുകളിൽ അനുഭവിച്ചുകൊണ്ട്, പിന്നെ, അല്പം ധൈര്യം സംഭരിച്ചുകൊണ്ട് സുധാകരൻ ചോദിച്ചു. ''എ പ്യൂർലി സൈക്കോളജിക്കൽ കസ്റ്റ്യൻ...നമ്മൾ ഫിക്ഷനിലൊക്കെ വായിക്കാറില്ലേ? ചിലപ്പോൾ എന്തെങ്കിലും ഫാൻറസിയാവാം...ഫ്രാങ്ക്‌ലി...ഡിഡ് യു എൻജോയ് ഇറ്റ്?''

''വാട്ട്?''

''റേപ്പ്?''

ആശ തല പിന്നോക്കം ചെരിച്ച് ഉറക്കെയുറക്കെ ചിരിച്ചു. പെട്ടെന്നുള്ള ആ ചിരികേട്ട് മറ്റു മേശയ്ക്കരികെ ഇരിക്കുന്നവർ തലചെരിച്ച് നോക്കുന്നത് സുധാകരൻ അറിഞ്ഞു. അയാൾ കാലുകൾ പിൻവലിച്ചു.

''ഹെൽ! നോ...'' പിന്നെ, ചിരിയൊതുക്കി, കിതപ്പൊതുക്കി, സ്വരമൊതുക്കി ആശ പറഞ്ഞു. ''ബട്ട് ലുക്കിങ്ങ് ബാക്ക് അറ്റിറ്റ്. ആഫ്റ്റർ ആൾ ദീസ് യേ്യസ്.....മേ ബി...ഇസ്ററ് മേ ബി...ഐ മൈറ്റ് ഹാവ് അറ്റ് വൺ മോമൻറ് ഫെൽറ്റ്...യു നോ...'' ആശ വാക്കുകൾക്കു വേണ്ടി പരതി. എന്നിട്ട് പറഞ്ഞു. ''ത്രിൽഡ്.''

കടലിൻെറ ശബ്ദം അയാളുടെ കാതുകളിൽ മുഴങ്ങുന്നു. അയാളുടെ മനസ്സിൽനിന്ന് കൂർത്തനഖങ്ങൾ ഊർന്നിറങ്ങുന്നു. നഖങ്ങൾ മനസ്സിൻെറ ചുമരുകളിൽ മാന്തിക്കൊണ്ട് നില്ക്കുന്നു.

ബില്ല് കൊടുക്കാൻ ആശ സമ്മതിച്ചില്ല. അവർ നിർബ്ബന്ധിച്ചു പറഞ്ഞു. എൻെറ കുട്ടിക്കാലത്തെ കേരളത്തിൻെറ ഓർമ്മയ്ക്ക്. ഏറെ വർഷങ്ങൾക്കുശേഷം മലയാളിയായ ഒരു സുഹൃത്തിനെ കുറച്ചു മണിക്കൂറുകൾക്ക് കിട്ടിയതിൻെറ സന്തോഷത്തിന്. ഇല്ല. സമ്മതിക്കില്ല. കൺസിഡർ ദിസീസ് മൈ ബർത്ത്ഡേ പാർട്ടി.

''ഈസിററ് റിയലി?''

''റിയലി വാട്ട്?''

''യുവർ ബർത്ത്ഡേ.''

''നോ. ഐ സെഡ് ഇമാജിൻ.''

തിരിച്ച് മുറിയിലേക്ക് അവർ പതുക്കെയാണ് നടന്നുപോയത്. ലിഫ്റ്റിൽ കയറിയപ്പോൾ ചുമലുകൾ ഉരുമ്മുമാറ് അത്ര അടുത്താണ് നിന്നതും. ആശയുടെ ശരീരത്തിൽനിന്ന് അപരിചിതമായ ഒരു സുഗന്ധം ഉയരുന്നുണ്ടായിരുന്നു.

മുറിയിലെത്തിയ ഉടനെ ആശ പെയ്സ്റ്റെടുത്ത് ബ്രഷ് ചെയ്യാനായി ബാത്തുറൂമിലേക്ക് കയറി. സുധാകരൻ പാൻറ് മാറ്റി ലുങ്കിയുടുത്തു. ഷർട്ടഴിച്ച് കബോഡിൽ തൂക്കിയിട്ടു. പിന്നെ, ക്ഷീണത്തോടെ, മെത്തയുടെ പതുപതുപ്പിലേക്ക്, കരിമ്പടത്തിനുള്ളിലേക്ക് നുഴഞ്ഞിറങ്ങി.

എപ്പോഴോ, ആരോ ഒരു ഗുഡ്നൈറ്റ് പറഞ്ഞുവോ?..

ചെറുതായൊന്ന് മയങ്ങിയിട്ടുണ്ടാവും, സുധാകരൻ. പിന്നെ പൊടുന്നനെ ഞെട്ടിയുണർന്നു. കടലിൻെറ ശബ്ദം ദൂരെ മുഴങ്ങുന്നു. അയാൾ കണ്ണുകൾ തുറന്നു. മുറിയിൽ നിറഞ്ഞ അന്ധകാരം. തൊട്ടടുത്ത ഡ്രെസ്സിങ്ങ് ടേബിളിൽനിന്ന് ഒരു ടൈംപീസിൻെറ ടിക്ടിക് ശബ്ദം. അതിനുമപ്പുറത്ത് പതിഞ്ഞ, നീണ്ട ശ്വാസോച്ഛ്വാസം.

ഒരുപാടു രക്തം അയാളുടെ സിരകളിലേക്ക് ഇരച്ചുകയറി. അയാളുടെ മയക്കം പൊടുന്നനെ പരിപൂർണ്ണമായി കെട്ടുപോയി. മദ്യത്തിൻെറ ലഹരിയും മാന്ദ്യവും തലയിൽനിന്ന് തീരെ ഇറങ്ങിപ്പോയി. തൊട്ടടുത്ത കട്ടിലിൽ ഉറങ്ങുന്ന ആശ എന്ന സുന്ദരിയെക്കുറിച്ച് അയാളുടെ ഞരമ്പുകളിൽ ഇരച്ചുനടന്ന എഡ്രിനാലിൻ ഓർമ്മപ്പെടുത്തി. കൈയെത്തിച്ചാൽ എത്തുന്ന അത്രയ്ക്കും അടുത്ത്.

മനസ്സിന് കൊക്കും നഖങ്ങളും ചിറകുകളും മുളയ്ക്കുകയാണ്.

കരിമ്പടത്തിൻെറ പുതപ്പുനീക്കി സുധാകരൻ പതുക്കെ എഴുന്നേറ്റു. അയാളുടെ മനസ്സിൽ അപ്പോൾ കടലും കടൽപോലൊരു കാമിനിയും നിറഞ്ഞുനിന്നു. തപ്പിപ്പിടിച്ച് അയാൾ അടുത്ത കട്ടിലിലേക്ക് നീങ്ങി. ആശ പതിഞ്ഞ കൂർക്കംവലിയോടെ ഉറങ്ങുകയാണ്.

ഉറക്കെ മിടിക്കുന്ന ഹൃദയത്തോടെ അയാൾ ആശയുടെ കട്ടിലിൽ കിടന്നു. പതുപതുത്ത മേനിയിലേക്ക് കൈയെടുത്തുവച്ചു. ഒന്നുകൂടി ചേർന്നുകിടന്നു.

ആശ ഒന്നു ഞരങ്ങി.

അയാൾ ഇടംകൈ ഒന്നുകൂടി മുറുക്കി ആലിംഗനംചെയ്യാൻ തുടങ്ങുകയായിരുന്നു.

''കീപ്പ് ഓഫ് മി.'' കല്പനപോലെ ഒരു ശബ്ദം കേട്ടു. വിസ്കിയുടെ പുളിച്ചമണം അയാളുടെ മുഖത്തടിച്ചു.

''പ്ളീസ്.'' സുധാകരൻ പിറുപിറുത്തു. ''പ്ളീസ് ആശ.''

''ഐ സെഡ് ഗോ എവേ.''

സുധാകരൻ പിറുപിറുപ്പോടെ അവരെ കൂടുതൽ അടുപ്പിക്കാൻ ശ്രമിക്കുകയായിരുന്നു. അയാളുടെ വാരിയെല്ലിൽ എന്തോ തടയുന്നു. അയാൾ ഓർമ്മിച്ചു. ആശയുടെ വളകളാണ്. അയാളല്പം മാറിക്കിടക്കാൻ ശ്രമിച്ചു.

''സുധാകരൻ അപ്പുറത്തുപോയി കിടക്കൂ. ഐ വാൺട് ടു സ്ളീപ്പ്.''

സുധാകരൻെറ മനസ്സ് വിഭ്രാന്തിയിലായിരുന്നു. അയാളുടെ കൈ ആശയുടെ ശരീരമാകെ പരതുകയായിരുന്നു.

''ബ്ളാങ്കറ്റിന്നടിയിൽക്കൂടെ നിങ്ങളുടെ നെഞ്ചിൽ മുട്ടുന്നത് ഒരുചെറിയ റിവോൾവറാണ്.'' ആശ നിർവികാരതയോടെ പറഞ്ഞു. അവരുടെ ശബ്ദം ഫ്രീസറിൽനിന്ന് എടുത്തതുപോലെയുണ്ടായിരുന്നു അപ്പോൾ.

''പ്ളീസ്'' സുധാകരൻ ഇത്തവണ അപേക്ഷയോടൊപ്പം തേങ്ങി. തൻെറ കണ്ണുകൾ നിറയുകയാണെന്നും അയാൾക്ക് തോന്നി.

''നിങ്ങൾ എഴുന്നേറ്റു പോയില്ലെങ്കിൽ ഐ വോൺട് ഹെസിറ്റേറ്റ് ടു പുൾ ദ ട്രിഗർ.''

സുധാകരൻെറ കൈകൾ പെട്ടെന്ന് നിശ്ചലമായി. വലത്തേ വാരിയെല്ലിൽ അമരുന്ന ലോഹത്തിന് ശക്തിയേറുന്നതുപോലെ അയാൾക്ക് തോന്നി.

''യൂസീ...'' ആശ വീണ്ടും പതുക്കെ, നിസ്സംഗതയോടെ, ഇഴയുന്ന ശബ്ദത്തിൽ പറയാൻ തുടങ്ങി. ''വളരെ എളുപ്പത്തിൽ എനിക്ക് നിങ്ങളെ കൊല്ലാൻകഴിയും. ആരും അറിയില്ല. എൻെറ പേരുപോലും ഈ ഹോട്ടലിലെ രജിസ്റ്ററിലില്ല. ബൈ ദ ടൈം ദേ ഫൈൻഡ് യുവർ ബോഡി, ഐ വിൽ ബി മൈൽസ് എവേ.''

സുധാകരൻെറ സിരകൾ തണുത്തു. അയാൾ പെട്ടെന്ന് എഴുന്നേറ്റു. ആശ അപ്പോൾ അടക്കിച്ചിരിക്കുന്നുണ്ടെന്ന് അയാൾക്കു തോന്നി. അയാളുടെ നിറഞ്ഞകണ്ണുകൾ കവിളിലേക്ക് തുളുമ്പി.

ഉറക്കംവരാതെ, പ്രഭാതമാവുന്നതും കാത്തുകിടക്കുന്ന വിമലയെക്കുറിച്ച് പെട്ടെന്ന് സുധാകരൻ ഓർത്തു.

അയാളുടെ മനസ്സ് വിങ്ങി.

ചെറിയ ബൾബ് തെളിഞ്ഞു. നേർത്തവെളിച്ചത്തിൽ സുധാകരൻെറ വിയർത്തമുഖം ആശ കണ്ടു. അവർ ബ്ളാങ്കറ്റിന്നടിയിൽനിന്ന് പുറത്തിറങ്ങി. പാവാടയും ബ്ളൗസും മാത്രം ധരിച്ച അവരുടെ ഇടത്തേകൈയിൽ ഒരു ചെറിയ കൈത്തോക്കുണ്ടായിരുന്നുവെന്നത് നേര്. സുധാകരൻ വിറയലോടെ കണ്ടു.

സുധാകരൻെറ തളർന്നു പകച്ച മുഖത്തേക്കു നോക്കിക്കൊണ്ട് ആശ ഒരുനിമിഷം നിന്നു. പിന്നെ, പതുക്കെ നടന്നുപോയി മേശപ്പുറത്തെ ഗ്ളാസുകളിലേക്ക് വിസ്കി ഒഴിച്ചു. ഒരു ഗ്ളാസ് സുധാകരന് നീട്ടി.

''ടെയ്ക്കിറ്റ്.'' ആശ പറഞ്ഞു. ''ആൻഡ് റിലാക്സ്''.

ഒറ്റവലിക്ക് സുധാകരൻ വിസ്കി വലിച്ചു കുടിച്ചു. ആശ വീണ്ടും ഗ്ളാസ് നിറച്ചു. സുധാകരൻ അതും പെട്ടെന്ന് കുടിച്ചു തീർത്തു.

ഓരോ സിപ്പായി വിസ്കി നുണഞ്ഞുകൊണ്ട് ആശ മേശയ്ക്കരികിൽത്തന്നെ നില്ക്കുന്നു.



മൂന്നാമത്തെ ഗ്ളാസ് കഴിഞ്ഞതോടെ സുധാകരൻെറ വിറയൽ ഒട്ടൊന്ന് സമാധാനപ്പെട്ടിരുന്നു.

''കിടന്നോളൂ.'' ഇപ്പോൾ ശബ്ദത്തിലല്പം കരുണ കലർത്തിക്കൊണ്ട് ആശ പറഞ്ഞു. അനുസരണയുള്ള ഒരു കുട്ടിയെപ്പോലെ അയാൾ ബ്ളാങ്കറ്റിന്നകത്തേക്ക് ചുരുണ്ടു. മുഖംപൊത്തി കമിഴ്ന്നു കിടന്നു.

ലൈറ്റണഞ്ഞു.

അപ്പുറത്തെ കട്ടിൽ ഞരങ്ങി. ആശ ആത്മഗതംപോലെ പറയുന്നതു കേട്ടു.

''ആൾ കാറ്റ്സ് ആർ ഗ്രേ ഇൻ ഡാർക്.'' പിന്നെ ഇക്കിളിപ്പെട്ടതുപോലെ ഒരടക്കിപ്പിടിച്ച ചിരിയും സുധാകരൻ അർദ്ധബോധത്തിന്നിടയിലൂടെ കേട്ടു. അയാളുടെ തലയ്ക്കുള്ളിൽ അന്നേരം അനേകം വണ്ടുകളുടെ കരിംചിറകുകളുണർന്നു.

ആരോ കുലുക്കി വിളിക്കുന്നു. അയാൾ കണ്ണുകൾ തുറന്നു. അസഹ്യമായ തലവേദനയുണർത്തുമാറ് മുറിനിറയെ വെളിച്ചം. ചുകന്നു കലങ്ങിയ കണ്ണുകൾ തുറന്നത് ആശയുടെ മുഖത്തേക്ക്. മുഖത്ത് ശാന്തമായ ഒരു മന്ദഹാസവുമായി, ആശ.

''ഉറങ്ങിക്കോളൂ.'' ആശ പറഞ്ഞു. ഞാൻ യാത്ര പറയാനുണർത്തിയതാണ്.''

സുധാകരൻ എഴുന്നേൽക്കാൻ ശ്രമിച്ചു.

''ഡോൺട് ബോതർ.'' കൈയുയർത്തിക്കൊണ്ട് ആശ പറഞ്ഞു. പിന്നെ, അവർ പൊടുന്നനേ കുനിഞ്ഞ് സുധാകരൻെറ നെറ്റിയിൽ ചുംബിച്ചു. ധൃതിയിൽ പുറത്തേക്കു നടക്കുന്നതിന്നിടെ പറഞ്ഞു.

''വിമലയോട് ഒരു ദീദിയുടെ അന്വേഷണം പറയൂ. വീ വിൽ മീറ്റ് എഗൻ...സം ഡേ...സംവേർ...''

ഒരു മിന്നൽപോലെ, മഞ്ഞസാരിയും ചുകന്ന ബാഗും വാതിൽ തുറന്ന് പുറത്തേക്ക് പോയി.

അരനിമിഷം കഴിഞ്ഞ് വാതിൽ തുറക്കുന്നതു കണ്ടു. ആശയുടെ മലർന്ന ചുണ്ടുകളും ചിരിയും മുഖവും വീണ്ടും വാതിൽക്കൽ.

''വിമല ഭാഗ്യവതിയാണ്...യൂസീ...ഐ ഹാവ് കിൽഡ് ടു ബിഫോർ...ഗുഡ് ബൈ.''

വാതിലടഞ്ഞു.

സുധാകരൻ കണ്ണുകൾ ഒന്നടച്ചു തുറന്നു.

മുറിയിലെ വെളിച്ചത്തിന് തീഷ്ണത ഏറിയിരിക്കുന്നു. മുറിയുടെ ബാലൻസ് ആകെ നഷ്ടപ്പെട്ടതു പോലെ.

ദൂരെ, കടലിൻെറ ഇരമ്പം.

ഡ്രെസ്സിങ്ങ് ടേബിളിനു മുകളിൽ ഒരു ചെറിയ ടൈംപീസ്.

ഇതാ, ഇത് ആശയുടെ ടൈംപീസാണ്. അയാൾ കിടന്ന കിടപ്പിൽത്തന്നെ കൈയെത്തിച്ച് ടൈംപീസെടുത്ത് തിരിച്ചും മറിച്ചും നോക്കി അവിടെത്തന്നെ വച്ചു.

സമയം നാലര!

സുധാകരൻ കട്ടിലിൽ എഴുന്നേറ്റിരുന്നു.





# എന്റെയും നിന്റെയും കഥ അവന്റെയും

യശ്പാൽ വിവർത്തനം: കെ.വി. കുമാരൻ

### അൻപത്തിമൂന്ന്

മായ കാത്തിരുന്നു. പാഠക് വന്നില്ല. വൈകുന്നേരത്തെ വണ്ടിക്ക് ഉഷയെയും സേട്ടിനെയും യാത്രയയയ്ക്കാൻ മായ വന്നപ്പോൾ പാഠക് തയ്യാർ.

''ഞങ്ങളെത്ര നേരമായി നിങ്ങളെയും കാത്തിരിക്കുന്നു!'' മായ പരാതി പറഞ്ഞു.

''വരാൻ പററിയില്ല.''

''നല്ല സുഖമില്ലാത്തതുപോലെയുണ്ടല്ലോ. ഇന്നിവിടെ തങ്ങി നാളെ പുറപ്പെട്ടാൽ മതി.'' മായ നിർദ്ദേശിച്ചു.

''പോയേ പററൂ.'' പാഠക് പറഞ്ഞു— ''പററിയാൽ മൂന്നാലുദിവസത്തിനുള്ളിൽ തിരിച്ചുവന്ന് ഇവിടെത്തന്നെ തങ്ങാം.''

വണ്ടിയിൽ സീററ് പിടിക്കാനായി ഉഷയും സേട്ടും നേരത്തെ വന്നതായിരുന്നു. അധികം തിരക്കില്ലായിരുന്നു. ത്രിപുര വിട്ടതിൽപ്പിന്നെ സേട്ടും പാഠകും മിണ്ടാട്ടമുണ്ടായിട്ടില്ല. വണ്ടി പ്ളാററ് ഫോം വിട്ടപ്പോൾ സേട്ടും ഉഷയും കിടക്കാനായി തട്ടിൽ കയറാൻ ഭാവിക്കുകയായിരുന്നു.

''ഒരുമിനിട്ട്.'' പാഠക് സേട്ടിനോടു പറഞ്ഞു. ഉഷയും കയററം നിർത്തി.

''ചിലര് പറയുന്നു, ഞാൻ പാർട്ടിയുടെ അച്ചടക്കം ലംഘിച്ച് പാർട്ടിയെ ഒററിക്കൊടുക്കുകയായിരുന്നുവെന്ന്. മററുള്ളവരെ അതിനു പ്രേരിപ്പിച്ചുവെന്നും ആരോപണമുണ്ട്. മായയോട് നിങ്ങൾ സംസാരിച്ചതും ഏകദേശം അതേ രൂപത്തിലാണ്. അങ്ങനെയാണെങ്കിൽ പാർട്ടിയിൽ എനിക്കു സ്ഥാനമില്ല. എന്നാൽ ഞാൻ ആവേശംകൊണ്ട് അങ്ങനെ ചെയ്തുപോയതാണെന്നും ഇപ്പോൾ അതിൽ ലജ്ജിക്കുന്നുവെന്നുമുള്ള തെററിദ്ധാരണകൾ പരത്താനാഗ്രഹിക്കുന്നില്ല. ഞാൻ മററുള്ളവരെ വഴിതെററിക്കാൻ പ്രേരിപ്പിച്ചുവെന്നത് ഏതായാലും ശരിയല്ല. ഞാൻ മീററിംഗിൽവച്ചുതന്നെ പറഞ്ഞതാണ് ഇത്തരം അവസരവാദപരമായ തീരുമാനം അംഗങ്ങളെ ധർമ്മസങ്കടത്തിലാക്കുമെന്ന്. ചിലർ തീരുമാനത്തെ ധിക്കരിക്കുകയും ചെയ്യും. അതുതന്നെയാണ് സംഭവിച്ചതും. ഞാൻ പാർട്ടി അച്ചടക്കത്തെക്കാൾ പാർട്ടിക്ക് പ്രാധാന്യം നല്കി. പാർട്ടിയിൽ എന്റെ നടപടിയെ വിശദീകരിക്കേണ്ടത് ആവശ്യമാണെന്ന് ഞാൻ കരുതുന്നു. മറേറതെങ്കിലും പാർട്ടിയിൽ ചേരുകയെന്നത് എന്നെസംബന്ധിച്ചിടത്തോളം നടക്കാത്ത കാര്യമാണ്. ഭാവിയെക്കുറിച്ചുകൂടി എനിക്കു ചിന്തിക്കേണ്ടതുണ്ട്.''

പാഠകിനോട് സഹാനുഭൂതി പ്രകടിപ്പിക്കാനെന്നപോലെ ഉഷ ജനൽ തുറന്ന് ശൂന്യമായ തരിശുഭൂമിയിൽ ചന്ദ്രിക സൃഷ്ടിക്കുന്ന ഏതാനും നിഴലുകളെ വീക്ഷിച്ചുകൊണ്ടിരുന്നു.

''ഞാൻ പറഞ്ഞ വാക്കുകളിൽ എനിക്കു ഖേദമുണ്ട്. ഞാൻ നിങ്ങളോട് പൂർണ്ണമായി യോജിക്കുന്നു.'' സേട്ട് പറഞ്ഞു. ഭർത്താവിന്റെ ഉദാരതയിൽ ഉഷയുടെ ഹൃദയം കുളിർത്തു.

ലക്നോവിലിറങ്ങിയപ്പോൾ സേട്ട് പാഠകിനെ നിർബ്ബന്ധിച്ച് വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി.

പത്തുമണിക്ക് ഉഷ യൂണിവേഴ്സിററിയിലേക്കു പോയി. നാലുമണിക്കാണ് മടങ്ങിയത്. ശാസ്ത്രിയും ഗൗതമും പാഠകിനോട് സംസാരിക്കാൻ വന്ന കാര്യം സേട്ട് പറഞ്ഞു. അവരുടെ കൂടെ ആചാര്യ നരേന്ദ്രനാഥിന്റെ അടുത്തേക്കു പോയിരുന്നു. സംഭാഷണം നീണ്ടു നിന്നു. ഗൂഢതന്ത്രത്തിന്റെ വലയിൽപ്പെട്ട് പലതും അനുഭവിക്കേണ്ടി വന്നു. ഇനി സൂക്ഷിക്കണമെന്നാണ് ആചാര്യജിയുടെ അഭിപ്രായം. അച്ചടക്കത്തിന്റെ കൊടുങ്കാററ് പറഞ്ഞിളക്കേണ്ട കാര്യമില്ല. അച്ചടക്കം പാർട്ടിയുടെ ഉന്നമനത്തിനാണ്, പാർട്ടിയെ തകർക്കാനല്ല.

രണ്ടു നാളായപ്പോൾ ഗാന്ധിജി ഫരീദ് കോട്ടിലെ ഉപവാസം അവസാനിപ്പിച്ചതായി പത്രങ്ങളിൽ വാർത്ത വന്നു. ഇക്കാര്യത്തിൽ തന്റെ തീരുമാനം ശരിയായിരുന്നില്ലെന്നും ദൈവഹിതം മനസ്സിലാക്കുന്നതിൽ തനിക്ക് തെററുപററിയതിൽ ഖേദമുണ്ടെന്നുമുള്ള ഗാന്ധിജിയുടെ വിശദീകരണവുമുണ്ട് അതേ പത്രങ്ങളിൽ.

അന്നേദിവസം വൈകുന്നേരം നരേന്ദ്രനും റജ്ജയും ഹോസ്പിററൽ റോഡിൽ പോയിരുന്നു. അവർക്ക് തങ്ങളുടെ ക്ഷോഭം എങ്ങനെ പ്രകടിപ്പിക്കണമെന്നറിയില്ലായിരുന്നു. നരേന്ദ്രൻ പറഞ്ഞു— ''തന്റെ കാര്യം സാധിച്ചപ്പോൾ ഗാന്ധിജി ഉപവാസവും നിർത്തി. തെററ് ഏററുപറഞ്ഞുകൊണ്ട് യോഗിയാവുകയും ചെയ്തു. നിങ്ങളുടെ പാർട്ടിയും അതേ തെററ് ഏററുപറഞ്ഞുകൊണ്ട് ജനങ്ങളെ വഴിപിഴപ്പിച്ചതിന് മാപ്പു ചോദിക്കേണ്ടതാണ്.''

മകന്റെ പ്രാക്ടീസ് ഉറയ്ക്കാൻ വേണ്ടതൊക്കെ സേട്ട്ജി ചെയ്യുന്നുണ്ടായിരുന്നു. പരിചയസമ്പന്നനായ ഒരു ഡോക്ടറുടെ കമ്പൗണ്ടറെ കൂടുതൽ ശമ്പളം വാഗ്ദാനം ചെയ്ത് തട്ടിയെടുത്തു. മരുന്നു നല്കാൻ മാത്രമല്ല, രോഗികളെ ആകർഷിക്കുന്നതിലും കേമനായിരുന്നു ഇൽമദീൻ എന്ന കമ്പൗണ്ടർ. ഡിസ്പെൻസറിയിൽ മൂന്നു കപ്പാട്ടുകളിലായി നിത്യോപയോഗമുള്ള മരുന്നുകൾ അടുക്കിവച്ചിരിക്കുന്നു. പുറത്തൊരിടത്ത് എഴുതിവച്ചിട്ടുണ്ട്— ''പാവങ്ങളായ രോഗികളെ ഫീസില്ലാതെ പരിശോധിക്കുന്നതും മരുന്നു നല്കുന്നതുമാണ്.'' ഡോക്ടർ എഴുതിയ ഫീസ് വസൂലാക്കുമ്പോൾ സംഖ്യയുടെ വലിപ്പച്ചെറുപ്പത്തിനനുസരിച്ച് ഒന്നോ രണ്ടോ അണ ചേർത്താണ് കമ്പൗണ്ടർ വാങ്ങാറ്.

ത്രിപുരാസമ്മേളനത്തിനുശേഷം പാർട്ടിയിൽ ശൈഥില്യം കണ്ടുതുടങ്ങി. സ്വാമി സഹജാനന്ദിന്റെ നേതൃത്വത്തിൽ കർഷകരെ സംഘടിപ്പിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിച്ചു വരികയാണിപ്പോൾ. സേട്ടിനാണെങ്കിൽ പ്രാക്ടീസിൽ ശ്രദ്ധിക്കാൻ ഇപ്പോൾ വേണ്ടത്ര സമയം കിട്ടുന്നുണ്ട്. ഏപ്രിൽ–മേയ് ആയപ്പോഴേക്കും രാവിലെയും വൈകുന്നേരവുമായി ഇരുപത്–ഇരുപത്തഞ്ച് രോഗികൾ എന്ന കണക്കിൽ വന്നുതുടങ്ങി. അധികം വാങ്ങുന്ന വകയിൽ കമ്പൗണ്ടർ ആറേഴുരൂപ സമ്പാദിക്കുന്നുണ്ട്.

അമറിന്റെയും ഉഷയുടെയും കല്യാണം നിശ്ചയിച്ചതുമുതൽ നരേന്ദ്രൻ അമറിനെ തന്റെ വണ്ടിയിൽ വൈകുന്നേരം സേവാശ്രമത്തിലേക്കു കൊണ്ടുപോകുമായിരുന്നു. അമറിനെയും ഉഷയെയും വല്ലേടത്തേക്കും ചുററാൻ കൊണ്ടുപോവുകയും ചെയ്യാറുണ്ട്.

അമറും ഉഷയും ആശുപത്രി ബംഗ്ളാവിൽ താമസം തുടങ്ങിയതോടെ നരേന്ദ്രൻ പതിവായി സന്ദർശിച്ചു തുടങ്ങി. കളിയും തമാശയും പറഞ്ഞ് ഉഷയെ രസിപ്പിക്കുമായിരുന്നു. നരേന്ദ്രന്റെ വ്യക്തിത്വവും പെരുമാററവും ആകർഷകമായിരുന്നു. ഭർത്താവിന്റെ ജ്യേഷ്ഠനെപ്പോലെയും യൂണിവേഴ്സിററിയിലെ അദ്ധ്യാപകനെപ്പോലെയുമായിരുന്നു, ഉഷയ്ക്ക് നരേന്ദ്രൻ. എന്നാൽ അല്പം നാണം.





ഫെബ്രുവരി അവസാനം. കല്യാണം കഴിഞ്ഞ് ഒരുമാസം പൂർത്തിയാകുന്നേയുള്ളു. നരേന്ദ്രൻ സന്ധ്യാനേരത്ത് വന്നു. റജ്ജയുമുണ്ടായിരുന്നു. ഉഷ പരാതിപ്പെട്ടു— ''ഇങ്ങോട്ട് ഒരിച്ചപോലും വരുന്നില്ല. ഇദ്ദേഹം ഇന്ന് അബദ്ധത്തിൽ വന്നുപെട്ടുപോയതാണ്.''

''അദ്ദേഹം ബന്ധുവീടു സന്ദർശിച്ചുകൊണ്ടേ ഇരിക്കേണ്ടതാണല്ലോ. വിവരമറിഞ്ഞിട്ടുണ്ടാവില്ല.'' നരേന്ദ്രൻ തമാശയാക്കി.

''വിവരമറിയാഞ്ഞിട്ടല്ല. ബന്ധുക്കളുടെ എണ്ണം കൂടിക്കൂടി വരികയല്ലേ?'' ഉഷയുടെ നാണം വിട്ടുമാറി.

ഏപ്രിൽ അവസാനവാരമായപ്പോഴേക്കും ഉഷയുടെ രണ്ടുപേപ്പർ മാത്രമേ ബാക്കിയുണ്ടായിരുന്നുള്ളു. സന്ധ്യാനേരത്ത് മുറിയിലിരുന്ന് വായിക്കുകയായിരുന്നു. ശബ്ദം കേട്ട് പുറത്തേക്കെത്തിനോക്കി. നരേന്ദ്രൻ വന്നിരിക്കുന്നു. കൂടെ ഡോക്ടറുമുണ്ട്. ഉഷ പുസ്തകം തുറന്നപടി വച്ചിട്ട് പുറത്തു വന്നു.

''നിങ്ങള് വായിച്ചോളൂ. സമയം കളയേണ്ട. ഞങ്ങൾ വെളിയിലിരിക്കാം.'' നരേന്ദ്രൻ പറഞ്ഞു.

''രണ്ടരമണിക്കിരുന്നതാണ്. കുറച്ച് ക്ഷീണം തീർന്നിട്ടാവാം.'' ഉഷ പരമുവിനോടു ചായയുണ്ടാക്കാൻ പറഞ്ഞു.

''എന്തൊരു ചൂട്! ഉച്ചയ്ക്ക് പരീക്ഷാ സൂപ്പർവിഷൻ കഴിഞ്ഞു വന്നിട്ട് നാലുമണിവരെ ഉറങ്ങി.'' സേട്ടിന്റെ നേരെ തിരിഞ്ഞു ചോദിച്ചു— ''നിങ്ങളെന്തു ചെയ്യുകയായിരുന്നു?''

''സദർ ബസാറിൽ പോയിരുന്നു.''

''നട്ടുച്ചയ്ക്കോ?'' നരേന്ദ്രൻ വിസ്മയം പ്രകടിപ്പിച്ചു— ''വൈശാഖമാസത്തെ നട്ടുച്ചയ്ക്ക് കഴുതകൾ മേയും. മനുഷ്യന് ഉറങ്ങാനുള്ള സമയമാണത്.''

''പകലുറങ്ങുന്നത് മൂങ്ങകളല്ലേ?'' സേട്ടും വിട്ടില്ല.

നരേന്ദ്രൻ പുഞ്ചിരിച്ചുകൊണ്ട് ഉഷയുടെ നേരെ നോക്കി.

''പിന്നെ ആരെങ്കിലും പകലുറങ്ങോ?'' ഉഷയുടെ ചോദ്യം. ഹെർ മാസ്റേറഴ്സ് വോയ്സ്.'' നരേന്ദ്രൻ കളിയാക്കി.

''ഇവിടെ മാസ്റ്ററും വേലക്കാരനുമൊന്നുമില്ല.'' സേട്ട് എതിർത്തു— ''അങ്ങനെ വല്ലതും നിങ്ങളിവിടെ കാണാറുണ്ടോ?''

നരേന്ദ്രൻ ഉഷയുടെ നേരെ തിരിഞ്ഞു— ''ഇവനെ രാജുനെന്നല്ലേ വിളിക്കുന്നത്? നിങ്ങൾക്കതു നിഷേധിക്കാനൊക്കുമോ?''

''അതെ...'' ഉഷ മറുപടി പറയാൻ തുടങ്ങുമ്പോഴേക്കും ആശുപത്രിയിലെ മണി മുഴങ്ങി. സേട്ട് ധൃതിയിൽ എഴുന്നേററുപോയി. സംഭാഷണം മുഴുവനാകാതെ നിന്നുപോയി.

രണ്ടുമിനിട്ടിൽ അമർ തിരിച്ചുവന്നു. ''എനിക്ക് രോഗിയെ നോക്കാൻ പോകണം.'' നരേന്ദ്രനോടു പറഞ്ഞു— ''നിങ്ങളിരിക്കൂ. ഞാൻ ഉടനെ തിരിച്ചുവരാം.''

''ഞാനും പുറപ്പെടുന്നു.'' നരേന്ദ്രൻ പറഞ്ഞു. ''നിങ്ങൾ വായിച്ചോളൂ'' ഉഷയോടായിപ്പറഞ്ഞു.

സേട്ട് തിരിച്ചുവരാൻ ഒരുമണിക്കൂറിലേറെയെടുത്തു. തിരിച്ചുവന്നപ്പോൾ ഉഷ വരാന്തയിൽ ചിന്താധീനയായിരിക്കുന്നതാണു കണ്ടത്. സേട്ട് ചുമലിൽ തട്ടിക്കൊണ്ടു പറഞ്ഞു— ''അകത്തുചെന്ന് കട്ടിലിൽ കിടക്ക്...''

ഉഷയെ അകത്തേക്കാനയിച്ചുകൊണ്ട് അമർ പറഞ്ഞു— ''നരേന്ദ്രന്റെ നാവല്പം നീളുന്നുണ്ട്. നമ്മളിവിടെ യജമാനനും വേലക്കാരിയും പോലെയാണോ? നീയെങ്ങനെ അയാളുടെ ചോദ്യത്തിന് എസ് മൂളിയത്?''

''അതിന് നിങ്ങൾ മുഴുവൻ കേട്ടില്ലല്ലോ. ഞാൻ മുഴുവൻ പറഞ്ഞതുമില്ല... നിങ്ങളെന്റെ യജമാനൻതന്നെ, ഞാൻ നിങ്ങളുടെ ദാസിയും. അതിൽ ആർക്കെന്താണു കാര്യം?''

''നിനക്ക് അയാളെ അറിയില്ല.'' സേട്ട് ഉഷയെ മനസ്സിലാക്കിക്കാൻ ശ്രമിച്ചു— ''അയാളുടെ പരിഹാസത്തിന്റെ പരിവേഷം പെൺകുട്ടികളെ പാട്ടിലാക്കാനുള്ള അടവുകളാണ്. പെൺപിള്ളേർക്ക് വിശ്വസിക്കാൻ പററിയ ആളല്ല, അയാൾ. വാദമുഖങ്ങളും തമാശയും പറഞ്ഞു പെമ്പിള്ളേരെ ആകർഷിക്കുന്നതിൽ സമർത്ഥനാണയാൾ. തഞ്ചം കിട്ടിയാൽ കൈവയ്ക്കാനും മടിക്കില്ല. വളരെ ഗുണങ്ങളുള്ള ആളാണ്. കൂട്ടത്തിൽ ഈ ദൗർബല്യവും.''

''ഞാൻ നിങ്ങളുടെ ജ്യേഷ്ഠനെപ്പോലെ കണക്കാക്കിയാണ് ബഹുമാനിച്ചിരുന്നത്. ഇതുവരെ എനിക്ക് മറിച്ചൊന്നും തോന്നീട്ടുമില്ല. തമാശ പറയാറുണ്ട്, എന്നാൽ അതിരുകടന്നതായി തോന്നീട്ടില്ല. അങ്ങനെ കണ്ടാൽ പിന്നെ അദ്ധ്യാപകനെന്നൊന്നും നോക്കില്ല. ചൂലെടുക്കും.''

''നിനക്ക് മുന്നറിയിപ്പു നല്കിയെന്നു മാത്രം.'' അമർ പറഞ്ഞു— ''എനിക്കയാളെ ചെറുപ്പംതൊട്ടേ അറിയാം...'' പിന്നെ ചെറുപ്പംതൊട്ടുള്ള ചില സംഭവങ്ങളും പറഞ്ഞുകേൾപ്പിച്ചു.

''മതി, അയാളുടെ കഥ പറഞ്ഞത്.'' ഉഷ അമറിന്റെ നെഞ്ചത്ത് തലചായ്ച്ചുകൊണ്ടു പറഞ്ഞു— ''നമ്മൾ രണ്ടുപേരുടെ ഇടയ്ക്ക് മൂന്നാമതൊരാൾക്ക് സ്ഥാനമില്ല.

ത്രിപുരാസമ്മേളനത്തിൽ പാസാക്കിയ പ്രമേയംമൂലം പുതിയ പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ട സുഭാസ് ചന്ദ്രബോസിനുള്ള നിർദ്ദേശമിതായിരുന്നു— രണ്ടുമാസത്തിനകം ഗാന്ധിജിയുടെ പൂർണ്ണ സമ്മതത്തോടുകൂടിയ ഒരു പ്രവർത്തകസമിതിയെ തിരഞ്ഞെടുക്കണം. ഗാന്ധിജിയുടെ അനുമതിയെന്നാൽ അദ്ദേഹം പറഞ്ഞത് അക്ഷരംപ്രതി അനുസരിക്കുകയെന്നർത്ഥം. ബോസ് വിഷമത്തിലായി.

മേയ് അവസാനത്തോടെ കോൺഗ്രസ് ഡെലിഗേററ്സിന്റെ ഒരു യോഗം കല്ക്കത്തയിൽ വിളിച്ചുകൂട്ടി. ഇടതുപക്ഷ ചിന്താഗതിക്കാർ കല്ക്കത്തയ്ക്കു പോകുന്നതിൽ അർത്ഥമില്ലെന്നു കണ്ടു. ത്രിപുരാനിർദ്ദേശം പ്രാവർത്തികമാക്കാത്തതിന്റെ പേരിൽ ബോസിനെ അദ്ധ്യക്ഷസ്ഥാനത്തുനിന്നും പുറത്താക്കി. പകരം പരമ ഗാന്ധിഭക്തനായ രാജേന്ദ്രപ്രസാദിനെ അദ്ധ്യക്ഷനാക്കുകയും ചെയ്തു. യു.പിയിൽ സോഷ്യലിസ്ററ് കോൺഗ്രസ്സുകാർ തൊഴിലാളികളിലും കൃഷിക്കാരിലും ശ്രദ്ധ പതിപ്പിക്കുകയായിരുന്നു. ഇതിനുവേണ്ടി പാഠക് കിഴക്കൻ ജില്ലകളിലേക്കു പോയി.

യൂണിവേഴ്സിററിയിൽ മദ്ധ്യവേനൽ അവധിയായിരുന്നു. ഒരു സുഹൃത്തിനോടൊപ്പം നരേന്ദ്രൻ മസൂരിയിലേക്കു പോയിരുന്നു. നരേന്ദ്രന്റെയും പാഠകിന്റെയും അഭാവത്തിൽ ചർച്ചയ്ക്കു ചൂടില്ലായിരുന്നു. റജ്ജു ഒരുദിവസം അമിതിനെ പെങ്ങളുടെ അടുത്തേക്ക് വലിച്ചുകൊണ്ടു വന്നു. ഇൻറർ പരീക്ഷ കഴിഞ്ഞ ഒഴിവിലായിരുന്നു അവൻ. അതിൽപ്പിന്നെ ഇടയ്ക്കിടെ ചേച്ചിയെ സന്ദർശിച്ചുകൊണ്ടിരുന്നു. റജ്ജയുടെയും തിവാരിയുടെയും ഇമാലിന്റെയും പ്രഭാവത്തിൽപ്പെട്ട് ഒരുറച്ച കമ്മ്യൂണിസ്ററായിത്തീർന്നിരിക്കുന്നു, അവനിപ്പോൾ. ഇപ്പോൾ അവന് ക്ളാസ് വാറിലും മാർക്സ്വാദ ചർച്ചയിലും മാത്രമേ താല്പര്യമുള്ളു. ശൂന്യത ഒഴിവാക്കാൻ ഉഷ പലപ്പോഴും അമിതിനെ പിടിച്ചുനിർത്തും.

ഉഷയുടെ സന്തുഷ്ടജീവിതത്തിൽ രണ്ടു

വിഷമങ്ങൾ അനുഭവപ്പെട്ടിരുന്നു. ഹരിഭായി ആശുപത്രിയിൽനിന്നും ഉഷയെ വീട്ടിലേക്കു കൊണ്ടുവന്നപ്പോൾ പഠിപ്പും വിവരവുമുള്ളവളും രാഷ്ട്രീയത്തിൽ പിടിപാടുള്ളവളും ഏതാനും ദിവസത്തേക്കുള്ള അതിഥിയുമാണെന്ന പേരിൽ ഗൗരി സ്നേഹാദരപൂർവ്വം പരിചരിച്ചു. തൻെറ ഒരേയൊരു പെങ്ങളെന്നപോലെയായിരുന്നു, സേട്ടിന് ഗൗരി. അവളുടെ പഠിത്തത്തെയും ആരോഗ്യകാര്യങ്ങളെയും കുറിച്ച് വേണ്ടത്ര ശ്രദ്ധിച്ചിരുന്നു. എന്നാൽ ഉഷ വന്നതോടെ ശ്രദ്ധയെല്ലാം അങ്ങോട്ടു തിരിയുന്നതായി ഗൗരി മനസ്സിലാക്കി. തന്മൂലം അവൾക്കൊരു മനംമടുപ്പ്. ഒരാഴ്ച കഴിഞ്ഞപ്പോഴല്ലേ അറിയുന്നത്, അമർ അവളെ കല്യാണം കഴിക്കാൻ പോകുന്നുവെന്ന്. അതോടെ ഗൗരിയുടെ ഭാവം മാറി.

ഗൗരിക്ക് ഉഷയുടെ ക്രിസ്തീയസ്വഭാവം പിടിക്കാതായി. ഹരിഭായി സ്ത്രീകൾക്ക് കുളിക്കാനായി പൈപ്പിനരികിൽ ആളുയരത്തിൽ നാലുപുറവും മതിൽ കെട്ടിയുയർത്തിയിരുന്നു. ഏടത്തിയും ഗൗരിയും തുണിയുടുത്തേ കുളിക്കാറുള്ളു. കുളിയും അലക്കും ഒന്നിച്ചു കഴിയും. ഉഷയ്ക്ക് ഉടുത്തുകുളിക്കുന്ന ശീലമില്ലായിരുന്നു. "ശിവ ശിവാ! നാണമില്ലല്ലോ ഇവൾക്ക് നഗ്നയായി കുളിക്കാൻ!" ഗൗരി ആശ്ചര്യപ്പെടും. കുളിച്ചിട്ട് നേരത്തേ ഉടുത്ത ഉടുപ്പുതന്നെ ധരിക്കും! കൈ കഴുകാതെ പാത്രങ്ങളെടുക്കും! എന്തു തൊട്ടാലും കൈ കഴുകാൻ സോപ്പു വേണം! ആണുങ്ങളോട് കളിയും ചിരിയും! തലയിൽ സാരിത്തുമ്പു പോലുമിടില്ല!

വീട്ടിൽനിന്നോടിവന്ന ക്രിസ്ത്യാനിയല്ലേ ഇവൾ? ഇത്രയും വലിയ കുടുംബത്തിൽ പിറന്ന അമർഭായിക്ക് ഇവളെയേ കിട്ടിയുള്ളു കല്യാണം കഴിക്കാൻ! പഠിപ്പും വിവരവുമൊക്കെ ഉണ്ടാകാം. തറവാടിത്തവുംകൂടി വേണ്ടേ? ഇരുപത്-ഇരുപത്തിരണ്ടു വയസ്സു കാണും. നല്ലവളാണെങ്കിൽ ഇതുവരെ വീട്ടിൽ ഒഴിയുമായിരുന്നോ? പാവം, നല്ലവനായ അമർഭായി എല്ലാവരെയും നല്ലവരായിക്കരുതുന്നു. അവളുടെ വലയിൽ വീണുപോയി! എന്നാൽ ചേട്ടനെങ്ങനെ ഇവളെ ഇങ്ങോട്ടെഴുന്നള്ളിച്ചു കൊണ്ടുവന്നുവെന്നറിയുന്നില്ല. അമർഭായിയുടെ അച്ഛൻ സമ്മതിക്കാൻ പോകുന്നില്ല. എന്നാൽ അമറിൻെറ അച്ഛൻെറ എതിർപ്പും കെട്ടടങ്ങിയെന്നറിഞ്ഞപ്പോൾ ഗൗരിയുടെ വായ അടഞ്ഞു. എന്നാൽ അവളുടെ സമീപനത്തിൽ മാററം വന്നില്ല.

അമറും ഉഷയും തമ്മിലുള്ള കല്യാണം കഴിഞ്ഞു. സഹോദരിയെപ്പോലുള്ള ഗൗരിക്ക് അവരുടെ സൗകര്യങ്ങൾ നോക്കേണ്ട ഉത്തരവാദിത്വമുണ്ട്. നോർമ്മൽ സ്ക്കൂളിൽനിന്ന് വരുന്നവഴിക്ക് അങ്ങോട്ടു കയറും. വിവരങ്ങളന്വേഷിക്കും. പരമുവിന് വേണ്ട നിർദ്ദേശങ്ങൾ നല്കും. പരീക്ഷ കഴിഞ്ഞപ്പോൾ ഒഴിവുകിട്ടി. രാവിലെയോ വൈകുന്നേരമോ അമറിനെ കാണാൻ ചെല്ലും. അമറിനെ അനുകരിച്ചു കൊണ്ട് ഉഷയും ഗൗരിയെ ചേച്ചിയെന്നു വിളിച്ചുവന്നു. എന്നാൽ അവരുടെ മനസ്സിൽ അസൂയയുള്ളതായി പെരുമാററത്തിൽനിന്നു മനസ്സിലാക്കിയിരുന്നു. ഗൗരി അമറിനോട് ആത്മീയതയോടെ പെരുമാറിയിരുന്നു. പെരുമാററത്തിലുള്ള ഈ അന്തരം ഉഷ ഒരിക്കൽ അമറിൻെറ ശ്രദ്ധയിൽപ്പെടുത്തി. അമർ ഗൗനിച്ചതേയില്ല. "അവർ നിന്നെയെന്തിനു വെറുക്കണം? അതു നിൻെറ തെററിദ്ധാരണയാണ്." അമർ പറഞ്ഞു.

അമർ ഉഷയോട് നേരത്തേ പറഞ്ഞിരുന്നു, നമ്മുടെ ഈ ബന്ധം അച്ഛൻ അശേഷം ഇഷ്ടപ്പെടില്ലെന്ന്. തൻെറ മാതാപിതാക്കൾക്കും ഇതിൽ എതിർപ്പുണ്ടെന്ന കാര്യം അവൾക്കറിയുകയും ചെയ്യാം. എത്രയെല്ലാം എതിർപ്പുകളുണ്ടായിരുന്നിട്ടും സ്വന്തം വിവേകത്തിലും വകതിരിവിലും വിശ്വസിച്ച് ഇറങ്ങിത്തിരിച്ചവളാണവൾ. അമ്മാവനിൽനിന്ന് ആത്മീയതയും അടുപ്പവും അവൾ ആശിച്ചിട്ടേയില്ല. ആദ്യമൊക്കെ സേട്ട് അങ്ങോട്ട് പോകാറേയില്ലായിരുന്നു. അമർ അങ്ങോട്ടു പോകാറായിരുന്നു പതിവ്. എന്നാൽ അച്ഛൻെറ സ്നേഹം അടങ്ങിനിന്നില്ല. വേലക്കാരൻ അരിയും ഗോതമ്പും പച്ചക്കറികളും എത്തിച്ചു തുടങ്ങി. വളരെ ചുരുങ്ങിയ സാധനങ്ങളേ പരമുവിന് മാർക്കററിൽനിന്നും വാങ്ങേണ്ടി വരാറുള്ളു.

പിന്നെപ്പിന്നെ സേട്ട് മകൻെറ പ്രാക്ടീസ് നേരിൽക്കാണാൻ രാവിലെയോ വൈകിട്ടോ വരാൻ തുടങ്ങി. വന്നാൽ പരമുവിനെ ഉച്ചത്തിൽ വിളിക്കും. പിന്നെ ഇൽമദീനിയെയും. വരാന്തയിൽ നാലഞ്ചുമിനിട്ട് ഉലാത്തിയിട്ട് സ്ഥിതിഗതികൾ മനസ്സിലാക്കും. എന്നാൽ മരുമകൾ ഉണ്ടോ ഇല്ലയോ എന്നുപോലും അന്വേഷിക്കാറില്ല. അകത്തേക്ക് എത്തിനോക്കാറുമില്ല.

ഉഷയ്ക്ക് ധർമ്മസങ്കടം. അമ്മാവൻെറ സമീപനത്തിലുള്ള മാററം ഉഷ ശ്രദ്ധിക്കാതിരുന്നില്ല. ഒരുദിവസം അമറിനോട് അഭിപ്രായമാരാഞ്ഞു— "അച്ഛൻ വന്നാൽ ഞാൻ വെളിയിൽച്ചെന്ന് വന്ദിക്കട്ടെ?"

അമർ അഭിപ്രായമറിയിച്ചു— "നീ പറയുന്നതു ശരിയാണ്. എന്നാൽ അദ്ദേഹത്തിന് അദ്ദേഹത്തിൻേറതായ രീതികളും നിലപാടുകളുമുണ്ട്. ഒരിക്കൽ പരീക്ഷിച്ചുനോക്കുന്നതിൽ തെററില്ല." എന്നാൽ ഉഷയ്ക്ക് അതിനുള്ള ധൈര്യവും ഉത്സാഹവും ഉണ്ടായില്ല.

(തുടരും)







ഡോ: ഫ്രാൻസിസ് സേവ്യർ ഡോ: ജേക്കബ് വി. ചീരൻ

# കറുത്ത ക്രൂരതയ്ക്ക് ആനയോളം വലിപ്പം



സ്വാതന്ത്ര്യം നഷ്ടപ്പെടാത്തവർ

അപരാഹ്നസൂര്യൻ, ഇലപൊഴിച്ചു സന്യസിക്കുന്ന വൃക്ഷശിഖരങ്ങൾക്കിടയിലൂടെ ചക്രവാളച്ചെരിവിറങ്ങുമ്പോൾ 'മുതുമലയി'ലെ ആനപ്പന്തിയിലെ ഗണപതി കോവിലിൽ പൂജ. അത്താഴത്തിനു മുന്നോടിയായി രണ്ടു കുട്ടിയാനകൾ ഗണപതി കോവിലിനെ വലംവച്ചു. കുഞ്ഞിത്തുമ്പിയിൽ ഇറുകെ പിടിച്ച ഓട്ടുമണിയുടെ കിലുക്കം. പിന്നാലെ നടക്കുന്ന ആനക്കുട്ടി തുമ്പിക്കൈ ചെവിയിലേക്കു നീട്ടിപ്പിടിച്ചു നടന്നു. കോവിലിനെ വലംവച്ചു ദീപം തൊഴുതു നടയിറങ്ങുന്ന ആനകളെ കാണാൻ ആൾക്കൂട്ടം. ചന്ദനക്കുറിയണിഞ്ഞ് തുമ്പിക്കൈ പൊക്കി വന്ദിക്കുമ്പോഴും, ഓട്ടുമണി കിലുക്കി ചെവിപിടിച്ചു നടക്കുമ്പോഴും, കോവിലിൻെറ ഭിത്തിയിൽ ചാരിവച്ചിരിക്കുന്ന കറുത്തുതിളങ്ങുന്ന വടിയിൽ അവർ ഒളികണ്ണിട്ടുനോക്കി! "നോക്കൂ, മിഴികൾ ആർദ്രമാക്കി ഭക്തികിനിയുന്ന നോട്ടം"! കാഴ്ചക്കാരിലാരോ മൊഴിഞ്ഞു. പൂജ കഴിഞ്ഞാൽ വായിലെത്തുന്ന 'കരിപ്പെട്ടി'ക്കട്ടയുടെ മധുരം കിനിയുന്ന ഓർമ്മയുമായവർ നടയിറങ്ങി. ചുററും പൊതിയുന്ന സന്ദർശകരുടെ ക്യാമറാക്കണ്ണുകളുടെ തിളക്കം. തുമ്പി ഉയർത്തി കുസൃതിക്കൊരുങ്ങിയ ആനക്കുട്ടിയുടെ ചന്തിയിൽ പതിഞ്ഞമർന്നു നീറിപ്പിടിക്കുന്ന ഒരടി! കുട്ടൻ നിലവിളിച്ചോ? ഉള്ളൊന്നു കാളി. ആനപ്പന്തിയിൽ അമ്മ ഉപേക്ഷിച്ചു എന്നു പറയപ്പെടുന്ന (?) അഞ്ചുമാസക്കാരൻ കുഞ്ഞു പദ്മനാഭൻ കുഞ്ഞുതുമ്പി എൻെറ ശരീരത്തിലുരസുമ്പോഴും എൻെറ ഉള്ളു വിതുമ്പുകയായിരുന്നു കുട്ടാ....നിൻെറയൊരു വിധി! വലിയ കൂടിൻെറ കനത്ത തേക്കിൻകഴകളിൽ മുഖം പൂഴ്ത്തിനിന്ന് അങ്ങങ്ങു ദൂരെ കാണുന്ന കാടിൻെറ ഇരുളിൽ അമ്മ വിളിക്കുമ്പോൾ..... എന്തോ? എന്നു വിളികേൾക്കാനാവാതെ..... ഇനി.

> കേരളത്തിലെ കാട്ടാന സംഖ്യ കഴിഞ്ഞ അഞ്ചുവർഷം കൊണ്ട് പെരുകിയെന്ന് അധികാരികൾ പറയുന്നു. പ്രശസ്ത വന്യജീവി ഫോട്ടോഗ്രാഫർ ഹനുമന്തറാവു കഴിഞ്ഞ ദിനമൊരു സത്യം പറഞ്ഞു: തേക്കടിയിൽ കൊമ്പനാനകളെ കാണാനില്ലാതാകുന്നത്രെ!

നമ്മുടെ വനനിരകളിൽ വിഹരിക്കുന്ന ആനക്കൂട്ടങ്ങളെക്കുറിച്ചേറെ നാം കേൾക്കാറുണ്ട്. കാട്ടിൽ യഥേഷ്ടം നടക്കുന്ന ഇവരെ ചതിക്കുഴിയിലാക്കി, പിടിച്ചുമെരുക്കി, നമ്മുടെ ദൈവങ്ങളേപ്പേറാനും, നേതാക്കന്മാരെ വരവേൽക്കാനും ഉപയോഗിച്ചിരുന്ന പതിവ് ആനിപിടുത്തം നിരോധിച്ചതോടെ നിലയ്ക്കുമെന്നു പ്രതീക്ഷിച്ചിരുന്നവർക്ക് നിരാശയായിരുന്നു ഫലം. നമ്മുടെ നാട്ടാനകളും, ബീഹാറി എന്ന ചെല്ലപ്പേരിൽ ഇവിടെ എത്തുന്ന ആനകളും ഒക്കെ യാന്ത്രികയുഗത്തിൽ പേറുന്ന വീഡനങ്ങളെക്കുറിച്ച് ഒരൽപ്പം. നമുക്ക് നാട്ടാനകളെയെല്ലാം നാളെ പ്രഭാതത്തിൽ കാട്ടിലേക്കു മടക്കാം എന്നു പറയുവാനല്ലിത്. നമുക്കല്പം ദയ കാട്ടാം. നമ്മുടെ ഉത്സവങ്ങളിൽ ദൈവങ്ങളെ പേറുന്നവർക്ക്, നേതാക്കന്മാരെ മാലയിട്ടു സ്വീകരിക്കുന്നവർക്ക്, ടൂറിസത്തിൻെറ പൂർണ്ണപോസ്റ്ററുകളിൽ മുത്തുക്കുടയും ചൂടി വിദേശനാണ്യം നേടിത്തരുന്നവർക്ക്, കാട്ടിലെ തടി വലിച്ചു വലയുന്നവർക്ക്, നമ്മുടെ പ്രിയപ്പെട്ട ആനകൾക്ക് അൽപ്പംകൂടി പരിഗണന നൽകിക്കൂടെ?

ആനകൾ കാട്ടിൽ കൂട്ടമായി ജീവിക്കുന്നവരാണ്. സഹകരിച്ച് കളിച്ചുതിമർത്ത്, വഴക്കടിച്ച്, പിണങ്ങി മാറിനടന്ന് ഒക്കെ ജീവിക്കുന്ന ഒരു കൂട്ടുകുടുംബം. അവിടെനിന്നടർത്തി മാററി ഏകാന്തതയിൽ ഭൂമിയിലെ ഏററം ക്രൂരനായ മൃഗത്തിനൊപ്പം കഴിയാൻ വിധിക്കപ്പെടുന്ന നാട്ടാനകൾ അനുഭവിക്കുന്ന ക്ലേശം. അതുതന്നെ വലിയൊരു ക്രൂരതയാണ്. ആനക്കൂട്ടങ്ങളെ കാട്ടിൽ നിരീക്ഷിച്ചാൽ അറിയാം

നവ എത്രമാത്രം സ്നേഹത്തോടെ ജീവിക്കു ന്നവരെന്ന്! ആശയ വിനിമയത്തിന് അവരുടേതായ ഭാഷയുണ്ട്. കളിക്കാൻ കൂട്ടുണ്ട്, വലഞ്ഞാൽ ശുശ്രൂഷയുണ്ട്. കൂട്ടത്തിലെ 'തലൈവി'യെ അനുസരിച്ച് ജീവിക്കുന്ന ആന നാട്ടിലെത്തി ഒരു മുനിയെപ്പോലെ മുനിഞ്ഞു കൂടുവാൻ താൽപ്പര്യപ്പെടുകയില്ല. തൻെറ കൂട്ടുകാരോടുള്ള അതേ ബന്ധം തൻെറ പാപ്പനോടു സ്ഥാപിക്കുകയാണ് ആന ചെയ്യുക. ആനയോടൊപ്പം ഉണ്ടുറങ്ങി വളർന്ന പഴയകാല പാപ്പാന്മാർക്ക് ഇതു സാധിച്ചിട്ടുണ്ടാവും. ഇന്ന്.....പ്രശ്നങ്ങൾ ഏറെയാണ്. കൊടിയും, നിറവും, സർവ്വീസ് ചട്ടങ്ങളും, 'ട്രാൻസ്ഫർ നോംസും' ഒക്കെയുള്ള ഇവിടെ പാപ്പാൻ വേഷം കെട്ടി ആനയ്ക്കരികിലെത്തി ജോലിനോക്കുന്നയാളുമായി എങ്ങനെ ആന മൈത്രിയും, ആശയവിനിമയവും നടത്തും? ആനയ്ക്കൊട്ട് സർവ്വീസ് ചട്ടവും പിടിയുണ്ടാവില്ല!





ബീഹാറി ആനകളുടെ കാര്യമാണ് ഇതിലൊക്കെ കഷ്ടം. പരിശീലനകാലത്തെ ഭാഷ വേറെ. ഒന്നും മനസ്സിലാകാതെ പാപ്പാനെ മിഴിച്ചുനോക്കിയുള്ള നിൽപ്പും. ചിതറിവീഴുന്ന അടിയുടെ പുളച്ചിലിൽ മനസ്സിലാകുന്ന വേദനയുടെ ഭാഷ ഉയർത്തുന്ന നിസ്സഹായതയും പേറി. പാവം ബീഹാറി! കേരളത്തിലെത്തിയാൽ ഭക്ഷണം വേറെ, പരിപാലനവിദ്യകൾ വേറെ, പണിയുള്ള കാലത്ത് പൊരിവെയിലിൽ അറഞ്ഞുള്ള പണിയും. വലിയ ശരീരത്തിനു താങ്ങാവുന്നതിലേറെ പിരിമുറുക്കത്തിനിതിലുപരി എന്തുവേണം.

നാട്ടാനകൾ തൻെറ പാപ്പനെ അറിഞ്ഞ്, സ്നേഹിച്ച് അനുസരിക്കുന്നു. കൂടിവന്നാൽ രണ്ടുപേരെ അനുസരിക്കാറുമുണ്ട്. ഇടയ്ക്കിടെ മാറുന്ന ഇന്നത്തെ പാപ്പാൻ ആനയോടൊപ്പം കഴിയുന്ന കാലവും പരിമിതമാണ്. മാറിമാറിക്കിട്ടുന്ന ആനകളെ വിവിധതരം ഉപദ്രവങ്ങളിലൂടെ 'ചട്ടം അടിച്ച്' കീഴടക്കുന്നു. ചുരുങ്ങിയ സമയംകൊണ്ട് കീഴടക്കുന്നതാണ് ഇന്നത്തെ പാപ്പാൻെറ കഴിവ്. പരിശീലന രീതികളിലും ഇത്തരം പ്രവണതയേറി വരുന്നു. 'സ്നേഹ ചട്ടം' എന്ന വാക്കു മിഥ്യയാവുന്നു. അതെങ്ങനെ? നമുക്കു നമ്മോടുതന്നെ സ്നേഹമില്ലാതാവുകയാണല്ലോ! തെക്കൻ കേരളത്തിൽ ഒരു മുസ്ലിം വനിത 'ചട്ടക്കാരി' ആയതു വായിച്ചിട്ടുണ്ടാവും. ആന അവരെ ഏറെ സ്നേഹിച്ചത്രേ? ആനക്കൂട്ടങ്ങളെ നയിക്കുന്നതു പിടിയാന ആണല്ലോ. ഈ സ്ത്രീ ആനയ്ക്ക് ഒരമ്മയായി. പക്ഷേ, ആനയോടൊപ്പം ദൈവങ്ങളുടെ ആലയത്തിൽ കയറാൻ മുസ്ലിം ആയതിനാൽ അവർക്കു വിലക്ക്! പൂരം! തൊഴിൽ ഇല്ലാതാവുക 'ആനക്കാര്യം' തന്നെയല്ലെ. ആ ബന്ധം അതോടെ അവസാനിച്ചത്രേ!

തൃശ്ശൂരിനടുത്ത് അടുത്തിടെ ബസ്സിടിച്ചു വീണ ആന. പത്രത്താളുകളിലൊക്കെ പടം. "കഷ്ടായി അല്ലേ?" കുത്തി നിറച്ച് ചീറിപ്പറക്കുന്ന ബസ്സിൽ ആരുടേയോ സ്വരം. 'വളയം' വീശിയൊടിച്ച് ഡ്രൈവിംഗ് സീററിൽ തിരിഞ്ഞിരുന്ന ചെറുപ്പക്കാരൻെറ മറുപടി. "ആളെ ഇടിച്ചു ചത്താൽ കുഴപ്പമൊന്നും പററില്ല അൽപ്പം കാശിറക്കിയാൽ മതി, ആനയാ[illegible]കൊണ്ട് ഓടിച്ചവന് പുലിവാലാകും നാശം" മുഴുങ്ങുന്ന ചിരി. ക്രൂരമായ ഒരു സത്യം. നിങ്ങൾ നടുങ്ങിയോ? നടുങ്ങാൻ മാത്രം എന്തുണ്ട്?

വൈകാരികമായ തലത്തിൽ കാണുന്നതിനെക്കാൾ ശാസ്ത്രീയ കാഴ്ചപ്പാടിലൂടെ നാട്ടാനയുടെ പരിപാലനത്തെ കാണുകയാണ് ബുദ്ധി. കാരണം ആനയെക്കുറിച്ച് ആനയോളം പത്രങ്ങൾ എഴുതിയിട്ടും അനങ്ങേണ്ട 'വെള്ളാനകൾ' ഉറച്ചുതന്നെ നിൽക്കുന്നു. ഒരു കമ്മീഷൻ, ചർച്ച, ഒരു സെമിനാർ അതുമല്ലെങ്കിൽ ഒരു 'വർക്കുഷോപ്പ്'. മോക്ഷം കിട്ടാൻ ഇതിലേറെ എന്തുവേണം?

മൃഗപരിശീലകർ ആദ്യം പഠിക്കുന്നൊരു കാര്യമുണ്ട്. പരിശീലിപ്പിക്കുന്ന മൃഗത്തെ വടിയെടുത്തടിച്ചു പഠിപ്പിക്കരുതെന്ന്. കുതിരയ്ക്കും, നായ്ക്കും ഒക്കെ ഇങ്ങനെ തന്നെ. നമ്മുടെ കൊച്ചു ക്ളാസ്സുകളിൽ പണ്ടുണ്ടായിരുന്ന ചൂരൽപോലും അപ്രത്യക്ഷമായിരിക്കുന്ന ഇക്കാലത്ത് ആനപ്പരിശീലനത്തിന് 'ആന വടി'തന്നെ വേണം. പഴയകാല ആനക്കാർ പറയും "ആയിരം ഓങ്ങൽ അര അടി" എന്ന് ഓൾഡ് ഈസ് ഗോൾഡ് ധരയ്ക്കാണല്ലോ! മനുഷ്യരുടെ പെരുമാററത്തിലും, ശിക്ഷയിലും, സമചിത്തതയും പക്വതയും, മൃഗങ്ങളുടെ സ്നേഹവും വിശ്വാസവും ആർജ്ജിക്കുവാൻ ആവശ്യമാണ്. അനുഭവസമ്പന്നരായ പാപ്പാന്മാരുടെ കുറവ്, ക്ഷമയും ബുദ്ധിയും ആവശ്യമായ മൃഗശിക്ഷകരുടെ കുറവ്, അവ പഠിച്ചുമനസ്സിലാക്കി പഠിപ്പിക്കുവാനുള്ള സന്നദ്ധക്കുറവ്, ഇവയൊക്കെയാണ് ഇന്നിൻെറ പ്രശ്നങ്ങൾ. ആഫ്രിക്കയിൽ ആനപ്പരിശീലനത്തിന് 'ആന സ്കൂൾ' ഉണ്ടത്രെ!

ആനകളുടെ ശരീരപ്രത്യേകതകളെക്കുറിച്ചറിഞ്ഞാൽ ഇന്നത്തെ ആന പരിപാലനം ക്രൂരത നിറഞ്ഞതാണെന്നു മനസ്സിലാക്കാം. കറുമ്പനാനയ്ക്ക് കൊടുംവെയിലിൽ ചൂടധികമാണ്. പ്രകൃതി പക്ഷേ, പ്രതിവിധി നൽകിയിട്ടുണ്ട്. ചെവിയാട്ടിയാൽ മുറംപോലെയുള്ള ചെവിയിലെ ധമിനികളിൽ നിറയുന്ന രക്തം തണുപ്പിച്ച് ശരീരതാപം നിയന്ത്രിക്കുന്നവരാണ് ആനകൾ. പൂരപ്പറമ്പിൽ പാഞ്ചാരി മേളം കേട്ട് ചെവി താളത്തിൽ ആട്ടുന്ന ആനയാണല്ലോ നമ്മുടെ കൗതുകം! ചൂടു നിറഞ്ഞ ഒരു കപ്പു ചായ ചിലർ 'സോസറിൽ' ഒഴിച്ച് ചൂടാററും പോലെ ആനച്ചെവിയിലൂടെ പരന്നൊഴുകുന്ന രക്തം തണുക്കുന്നു. 'ആനയ്ക്ക് വിയർപ്പ് ഉള്ളിലാണ്' എന്നു പറയാറുണ്ടല്ലോ. സ്വേദ ഗ്രന്ഥികൾ കുറവ്. കാട്ടിലാണെങ്കിൽ നീരാട്ടും, പാംസു സ്നാനവും ചൂടു കുറയ്ക്കും. ശരീരതാപം 36.5$^{\circ}$ സെൽഷ്യസും. ഈ ഘടകങ്ങളെല്ലാം ചൂടിനെ താങ്ങാനുള്ള കഴിവു കുറവിനെയാണ് കാട്ടുന്നത്. നമ്മുടെ ആഘോഷാനുഷ്ഠാനങ്ങളിൽ ചുട്ടുരുകുന്ന 'ടാർ' റോഡിൽ നട്ടുച്ചയ്ക്കു നിൽക്കേണ്ടി വരുന്ന ആനകൾ ആരുടെ പാവത്തിനു പരിഹാരമനുഷ്ഠിക്കുകയാണാവോ?

ആനയുടെ പരന്ന പാദം മൃദുലമാണ്. അതിലൂടെ കയറുന്ന തിളച്ച ചൂടും, കറുത്ത മേനിയിൽ മുകളിൽനിന്നു വന്നു പൊതിയുന്ന വേനൽ ചൂടും പിന്നെ അനങ്ങാതെ ചെണ്ടത്താളം മുറുകി മയങ്ങുവോളം ഉള്ള നിൽപ്പും. നമ്മുടെ ഇത്തരം ക്രൂരതയ്ക്കെതിരെയാണ് ബോധവൽക്കരണം നടത്തേണ്ടത്. നട്ടുച്ച ഒഴിവാക്കി ആനയെ ഇറക്കിക്കൂടെ? ദേശീയ പാതയിലൂടെ ആനനടയുമായി ഗ്രാമീണോത്സവം നീങ്ങിയാലല്ലേ ഒരു ഗാംഭീര്യം ഉള്ളൂ. ആനയും പിരിവും, വാഹനം തടയലും ഒക്കെ ഇല്ലാതെ എന്താഘോഷം! നമ്മുടെ കാരണവന്മാർ കുളമ്പുള്ള പണിക്കാളകൾക്കുപോലും 'ലാടം' നിർമ്മിച്ചിരുന്ന നാടാണിത്. ആനയ്ക്കും ഒരു 'ഷൂസോ' പാദകവചമോ മറേറാ? ഒരു സെമിനാറിനും, പഞ്ചനക്ഷത്ര ചർച്ചയ്ക്കും ഉള്ള നല്ലൊരു 'കോപ്പാവും' ഇത്! പണിയെടുക്കുന്ന കറുത്ത പോത്തുകളോട് അൽപ്പം ദയ കർഷകർ കാട്ടാറുണ്ട്..! വെള്ളത്തിൽ കിടത്തുക, ചൂടുസമയത്ത് പണിക്കിറക്കാതിരിക്കുക എന്നിങ്ങനെ. പക്ഷേ.....ആന. അതൊക്കെ 'ആനക്കാര്യം' എന്നാവും.

ഉത്സവാഘോഷബാഹുല്യമാണ് മറെറാരു പ്രശ്നം. ആനയ്ക്കും പാപ്പാനും വിശ്രമമില്ലാത്ത കാലം. ആനയെപ്പോററുന്നതു മുതലാവണ്ടേ?

ഇന്നു പാലക്കാട്ടാണെങ്കിൽ നാളെ തൃശ്ശൂരിൽ, പിന്നെ പട്ടാമ്പിയിൽ അവിടുന്ന് എറണാകുളത്തിനും. മീനച്ചൂടിൽ നടയാനേ നട! ആനയും പാപ്പാനും ക്ഷീണവും, അരിശവും കലിയും. പാപ്പാൻ പ്രതികരിക്കും, നടപ്പിന്നിടയിൽ ആനയ്ക്കു രണ്ടു പിട. മദകാലത്തും, രോഗകാലത്തും ഒക്കെ ആഘോഷം വന്നാൽ ആന കുലുങ്ങി നടന്നേ പററൂ. കുംഭയും കുലുക്കി മുമ്പേ നടക്കുന്ന സംഘാടകർക്ക് ആനയെന്ന മേനി! ആന ആരോടു പറയും? സംഘടനയും, സംഖ്യാബലവും കുറവല്ലേ? പുറത്തു പേറുന്ന ദൈവങ്ങൾ പോലും കനിയുന്നില്ല. ദൈവങ്ങളെപ്പേറിയാൽ തലയെടുപ്പുവേണമല്ലോ. തല പൊങ്ങാൻ താടിയിൽ കുത്ത്. തല! താഴ്ത്താനേ ആവുന്നില്ല. ഹായ്.....എന്തു സുഖം!!

'തീററയ്ക്കു പാതി തൊട' എന്ന് ആനയെ അറിയുന്ന പഴമക്കാർ. ആന നിന്നിട്ടുവേണ്ടേ തുടയ്ക്കുവാൻ. വേഷം അഴിച്ചിട്ടുവേണ്ടേ ആരോഗ്യം പോകാൻ സഹ്യൻെറ പുത്രന് ഇതിലുപരി എന്തുവേണം? തീററയും ബഹുകേമം. 'പട്ട' പാപ്പാനുമാത്രമായുള്ള സാധനമാകുന്നു. ഘ്രാണശക്തി വളരെയധികം ഉള്ളതിനാൽ ആന 'പട്ട'യുടെ ഗന്ധം തിരിച്ചറിയുന്നു. 'പട്ട'യിൽ മുങ്ങിയ പാപ്പാൻ അടുത്തെത്തിയാലുണ്ടാകാവുന്ന ഭവിഷ്യത്ത് അനുഭവിച്ചിട്ടുള്ളതിനാൽ നേരിയ ചാരായ ഗന്ധം പോലും ആനയെ പ്രകോപിപ്പിക്കാം. "ആനയ്ക്കു 'പട്ട' കിട്ടാത്തതിൻെറ ഇളക്കം നോക്കണേ"! കാണികൾ നമ്മൾ മൊഴിയുന്നു. അറഞ്ഞു ചിരിക്കുന്നു.

ഏതോ ഒരു ദുഃഖവെള്ളിയാഴ്ച വെള്ളൂരി നടുത്ത് പിടഞ്ഞുവീണു മരിച്ച ഒരു പീഢാനുഭവയാത്രയുടെ കഥയാവാം പറയുന്നത്. വടക്കാഞ്ചേരി മൃഗാശുപത്രിക്കു മുമ്പിൽ തളർന്നുവീണ ആന തുടർച്ചയായ എഴുന്നെള്ളിപ്പിനുശേഷം മടങ്ങുകയായിരുന്നു. 'ഗ്ലൂക്കോസ്' കുത്തിവച്ച് ക്ഷീണമകന്ന ഉടൻ മൃഗഡോക്ടറന്മാരെ അടക്കം ഉപേക്ഷിച്ച് ആന വലിഞ്ഞ് ഓടിയത്രേ! നിർജ്ജലീകരണവും, മലബന്ധവും, കാലിലെ പരുക്കുകളും, തീററക്കുറവും, വിശ്രമരഹിതമായ പണിയെടുക്കലും ഒക്കെ എന്ന് അവസാനിക്കുമോ? ആവോ? ചികിത്സകൾപോലും എഴുന്നെള്ളിപ്പിനിടയിൽ നൽകുന്ന കാലം! വിഘ്നേശ്വരനും നമ്മുടെ ആനകളെ രക്ഷിക്കാനാവില്ലേ? ആനയെ മൂന്നു നാലു മണിക്കൂർ നടത്താം. വിശ്രമം



അമ്മയും കുഞ്ഞും

കൊടുക്കണം. മണിക്കൂറിൽ നാലഞ്ചു കിലോമീറ്റർ നടക്കാം. പ്രഭാതത്തിലും, സന്ധ്യയ്ക്കുമുള്ള നടത്തം അവയ്ക്ക് സുഖകരമാവും. രാത്രിയിൽ നടപ്പ് വെളിച്ചമില്ലാതപകടകരമാവും. തൃശ്ശൂർ പാലക്കാട് ദേശീയ പാതയിൽ ഒരുദിവസം 60–70 കിലോമീററർ പിന്നിടുന്ന ഗജവീരന്മാരെ കാണുമ്പോൾ ഈ വാക്കുകളൊക്കെ പാഴ്വാക്കുകളാവും. "തേവരുടെ ആന വലിയെടാ വലി" എന്നും പൂർവ്വികർ നമുക്ക് പറഞ്ഞുതന്നിട്ടുണ്ടല്ലോ.

ഞങ്ങൾ ആനയോട്ടത്തിനെതിരെ കൊടി പിടിച്ച്, അലറിവിളിച്ച്, പത്രാധിപർക്ക് കത്തുകളെഴുതി പ്രതിഷേധിച്ചില്ലേ?....ഉവ്വ്. ആന ഓടുന്നതുകണ്ടിരുന്നോ? എത്ര ദൂരമാണവിടെ ഓടുക. ഏറിയാൽ 70 അല്ലെങ്കിൽ 80 മീറ്റർ. വേഗമോ ഏതാണ്ട് 'ഓടി നടക്കു'ന്ന മട്ടിൽ. യൗവ്വനക്കാരല്ലേ ഓടുന്നത്. കാട്ടിൽ മദിച്ചു രസിച്ച് ഓടുന്നതായി കേട്ടിട്ടുണ്ടോ? വയനാട്ടിൽ നിന്ന് മുതുമലയിലേക്കും, അവിടെനിന്ന് ബന്ദിപുരേക്കും ഒക്കെ നീങ്ങുന്നവരാണി കൂട്ടർ. നമുക്ക് അടിസ്ഥാന സൗകര്യങ്ങൾ നാട്ടാനകൾക്ക് നൽകാം. അതാണല്ലോ അത്യാവശ്യം!

മദകാലം നിർബന്ധ ബ്രഹ്മചര്യത്തിൻെറ ശിക്ഷയാണെന്നു കരുതുന്നവരേറെയുണ്ട്. കാട്ടാനയ്ക്കും മദമ്പാടുണ്ട്.! ആഫ്രിക്കൻ ആനകളിലും മദകാലമുണ്ട്. നമ്മുടെ ആനകളിൽ, കൊമ്പനുമാത്രമേ മദമിളകാറുള്ളൂ. കേരളത്തിലുള്ള 478 ഓളം ആനകളിൽ 95 ശതമാനവും കൊമ്പന്മാരായതിനാൽ നാട്ടാനകളിൽ മദമിളകുന്ന വാർത്ത സർവ്വസാധാരണമാകുന്നു. ഈ കാലഘട്ടത്തിൽ ശാസ്ത്രീയ പരിചരണം ആനകൾക്കു ലഭിച്ചേ പററൂ. മദകാലത്തെ ശ്രദ്ധക്കുറവ് ആനാരോഗ്യത്തിലേക്കു നയിക്കുന്നു. മയക്കുവെടി പ്രചാരണത്തിലായതോടെ മദകാലവികൃതികൾ കേരളത്തിൽ നന്നേ കുറഞ്ഞിരിക്കുകയാണ്. മയക്കുവെടി വലിയൊരു ക്രൂരതയല്ലേ? 'വെടി' എന്ന വാക്കിൻെറ കാഠിന്യം ഒഴിച്ചുനിർത്തിയാൽ ഇത് വെറും മയക്കുമരുന്നു കുത്തിവയ്പാണ്. ആനയ്ക്കടുത്തുപോവാതെ കുത്തുന്നു എന്നേയുള്ളൂ. നമ്മുടെ ഓപ്പറേഷൻ തിയേറ്ററിലെ ബോധം കെടുത്തൽ പോലെയുള്ള പ്രക്രിയ. ഓപ്പറേഷനുവേണ്ടി മയക്കുന്നതു ക്രൂരതയെങ്കിൽ മയക്കുവെടിയും ക്രൂരത തന്നെ. അസംഖ്യം ജീവൻ രക്ഷിച്ച, മദിച്ചു പാഞ്ഞ ഒട്ടേറെ ആനകളെ ബന്ധിച്ച മയക്കുവെടിയും ഒട്ടേറെ കോലാഹലങ്ങൾ ഉയർത്തിയിട്ടുണ്ട്. ശൂലവും, കത്തിയും, കാരക്കോലും, ഇലക്ട്രിക് ഷോക്ക് ഉയർത്തുന്ന കുന്തവും, തോട്ടിയും ഒക്കെപ്പോലെയായി മയക്കുവെടിയും!

ഭാരതത്തിൽ പണ്ടുപണ്ട് ആനകളെ നിഹനിച്ചിരുന്നവർക്ക് വധശിക്ഷ നടപ്പാക്കിയിരുന്നു. ഇന്ന് ആനകളുടെ സംഖ്യവർദ്ധിച്ചിട്ടില്ലേ? 'ഉണ്ട്'. അങ്ങ് ആസാമിൽ ഗജസംഖ്യപെരുകിപ്പെരുകി നാട്ടുകാർക്ക് ശല്യമായി, പാർലമെൻറിൽപ്പോലും 'ആന ബഹളം' നടന്നിട്ട് അധികകാലമായില്ല. കേരളത്തിലെ കാട്ടാന സംഖ്യ കഴിഞ്ഞ അഞ്ചുവർഷംകൊണ്ടു പെരുകിയെന്ന് അധികാരികൾ പറയുന്നു. പ്രശസ്ത വന്യജീവി ഫോട്ടോഗ്രാഫർ ഹനുമന്തറാവു കഴിഞ്ഞ ദിനമൊരു സത്യം പറഞ്ഞു. തേക്കടിയിൽ കൊമ്പനാനകളെ കാണാനില്ലാതാകുന്നത്രേ! ഔദ്യോഗിക കണക്കുകളെ നമുക്കു വിശ്വസിക്കാം. കാട്ടിൽ ആന പെരുകിയാൽ അവ നാട്ടിലിറങ്ങണമല്ലോ, അപ്പോൾ നമുക്കു പഴയ 'വാരിക്കുഴി'കൾ നന്നാക്കി കാത്തിരിക്കാം. വരാനിരിക്കുന്ന നാട്ടാനക്കൂട്ടങ്ങൾക്കു ചിട്ടക്രമങ്ങൾ ഒരുക്കാം. ഇപ്പോൾ ഉള്ളവയെ സൗകര്യപൂർവ്വം വിസ്മരിക്കാം! ആനപ്പകയുടെ ഒട്ടേറെ നിറം പിടിപ്പിച്ച കഥകൾ നമ്മിലെ മൃഗതൃഷ്ണയ്ക്കു അനിവാര്യമാണല്ലോ!



# പുതിയ പുസ്തകങ്ങൾ




## ജീവിത സന്ധ്യയിൽ നിന്ന്

**തി**രുവനന്തപുരത്തിനടുത്തെ പാച്ചല്ലൂർ എന്ന ഗ്രാമത്തിൽ ജനിച്ച് ദേശീയതലത്തിലേക്ക് വളർന്നു സംഭവബഹുലമായ ജീവിതം നയിച്ച ഡോ. രത്നമയീദേവിയുടെ ആത്മകഥ. ഗാന്ധിജിയുടെ അടുത്ത ശിഷ്യ, വാർസയിലെ അന്തേവാസിനി, സ്വാതന്ത്ര്യസമരത്തിലെ പോരാട്ടം, സാഹിത്യജീവിതം, യാഥാസ്ഥിതികമൂല്യങ്ങളോടുള്ള വെല്ലുവിളികൾ, ബ്രിട്ടീഷ് ഗയാനയിൽ ഇന്ത്യയുടെ സാംസ്കാരിക പ്രതിനിധി എല്ലാം കൂടിയാകുമ്പോൾ ആദർശാത്മകമായ ജീവിതത്തിന് ലഭിച്ച ഒരു ഐതിഹാസികതയാകുന്നു രത്നമയീ ദേവിയുടെ ജീവിതം. മാസങ്ങൾക്കു മുമ്പ് ഡൽഹിയിൽ ദിവംഗതയായ ഈ മഹതിയുടെ ശിഷ്യഗണങ്ങൾ ഇന്ത്യയിൽ മാത്രമല്ല ലോകത്തെല്ലായിടത്തുമുണ്ട്. ഈ ഗ്രന്ഥത്തിനു ഡോ. ശൂരനാട് കുഞ്ഞൻപിളള എഴുതിയ അവതാരിക ഇങ്ങനെ ആരംഭിക്കുന്നു: ''മഹത്തായ ഒരു ഇതിഹാസത്തിനു നമോവാകം അർപ്പിക്കുന്ന മനോഭാവത്തോടെയാണ് ശ്രീമതി രത്നമയീദേവിയുടെ ആത്മകഥാരൂപമായ 'ജീവിതസന്ധ്യയിൽ നിന്ന്' എന്ന വിശിഷ്ട ഗ്രന്ഥത്തെ ഞാൻ സ്വാഗതം ചെയ്യുന്നത്. ഇന്ന് സംസ്കാരശോഭ പ്രസരിപ്പിക്കുന്ന ഭാരതീയ മഹിളാമണികളിൽ അതിപ്രശസ്തയാണ് ഈ മഹതി. ഇവർ കേരളത്തിന്റെ അഭിമാനവുമാണ്....'' അവതാരിക ഇങ്ങനെ അവസാനിപ്പിക്കുന്നു: ''ഈ 'ജീവിതസന്ധ്യയിൽ' മലയാ


രത്നമയീദേവി

ളത്തിനഭിമാനം കൊള്ളാവുന്ന ഒരു കൃതി ഞാൻ കാണുന്നു. ശ്രീമതിക്കും ഈ നല്ല കൃതിക്കും സർവ്വവിജയവും ആശംസിക്കുകയും ചെയ്യുന്നു.''

ജീവിതസന്ധ്യയിൽ നിന്ന്
ഗ്രന്ഥ: ഡോ. രത്നമയീദേവി
വിതരണം: 'ശരത്', വഴുതക്കാട്
തിരുവനന്തപുരം-14 വില: 32 രൂ.




## കവാടങ്ങൾ ക്കരികിൽ

**പി**.ഏ. ഉത്തമന്റെ പതിനാല് കഥകൾ. കഥയിലേക്ക് ഈ കഥകൾ വായനക്കാരെ അടുപ്പിക്കുന്നു. ദുർഗ്രഹത ഇതുവരെയും ഒരു മതമായി സ്വീകരിച്ചിട്ടുമില്ല. ഭേദപ്പെട്ട ഈ കഥാകാരൻ കഥാസാഹിത്യത്തിന്റെ ഒന്നാംപടിയിൽ നിൽക്കുന്നു. രണ്ടാംപടിയും മൂന്നാം പടിയും ഇനിയും കയറേണ്ടതുണ്ട്.

കവാടങ്ങൾക്കരികിൽ
ഗ്രന്ഥ: പി.ഏ. ഉത്തമൻ
പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം
വില: 11 രൂപ 50 പൈസ

## രക്ഷകന്റെ വരവ്

**ബി**. ഉണ്ണിക്കൃഷ്ണന്റെ അമ്പതു കവിതകളുടെ സമാഹാരം ''രക്ഷകന്റെ വരവിൽ കാതോർത്തു നില്ക്കുന്ന ഒരു കാലഘട്ടത്തിന്റെ കവിയാണ് '' ശ്രീ ബി. ഉണ്ണിക്കൃഷ്ണൻ എന്ന് അവതാരികയിൽ ഒ.എൻ.വി.രേഖപ്പെടുത്തുന്നു. ഈ കവി പഴഞ്ചനുമല്ല അത്യാധുനികനുമല്ല. പൂർവ്വസ്മൃതികളിൽ നിന്നാർജ്ജിച്ച താളബോധം കൊണ്ടും ശില്പബോധം കൊണ്ടും ധന്യനാണ് എന്നുകൂടി ഒ.എൻ.വി. നിരീക്ഷിക്കുന്നുണ്ട്. ഇത് ഈ കവിതകളെ സംബന്ധിക്കുന്ന യാഥാർത്ഥ്യവുമാണ്. വഴിവിട്ട തന്ത്രങ്ങളൊന്നും ഈ കവിക്കില്ല. കേരളീയതയുടെ




മണവും നിറവും ഗുണവും ഈ കവിയിൽ നിന്നകന്നിട്ടുമില്ല. പുതിയ നിരൂപകർ ഈ കവിയെ നോക്കി ഹരം കൊള്ളുന്നില്ലെങ്കിലും ഇവിടെയുമുണ്ട് കവിത.

രക്ഷകന്റെ വരവ്
ഗ്രന്ഥ: ബി. ഉണ്ണിക്കൃഷ്ണൻ
പ്രസാ: ഡി.സി.ബുക്ക്സ്
വില: 20 രൂപ.

## കോൺഗ്രസ് രാഷ്ട്രീയവും ഇന്ത്യൻ അവസ്ഥയും

( 9 -ാം പേജിൽ നിന്നും തുടർച്ച)

മായ നിക്കരാഗ്വേയിൽ 1930-ൽ അധികാരത്തിലെത്തിയ സോമോസ എന്ന ഏകാധിപതിയുടെ കുടുംബത്തിന് ഒരു പണവുമില്ലായിരുന്നു. എന്നാൽ 1979-ലെത്തുന്നമ്പോൾ സോമോസയുടെ പുത്രന്റെ മാത്രം സ്വകാര്യ സമ്പാദ്യം 1.5 ബില്യൺ ഡോളറായിരുന്നു. ഇതുപോലെയാണ് പ്രത്യേകിച്ച് യാതൊരു സാമ്പത്തിക ശേഷിയുമില്ലാതെ മുപ്പതുകളിലും നാല്പതുകളിലും (അന്ന് എല്ലാവരും 'സ്വാതന്ത്ര്യസമര സേനാനി'കളായിരുന്നു) പൊതുപ്രവർത്തന രംഗത്തിറങ്ങിയവർ ഇന്ന്, ലക്ഷക്കണക്കിനു രൂപ വിലവരുന്ന മണിമന്ദിരങ്ങളുടെ ഉടമകളായി, ഇപ്പോഴും, നേതാക്കളായി, ജനസേവനം നടത്തുന്നത്. നമ്മുടെ കൊച്ചു കേരളത്തിൽപ്പോലും, ഇതിന്റെ ഉദാഹരണങ്ങൾ അനവധിയുണ്ടല്ലോ. സോമോസ തികഞ്ഞ ഏകാധിപത്യത്തിലൂടെയായിരുന്നു ഇത് നേടിയതെങ്കിൽ, ഇവിടെ ജനാധിപത്യത്തിന്റെ പേരിലാണെന്നു മാത്രം. നമ്മുടെ അധികാര രാഷ്ട്രീയത്തിലെ ജീർണ്ണതയുടെ ആഴത്തെ ഇത് ഒന്നുകൂടി വെളിപ്പെടുത്തുന്നുവെന്നുമാത്രം.

അധികാര വ്യവസ്ഥയിലും, കോൺഗ്രസ്സിലുമുണ്ടായിട്ടുള്ള ഈ ജീർണ്ണതയിൽനിന്നും പുറത്തുവരിക—സമകാലീന ഇന്ത്യനവസ്ഥ ആവശ്യപ്പെടുന്ന രാഷ്ട്രീയം ഇതാണ്. ഇതിനു നേതൃത്വം നൽകാൻ നാഥനില്ലാതായ കോൺഗ്രസ്സിനു കഴിയുമോ? രാജീവ്ഗാന്ധിയുടെ ഭൗതികാവശിഷ്ടം സംസ്കരിക്കുന്നതിനു മുമ്പുതന്നെ സോണിയാ ഗാന്ധിയെ കോൺഗ്രസ് പ്രസിഡൻറായി ''ഏകകണ്ഠമായി '' തിരഞ്ഞെടുത്ത, പ്രവർത്തക സമിതിയിൽ നിന്നും, ഇത്തരമൊരു രാഷ്ട്രീയ വെല്ലുവിളി ഏറ്റെടുക്കാനുള്ള കഴിവ് പ്രതീക്ഷിക്കുന്നത്, വൃഥാവിലാണ്.

കോൺഗ്രസ്സിന്റെ നിലനില്പുതന്നെ സംശയത്തിലാക്കുന്ന വിധത്തിൽ അതിനുള്ളിൽ ഒരു പ്രതിസന്ധി രൂപമെടുക്കുന്നതിന്റെ പശ്ചാത്തലമിതാണ്. ഏതായാലും, ഒരു കാര്യം തീർച്ചയാണ്. ഡൽഹിയിലെ അധികാര രാഷ്ട്രീയത്തിൽ, വരാനിരിക്കുന്ന നാളുകളിൽ, രൂപമെടുക്കാൻപോകുന്ന കൂടിച്ചേരലുകൾക്കും, പിളരലുകൾക്കും കോൺഗ്രസ് രാഷ്ട്രീയത്തിൽ നിലനില്ക്കുന്ന പ്രതിസന്ധിക്ക്. നിർണ്ണായക പങ്കു വഹിക്കാനുണ്ടാവും.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**സ**ഹിക്കാനാവാത്ത നാറ്റം മൂക്കിനെപ്പിളർന്നു തലച്ചോറിലേക്കു കയറിയപ്പോൾ ഞാൻ വീട്ടിന്റെ മുൻപിലുള്ള പാതയിലേക്ക് നോക്കി. നഗരസഭയുടെ ലോറിവന്നു നിൽക്കുകയാണ്. അതിന്റെ പിറകുവശത്തു കുന്നുകൂട്ടിയിട്ട ചപ്പുചവറുകളിൽ നിന്നാണ് ദുർഗ്ഗന്ധമുയരുന്നത്. അതിനെക്കാളേറെ നാറ്റമുണ്ട് പാതവക്കിൽ പല വീട്ടുകാർ കൊണ്ടിട്ട മലിന വസ്തുക്കൾക്കെന്നു മനസ്സിലായത് ലോറിയിൽനിന്ന് ചാടിയിറങ്ങിയ ആളുകൾ തകരനിർമ്മിതമായ ഉപകരണംകൊണ്ട് അത് കോരിക്കോരിയെടുത്തു ലോറിയിലേക്ക് ഇട്ടപ്പോഴാണ്. കുറെ നേരത്തേക്കുള്ള പ്രവർത്തനത്തിനുശേഷം അവർ പോയി. അതോടെ നാറ്റവും അവസാനിച്ചു. ഞാൻ ചാരുകസേരയിലേക്ക് മലർന്നു. വീണ്ടും പൂതിഗന്ധം. നഗരസഭയിലെ ജോലിക്കാർ വാരിക്കൊണ്ടുപോയ ഉച്ചരിത വസ്തുക്കളുടെ പരമാണുക്കൾ മുറിയിൽ തങ്ങിനിന്നാണോ ദുർഗ്ഗന്ധം വ്യാപിക്കുന്നത്? അല്ല. മേശപ്പുറത്തു കിടക്കുന്ന 'ന്യൂസ് വീക്ക്' വാരികയിൽനിന്നാണ് അതുദ്ഭവിക്കുന്നതെന്ന് ഞാൻ കണ്ടുപിടിച്ചു. വാരികയെടുത്തു പുറങ്ങൾ മറിച്ചു. മറിച്ച് മറിച്ച് ഇരുപത്തൊന്നാം പുറത്തെത്തിയപ്പോൾ സഹിക്കാനാവാത്ത ദുർഗ്ഗന്ധം. നോക്കി. ശ്രീമാൻ ഖുശ്വന്ത് സിംഗിന്റെ '*Was Churchil Right?*' എന്ന ലേഖനം അവിടെ അച്ചടിച്ചിരിക്കുന്നു. അതിൽനിന്നാണ് തീക്ഷ്ണതയാർന്ന പൂതിഗന്ധം ഉയരുന്നത്.

അതിദാരുണമാംവിധം വധിക്കപ്പെട്ട രാജീവ് ഗാന്ധിയെക്കുറിച്ചാണ് ഖുശ്വന്ത് സിംഗ് തൂലിക ഉന്തിയിരിക്കുന്നത്. വധിക്കപ്പെടുന്നയാൾ ആരുമാകട്ടെ. ശത്രുവായാൽപ്പോലും മനുഷ്യത്വമുള്ളവർ ദുഃഖിക്കും. വിശേഷിച്ചും സ്ഫോടനത്താൽ മുഖമാകെ ഇല്ലാതെയായി തലയോടിന്റെ പിറകുവശം മാത്രമുള്ള ഒരാൾ. അദ്ദേഹത്തിന്റെ രണ്ടു കൈയും ഇല്ല. ഞരമ്പുകൾ മാത്രം തൂങ്ങിക്കിടക്കുന്നു. അദ്ദേഹത്തോടൊപ്പം പലരും ശരീരങ്ങൾ ചിതറി മരിച്ചു. എന്നിട്ടും ഖുശ്വന്ത് സിംഗിന് സഹതാപാർദ്രമായ ഒരു വാക്കുപോലും പറയാനില്ല. ഇന്ത്യക്ക് സ്വാതന്ത്ര്യം കൊടുത്താൽ ''റാസ്കലുകളുടെയും റോഗു''കളുടെയും കൈയിൽ അധികാരം ചെല്ലുമെന്ന് പണ്ടു ചർച്ചിൽ പറഞ്ഞതു ശരിയായിവന്നിരിക്കുന്നുവെന്നാണ് അദ്ദേഹത്തിന് ലോക ജനതയെ ധരിപ്പിക്കാനുള്ളത്. അതിനുവേണ്ടി ഖുശ്വന്ത് സിംഗ്, നെഹ്റു തൊട്ടുള്ളവരെ നിന്ദിക്കുന്നു. ഇന്ദിരാഗാന്ധിയെ calculating cold blooded woman'' എന്ന് വിളിക്കുന്നു. ഈ ശകാരങ്ങളും അധിക്ഷേപങ്ങൾക്കുംശേഷം രാജീവ് ഗാന്ധിയിലേക്ക് വരുന്നു അദ്ദേഹം. യുദ്ധോപകരണങ്ങൾ നിർമ്മിക്കുന്ന വിദേശ കമ്പനികളിൽനിന്ന് കോഴ വാങ്ങിയതുകൊണ്ട് രാജീവ്ഗാന്ധിക്ക് അധികാരം നഷ്ടപ്പെട്ടു എന്ന് പറഞ്ഞുകൊണ്ട് ഖുശ്വന്ത് സിംഗ് തന്റെ മനുഷ്യത്വശൂന്യമായ ഉപാലംഭം അവസാനിപ്പിക്കുന്നു. ചർച്ചിൽ പറഞ്ഞതു ശരിയെന്ന് അദ്ദേഹം ധ്വനിപ്പിക്കുന്നു.

പലപ്പോഴും പറഞ്ഞിട്ടുള്ളത് ആവർത്തിക്കാൻ പ്രിയപ്പെട്ട വായനക്കാർ അനുമതിതരണം. ഞാൻ കോൺഗ്രസ് ഐഡിയോളജിയിൽ വിശ്വസിക്കുന്നവനല്ല. ഇന്ദിരാഗാന്ധിയുടെ ഭരണകാലത്തെ ക്രൂരതകൾ എന്നെ ഞെട്ടിച്ചു. രാജീവ്ഗാന്ധിയുടെ ഭരണകാലത്തെ അപ്രഗല്ഭതകൾ എനിക്ക് വെറുപ്പ് ഉണ്ടാക്കി. പക്ഷേ, മൃഗീയമായി അവർ വധിക്കപ്പെട്ടപ്പോൾ ഞാൻ എന്തെന്നില്ലാത്തവിധം ദുഃഖിച്ചു. ഇത് എന്റെ മാത്രം ദുഃഖമല്ല. ഭാരതത്തിലെ ജനങ്ങൾ കക്ഷിഭേദം മറന്ന് ആ വികാരത്തിന് വിധേയരായിരിക്കുന്നു. ഖുശ്വന്ത് സിംഗാകട്ടെ ദുഃഖിക്കുന്നില്ലെന്ന് മാത്രമല്ല, ക്രൂരമായ പ്രസ്താവനകൊണ്ടും വധത്തെ സംബന്ധിച്ച ക്രൂരതമമായ മൗനംകൊണ്ടും വധത്തെ ഒട്ടൊക്കെ നീതിമത്കരിക്കുകയാണ്. സംസ്കാരവും പരിഷ്കാരവും തകരുമ്പോൾ ധൈഷണിക ജീവിതം നയിക്കുന്നവർ ജനതയ്ക്ക് ആധ്യാത്മികമായ ഉണർവ് ജനിപ്പിക്കാൻവേണ്ടി പ്രവർത്തിക്കുകയാണ് വേണ്ടത്, എഴുതുകയാണ് വേണ്ടത്. ഖുശ്വന്ത് സിംഗിന് ആ ധൈഷണിക ജീവിതമില്ല, അദ്ദേഹം കുറെ നോവലുകളും ചെറുകഥകളും പടച്ചുവച്ചിട്ടുണ്ടെങ്കിലും ന്യൂസ് വിക്കിനും അതിന്റെ വായനക്കാരായ അമേരിക്കാക്കാർക്കും വേണ്ടി അദ്ദേഹം ഇന്ത്യയെയും അതിന്റെ നേതാക്കൻമാരെയും വില്ക്കുന്നു. ബഹുജനം ഈ ഖുശ്വന്ത് സിംഗിന്റെ ശരിയായ നിറം അറിയണം. കോർപൊറെയ്ഷൻ ജോലിക്കാർ ഉച്ചരിത വസ്തുക്കൾ കോരിയെടുത്തുകൊണ്ടു പോയപ്പോൾ നാറ്റം അവസാനിച്ചു. ഖുശ്വന്ത് സിംഗിന്റെ ലേഖനത്തിൽനിന്നുയരുന്ന ദുർഗ്ഗന്ധം ലോകാന്തരീക്ഷത്തിൽ ശാശ്വതമായി വ്യാപിച്ചു നില്ക്കുന്നു. ഭാരതീയരായ നമ്മളെങ്കിലും മൂക്ക് അടച്ച് പിടിക്കണം. നഗരസഭാജീവനക്കാരേ നിങ്ങളെ ഞാൻ ബഹുമാനിക്കുന്നു. നിങ്ങളെത്ര നല്ലവർ!


ഖുശ്വന്ത് സിംഗ്

ഇത്രയും എഴുതിക്കഴിഞ്ഞിട്ട് ഞാൻ പാതയ്ക്കപ്പുറമുള്ള വയലിലേക്ക് നോക്കുകയാണ്. ഒരു പോത്ത് പച്ചപ്പുൽത്തകിടിയിൽനിന്ന് ഒറ്റച്ചാട്ടം ചെളിനിറഞ്ഞ സ്ഥലത്തേക്ക്. കൊമ്പുകൾകൊണ്ട് അത് ചെളികുത്തിമറിക്കുന്നു. സ്വയം താഴ്ന്നുപോയിട്ടും അത് മറിഞ്ഞ് മറിഞ്ഞ് ആഹ്ളാദിക്കുന്നു. ചെളിയുടെ നാറ്റം അതിനെത്ര ഇഷ്ടം! പോത്ത് ഇങ്ങനെ ആഹ്ളാദിക്കുമ്പോൾ നമ്മൾ അതിനടുത്തു പോകരുത്. ഓടിവന്ന് ആ മൃഗം കുത്തും.

## കുത്തുന്നു.


ടി.എസ്.എൽയെറ്റ്

കുത്തുന്നതു പോത്തു മാത്രമല്ല, കഥാകാരൻമാരുമാണ്. മൃഗം കൊമ്പുകൾകൊണ്ട് കുത്തും. കഥയെഴുതുന്നവർ തൂലികകൊണ്ട് കുത്തിമുറിവേല്പിക്കും. അങ്ങനെ മുറിവേല്ക്കാൻ സന്നദ്ധതയുണ്ട് വായനക്കാർക്കെങ്കിൽ മാതൃഭൂമി ആഴ്ചപ്പതിപ്പിലെ 'പ്രഭാതതാളങ്ങൾ' എന്ന കഥ വായിക്കാം അവർക്ക്. തോക്കിന്റെ പാത്തികൊണ്ട് രാജീവ്ഗാന്ധിയുടെ തലയ്ക്കടിച്ച് അദ്ദേഹത്തെ കൊല്ലാൻ ശ്രമിച്ച ശ്രീലങ്കാഭടനെപ്പോലെ കഥയെഴുതിയ ശ്രീ. ശശി കലാരാഹിത്യത്തിന്റെ പാത്തികൊണ്ട് വായനക്കാരന്റെ തലയിൽ അടിക്കുന്നു. രാജീവ് അന്ന് രക്ഷപ്പെട്ടു. ഇന്ന് താനങ്ങനെ ചെയ്തല്ലോ എന്ന് വിചാരിച്ച് ഭടനു ദുഃഖം. (പത്രവാർത്ത) ശശിയുടെ താഡനമേറ്റ് വായനക്കാരൻ മരിക്കുന്നു. ശശി പശ്ചാത്തപിക്കാൻ ഇടയില്ല. ആ വികാരത്തിന്റെ ഒരു നേരിയ ചലനംപോലും മനസ്സിലുണ്ടെങ്കിൽ അതിനെ ഗ്രസിച്ചുകളയുന്ന മട്ടിൽ പ്രകാശമാർന്നു നില്ക്കുകയാണല്ലോ പേരും കഥയും അച്ചടിച്ചുകണ്ടതിലുള്ള അദ്ദേഹത്തിന്റെ ആഹ്ളാദാതിരേകം. ഭാര്യയുടെയും ഭർത്താവിന്റെയും ജീവിതവൈരസ്യമാണ് കഥയുടെ വിഷയം. കാലത്തെ ഗ്യാസ്തീർന്നു. മണ്ണെണ്ണ 'സ്റ്റോവ്'(stove) കത്തിച്ച് അവൾ ചപ്പാത്തിയുണ്ടാക്കിയപ്പോൾ അതിലാകെ മണ്ണെണ്ണയുടെ ചുവ. ചായയിലും അതുതന്നെ. ഭർത്താവ് പിണങ്ങി ഓഫീസിലേക്ക് പോകുന്നു. കണ്ണീരൊഴുക്കി നില്ക്കുന്ന അവളുടെ അടുത്ത് രണ്ടു മക്കളും വന്നുനില്ക്കുന്നു. കഥതീരുന്നു. കഥയെന്നത് ജീവിതത്തിന്റെ ഉപരിതലങ്ങളുടെ പുനരാവിഷ്കാരമല്ലെന്നും ആഖ്യാനം അവയുടെ അപ്പുറത്തുള്ള മറ്റൊരു ലോകത്തിലേക്ക് അനുവാചകനെ നയിക്കണമെന്നും ശശിക്ക് അറിഞ്ഞുകൂടാ. ഒരുത്തൻ കാറിടിച്ചു മരിച്ചു വീണാൽ അതിന്റെ യഥാർത്ഥമായ വർണ്ണനമോ ആലേഖനമോ കലയാവില്ല. മരണം എന്ന യാഥാർത്ഥ്യത്തിനുമപ്പുറത്തായി വേറെ സത്യങ്ങളുണ്ട്. ആദ്യത്തേതിനെ പ്രത്യക്ഷ സത്യമെന്നും രണ്ടാമത്തേതിനെ പരോക്ഷ സത്യമെന്നും പറയുന്നു. ഭാര്യയുടെയും ഭർത്താവിന്റെയും ശണ്ഠകൂടൽ പ്രത്യക്ഷ സത്യമാണ്. പക്ഷേ, ഭാവനകൊണ്ട് പരോക്ഷ സത്യത്തിലേക്ക് ചെന്നു വായനക്കാരന്റെ ജീവിതാവബോധത്തെ തീക്ഷ്ണതമമാക്കുമ്പോഴാണ് കലയുടെ ഉദയം. പരോക്ഷ സത്യം കലാസൃഷ്ടിയിൽനിന്ന് അകന്നുവർത്തിക്കുന്നു. കലാസൃഷ്ടിയിലൂടെ അതിലേക്ക് അനുവാചകരെ കൊണ്ടു ചെല്ലുന്നവനാണ് കലാകാരൻ. അല്ലാതെ ശശിയല്ല. അദ്ദേഹത്തെപ്പോലുള്ള മറ്റ് എഴുത്തുകാരല്ല.

* * * * *

ഒരു കൊച്ചു കവിത ഓർമ്മയിലെത്തുന്നു:

They were silent all three:  
*The host, The quest*  
And the white chrysanthemum

(അവർ മൂന്നുപേരും നിശ്ശബ്ദരായിരുന്നു: ആതിഥേയൻ, അതിഥി, വെളുത്ത ക്രിസാന്തമം പുഷ്പവും)

ഇതുവായിക്കുമ്പോൾ ആ നിശ്ശബ്ദതയ്ക്കുമപ്പുറത്തുള്ള ഒരു ലോകത്തു ഞാൻ എത്തുന്നു. ഇതാണ് കല.

**സംസ്കാരവും പരിഷ്കാരവും തകരുമ്പോൾ ധൈഷണിക ജീവിതം നയിക്കുന്നവർ ജനതയ്ക്ക് ആദ്ധ്യാത്മികമായ ഉണർവ് ജനിപ്പിക്കാൻവേണ്ടി പ്രവർത്തിക്കുകയാണ് വേണ്ടത്, എഴുതുകയാണ് വേണ്ടത്. ഖുശ്‌വന്ത് സിംഗിന് ആ ധൈഷണിക ജീവിതമില്ല, അദ്ദേഹം കുറെ നോവലുകളും ചെറുകഥകളും പടച്ചുവച്ചിട്ടുണ്ടെങ്കിലും ന്യൂസ് വീക്കിനും അതിന്റെ വായനക്കാരായ അമേരിക്കാക്കാർക്കുംവേണ്ടി അദ്ദേഹം ഇന്ത്യയെയും അതിന്റെ നേതാക്കൻമാരെയും വില്ക്കുന്നു.**

## ചോദ്യം ഉത്തരം

"ടി.എസ്. എലിയറ്റിനെക്കുറിച്ച് എന്താണ് നിങ്ങളുടെ അഭിപ്രായം?"

"നിങ്ങൾ എഴുതിയതുപോലെയാണോ അദ്ദേഹത്തിന്റെ പേര് എഴുതേണ്ടത്? എനിക്കറിഞ്ഞുകൂടാ. റ്റി.എസ്. എൽയെറ്റ് എന്ന കവിയുടെ പ്രത്യക്ഷ ശരീരം ഇന്നില്ല. അദ്ദേഹം കവിതയുടെ മണ്ഡലത്തിലും ഇല്ല എന്നാണ് എന്റെ തോന്നൽ. അതു പറയാൻ എനിക്കധികാരമില്ല. എങ്കിലും പറഞ്ഞെന്നേയുള്ളൂ. ആ കവിയുടെ സ്വഭാവത്തെക്കുറിച്ച് കവിതയെക്കുറിച്ച് റെബേക്ക വെസ്റ്റ് പറഞ്ഞത് ഇവിടെ എഴുതാം. ടി.എസ്. എൽയെറ്റിനെ ഞാൻ അല്പംപോലും ഇഷ്ടപ്പെടുന്നില്ല. അദ്ദേഹം നാട്യക്കാരനായിരുന്നു. (poseur) റെബക്കയുടെ ഭർത്താവ് പറഞ്ഞത് "I don't think I like that man' എന്നാണ്."

"'രാമരാജബഹദൂർ' വായിക്കാൻ പ്രയാസം. മുട്ടത്തുവർക്കിയുടെ ഏതു നോവലും വേഗം വായിക്കാം. പ്രയാസമുള്ളതാണോ നല്ല കല?"

"'രാമരാജാ ബഹദൂർ' എന്നു പറയണം. അതുപോലെ 'ധർമ്മരാജാ' എന്ന് തന്നെവേണം. രണ്ടും ബിരുദങ്ങളാണ്. വ്യാകരണകാര്യത്തിന് ഇവിടെ സാംഗത്യമില്ല. പിന്നെ പ്രയാസത്തിന്റെ കാര്യം. ശബരിമല കയറ്റം പ്രയാസമുള്ളതാണ്. തിരിച്ചുള്ള യാത്ര ഇറക്കത്തിലൂടെയുള്ള സഞ്ചാരം—കൂടുതൽ പ്രയാസം. വേണമെങ്കിൽ ഒരു കുന്നുകയറിനോക്കുക. കയറ്റത്തെക്കാൾ വൈഷമ്യമുണ്ട് ഇറങ്ങിപ്പോരലിന് എന്ന് ഗ്രഹിക്കാം."

"ഞാൻ എന്തു കാര്യത്തിൽ ഇടപെട്ടാലും അപമാനിക്കപ്പെടുന്നു. അങ്ങനെ ദുഃഖിക്കുന്നു. നിരാശപ്പെടുന്നു. ഒരു ഉപദേശം തരൂ എനിക്ക്."

"സ്വന്തം മുറിയിൽത്തന്നെയിരുന്നാൽ ഒരുതരത്തിലുള്ള മാനസിക വൈഷമ്യമുണ്ടാവുകയില്ലെന്ന് പസ്കൽ പറഞ്ഞിട്ടുണ്ട്. അതൊന്ന് ശീലിച്ചുനോക്കൂ."

"ഒരുകാലത്ത് കുറ്റകരമായിരുന്ന ലോട്ടറി ഇന്ന് സർക്കാരുകൾ നടത്തുന്നതു ശരിയാണോ സാറേ?"

"ലോറ്ററി എന്നും കുറ്റകരമാണ്. ആളുകളുടെ *wishful thinking*-നെ അത് വർദ്ധിപ്പിക്കുന്നു. അത് ചെയ്യാൻ ഒരു സർക്കാരിനും അധികാരമില്ല. പിന്നെ സർക്കാരിന് അതൊരു ആദായമാർഗ്ഗമാണ്. ഇരുപതു രൂപ നികുതികൂട്ടിയാൽ നാട്ടിൽ വിപ്ളവമുണ്ടാകും. പക്ഷേ, ഓരോ വ്യക്തിയും മാസംതോറും അമ്പതു രൂപയ്ക്ക് ലോറ്ററി ടിക്കറ്റ് എടുക്കും."

"പുസ്തകങ്ങൾ റെവ്യൂ ചെയ്യുന്നവർ അവ മുഴുവനും വായിക്കാറുണ്ടോ?"

"അവതാരിക മാത്രം വായിച്ചിട്ട് എഴുതുന്ന പലരെയും എനിക്കറിയാം. അറുനൂറ് പുറങ്ങളുള്ള ഒരു നോവലിറങ്ങിയാൽ അടുത്തയാഴ്ചതന്നെ അതിന്റെ റെവ്യൂ 'റൈമി'ൽ വരും. ഇന്ത്യയിലെ പല മാസികകളിലെയും സ്ഥിതി ഇതാണ്. തനിയെ പുസ്തകം വായിച്ച് മൂല്യം നിർണ്ണയിക്കണം."

"സത്യസന്ധരായ ചില മഹാൻമാരുടെ പേരുകൾ കേൾക്കട്ടെ."

"കായങ്കുളം കൊച്ചുണ്ണി, മുളമൂട്ട് അടിമ, ഇത്തിക്കരപ്പക്കി, വെള്ളായണിപ്പരമു".

"സ്ത്രീയും പുരുഷനും തമ്മിലുള്ള വ്യത്യാസമെന്താണ്?"

"പുരുഷൻ കഴിയുന്നിടത്തോളം—കഴിയുന്നിടത്തോളം എന്ന പ്രയോഗത്തിന് ഊന്നൽ—സ്വന്തം വിചാരങ്ങൾ മറ്റുള്ളവരോട് പറഞ്ഞ് സ്വസ്ഥത നേടുന്നു. സ്ത്രീ മനസ്സിലുള്ളത് പ്രകാശിപ്പിക്കാതെ വേറൊന്ന് പ്രകാശിപ്പിച്ച് സ്വസ്ഥത ആർജ്ജിക്കുന്നു."

**"സത്യസന്ധരായ ചില മഹാത്മാരുടെ പേരുകൾ കേൾക്കട്ടെ".**

**"കായംകുളം കൊച്ചുണ്ണി, മുളമൂട്ട് അടിമ, ഇത്തിക്കരപ്പക്കി, വെള്ളയാണിപ്പരമു."**

## ഒ.എൻ.വി.

കലാകാരൻമാർ തങ്ങളുടെ വേദനാജനകങ്ങളായ അനുഭവങ്ങളെയും ഉത്കടങ്ങളായ വികാരങ്ങളെയും വാക്കുകളിലൂടെ ചായങ്ങളിലൂടെ ബഹിഃസ്ഫുരണം നടത്തി അവയിൽനിന്ന് സ്വതന്ത്രരാകുന്നു. അപ്പോഴാണ് അവർക്ക് പ്രശാന്തതയുണ്ടാവുന്നത്. ശ്രീ. ഒ.എൻ.വി. കുറുപ്പിന്റെ "അക്ഷരദുഃഖം" എന്ന കാവ്യം ഇതിന് നിദർശകമായിരിക്കുന്നു. അതിനുവേണ്ടി രണ്ടു വിഭിന്ന സംഭവങ്ങളാണ് അദ്ദേഹം വർണ്ണിക്കുന്നത്. കവി കൊച്ചുകുട്ടിയായിരിക്കുമ്പോൾ ഒരു ധനികപുത്രൻ മധുരപദാർത്ഥങ്ങൾ ക്ളാസിൽ കൊണ്ടുവന്നു നുണയ്ക്കുന്നു. കൊതിപറ്റാതിരിക്കാൻ വേണ്ടി അവയിൽനിന്ന് ഒന്നോ രണ്ടോ മറ്റുള്ള കുട്ടികളുടെ നേർക്ക് നീട്ടുന്നു. പില്ക്കാലത്തെ കവി—ബാലൻ—ഉച്ചവിശപ്പിനെ കൊച്ചു പൊതിച്ചോറുകൊണ്ട് ശമിപ്പിച്ചതിനുശേഷം വള്ളത്തോൾ, ആശാൻ, ഉള്ളൂർ, ചങ്ങമ്പുഴ ഈ കവികളുടെ കവിതാമാധുര്യത്തിലേക്ക് ആമജ്ജനം ചെയ്യുന്നു. അങ്ങനെയുള്ള ഒരു സന്ദർഭത്തിൽ ധനിക പുത്രൻ വന്ന് അപേക്ഷിക്കുകയാണ്:— 'അടുത്ത വീട്ടിലെ പെൺകുട്ടിയോട് എനിക്കിഷ്ടം തോന്നുന്നു. പക്ഷേ, അവൾക്ക് എന്നോട് ഇഷ്ടമില്ല. അവൾക്ക് ഇഷ്ടം തോന്നാൻ ഇതുപോലെ എന്തെങ്കിലുമൊന്ന് എഴുതിത്തരുമോ?' കുട്ടി മറുപടി നല്കി അഹന്തയോടെ. 'കൂടോത്രമല്ല കവിത.' ജീവിതത്തിന്റെ കർക്കശങ്ങളായ യാഥാർത്ഥ്യങ്ങൾക്കു പരിഹാരം നല്കുവാനുള്ളതല്ല കലയെന്നും ഭൗതികാസ്തിത്വത്തിൽ നിന്ന് ആദർശാത്മക സത്യത്തിലേക്ക് ഉയർത്തുവാനുള്ളതാണ് അതെന്നും കവി സൂചിപ്പിക്കുകയാണ് ഇവിടെ. അടുത്ത വീട്ടിലെ പെൺകുട്ടിയുടെ അവഗണനയും അതുകണ്ട് ആൺകുട്ടിക്കുണ്ടായ ദുഃഖവും കവിയുടെ ബാഹ്യനേത്രം കാണുന്നുണ്ട്. പക്ഷേ, ആന്തരനേത്രംകൊണ്ട് ദർശിക്കുന്ന പരമസത്യമുണ്ടല്ലോ അത് സ്ഫുടീകരിക്കാൻ ശ്രമിക്കുന്ന കവിക്ക് അതിനെ കൂടോത്രമാക്കാൻ കഴിയുകയില്ല.

കാലം കഴിഞ്ഞു. അജ്ഞാതയായ ഒരു പെൺകുട്ടി കവിക്കു കത്തെഴുതുന്നു "ഇന്നുമൊരു പെൺകിടാവിന്റെ ജീവിതം കാണാക്കയറിട്ടു കൈമാറുവാനുള്ളതാണിവിടെ—എന്റെയുഴവുമെത്തുന്നു..." അവളെ രക്ഷിക്കാൻ കഴിയാത്ത കവി ദുഃഖത്തിൽച്ചെന്നു വീഴുകയാണ്. ധനികപുത്രനോട് അഹന്തകാണിച്ച കവിയുടെ ആ അഹന്ത എവിടെപ്പോയി? ഇന്ന് അതിന്റെ രോദനം മാത്രമേ അദ്ദേഹം കേൾക്കുന്നുള്ളൂ.

സൂര്യോദയങ്ങളിലെ സ്വർണ്ണവും വെണ്ണിലാവിന്റെ വെള്ളിയും കണ്ട കവി ആ ധനികപുത്രനെക്കാൾ സമ്പന്നനാണ്; ആർത്ഥികമായ ഉയർച്ച ബാല്യകാലത്ത് ഇല്ലായിരുന്നെങ്കിലും. അന്ന് കലയുടെ വിശുദ്ധിയും ഉത്കൃഷ്ടതയും അദ്ദേഹം ഉയർത്തിപ്പിടിച്ചു. പക്ഷേ, ജീവിതത്തിന്റെ പ്രായോഗികതലത്തിലെത്തുമ്പോൾ അദ്ദേഹം ദുഃഖിച്ചുപോകുന്നു. ആദ്യകാലത്തെ അഹന്തയ്ക്ക് ഇന്ന് സഹായമരുളാൻ കഴിയുന്നില്ല. ആദ്യം പ്രദർശിപ്പിച്ച അഹന്തയിൽ താൻ ആഹ്ളാദിക്കുന്നുവെന്ന് കവി പറഞ്ഞെങ്കിലും വിഷാദമുണ്ട് അദ്ദേഹത്തിന്. കൊച്ചു പെങ്ങളെ രക്ഷിക്കാൻ കഴിയാത്തതിലും വിഷാദം. വ്യക്തിഗതങ്ങളായ ഈ രണ്ടു വിഷാദങ്ങളെയും സാർവലൗകികങ്ങളും സാർവജനീനങ്ങളുമായ വികാരങ്ങളുടെ മുൻപിൽവച്ച് പരിശോധിക്കുന്ന ഈ കാവ്യത്തിന് ആർദ്രീകരണശക്തിയുണ്ട്. ആഖ്യാനപരമാണ് ഇതെങ്കിലും ജീവിതത്തിലേക്കുള്ള ഉൾക്കാഴ്ചയുണ്ട്.

## തിന്മയിൽ നിന്ന് തിന്മയിലേക്ക്

നന്മയിൽ നിന്നു തിന്മയിലേക്കും തിന്മയിൽ നിന്നു നന്മയിലേക്കുമാണ് ഇതുവരെ ലോകചരിത്രത്തിന്റെ ദോലകം നീങ്ങിക്കൊണ്ടിരിക്കുന്നത്. നമ്മുടെ നാട്ടിലാവട്ടെ അതു തിന്മയിൽ നിന്നു തിന്മയിലേക്കു തന്നെ ചലനം കൊള്ളാൻ തുടങ്ങിയിട്ട് വർഷങ്ങളേറെയായി. ഓരോ വധം നടക്കുമ്പോഴും സാമൂഹികാവസ്ഥയ്ക്കു മാറ്റം വരും. വധിക്കപ്പെടുന്നത് മഹാവ്യക്തികളാണെങ്കിൽ സാമൂഹികാവസ്ഥ മാത്രമല്ല, ചരിത്രത്തിന്റെ ബാഹ്യവും ആന്തരവും ആയ രൂപവും മാറിപ്പോകും. ആ മാറ്റം വരുത്താനാണ് മഹാത്മാഗാന്ധിയെ നിർമ്മാർജ്ജനം ചെയ്തത്. ഇന്ദിരാഗാന്ധിയെയും രാജീവ് ഗാന്ധിയെയും വധിച്ചത് അതിനുവേണ്ടിത്തന്നെയാണ്. ഈ വധങ്ങളുടെ പിറകിൽ ഒരു ജനസമൂഹമുണ്ടെന്നു കരുതുന്നതു ശരിയല്ല. ലോകത്ത് നന്മയിലേക്കുള്ള പരിവർത്തനമുണ്ടാക്കുന്നതു മഹാവ്യക്തികളാണല്ലോ. ഗാരിബാൾഡിയും ബിസ്മാർക്കും ലെനിനും ഗാന്ധിജിയും മാവോയും ജനിച്ചതുകൊണ്ടാണ് അവരുടെ രാജ്യങ്ങളിൽ നന്മയാർന്ന പരിവർത്തനങ്ങളുണ്ടായത്. അതുപോലെ തിന്മയിലേക്കു രാജ്യത്തെ കൊണ്ടുചെല്ലുന്നതും വ്യക്തിയാണ്. ഏതോ ഒരു വ്യക്തിയുടെ മനസ്സിലുദിച്ച ആശയം രാജീവ്ഗാന്ധിയെ ഇല്ലാ

ഒ.എൻ.വി.

**ഡോക്ടർ കെ. ഭാസ്കരൻ നായർ–മലയാള ഗദ്യത്തിന്റെ മനോഹാരിത നമുക്ക് അനുഭവപ്പെടുത്തിത്തന്ന അനുഗൃഹീതൻ. ആർക്കും മാപ്പു നൽകാത്ത ഹൃദയ കാഠിന്യത്തിന്റെ ഉടമ.**

താക്കി. ആ വ്യക്തിയെ കണ്ടുപിടിക്കലാണ് നമ്മുടെ കർത്തവ്യം. ഹിംസാത്മകമായ അക്രമത്തിൽ വിശ്വസിക്കുന്ന ഒരാൾ ഉണ്ടാവുകയും അയാൾ മരിക്കാൻ പേടിയില്ലാത്ത കിങ്കരൻമാരെ ഉണ്ടാക്കുകയും ചെയ്താൽ ഏതു മഹാവ്യക്തിക്കും മരണം സംഭവിക്കും. അതു തന്നെയാണ് ഇന്ത്യയിൽ ഇന്നുണ്ടായത്. കലാകൗമുദിയിൽ ശ്രീ. രമേശ്, മദ്രാസ് എഴുതിയ 'മരണത്തിലേക്കുള്ള യാത്ര' എന്ന ഹൃദയസ്പർശകമായ ലേഖനം വായിച്ചപ്പോൾ ഇത്രയും കൂടി എഴുതണമെന്ന് എനിക്കു തോന്നി.

## വ്യക്തികൾ—രണ്ടുവാക്യങ്ങളിൽ

ചങ്ങമ്പുഴ:–സ്ത്രീകൾക്കു കാമോദ്ദീപനൗഷധം. എങ്കിലും അവരുമായി ഉണ്ടായിട്ടില്ലാത്ത വേഴ്ചകളെക്കുറിച്ച് അസത്യങ്ങളേറെ പറഞ്ഞ കവി.

എൻ. ഗോപാലപിള്ള:–ചുട്ട മറുപടി നൽകുന്നതിൽ ജീനിയസ്. ശത്രുക്കളോടു ക്രൂരമായി പെരുമാറുമെങ്കിലും അവരുടെ ഒരു തുള്ളി കണ്ണുനീരു കണ്ടാൽ ഹൃദയമലിയുന്ന വ്യക്തി.

ഡോക്ടർ എസ്. രാധാകൃഷ്ണൻ:–തത്ത്വചിന്തയിരിക്കുന്നതു തന്നിലല്ല വെറും വാക്കുകളിലാണ് എന്നു ജീവിതം കൊണ്ടു തെളിയിച്ച ആൾ. ഒരു *"Intellectual middle man."*

പ്രഫെസർ ഈ.വി. ദാമോദരൻ:–ഇംഗ്ളീഷും മലയാളവും നല്ലപോലെ അറിയാത്ത സംസ്കൃത പണ്ഡിതൽ ഒരുതരത്തിലുള്ള രോഗിയാണെന്നു വിശ്വസിച്ച വ്യക്തി. ദയയുടെ ഉടലെടുത്ത രൂപം.

വള്ളത്തോൾ:–നിലാവിൽ ഊഞ്ഞാലാടുന്ന അതിസുന്ദരിയായ കാമുകിയെ നോക്കി രോമാഞ്ചമണിയുന്ന കാമുകനെപ്പോലെ ജീവിതമാകുന്ന അതിസുന്ദരിയെനോക്കി ആഹ്ളാദിച്ച മഹാകവി. വള്ളത്തോളിനു സദൃശൻ വള്ളത്തോൾ മാത്രം.

ഡോക്ടർ കെ. ഭാസ്കരൻനായർ:–മലയാള ഗദ്യത്തിന്റെ മനോഹാരിത നമുക്കു അനുഭവപ്പെടുത്തിത്തന്ന അനുഗൃഹീതൻ. ആർക്കും മാപ്പു നൽകാത്ത ഹൃദയകാഠിന്യത്തിന്റെ ഉടമ.

## വെറും വിവരണം

വർഷങ്ങൾ... ഏതാണ്ട് അമ്പത്തേഴുകൊല്ലം മുൻപാണ്. ആലപ്പുഴ തെക്കനാര്യാട് എന്ന സ്ഥലത്ത് താമസിക്കുന്ന കൂട്ടുകാരനെ കാണാൻ ഞാൻ പോയി. ഒരു കുടിലിലാണ് അയാളുടെ താമസം. കുടിലാണെങ്കിലും ഭംഗിയുള്ള പാർപ്പിടം. മുറ്റത്ത് തഴച്ചുവളർന്നു നിൽക്കുന്ന വാഴകൾ ആകർഷകമായ ഒരു പാറ്റേൺ ഉണ്ടാക്കിയിരിക്കുന്നു. നിഴലിന്റെ പാറ്റേൺ.. ആ നിഴലിൽ വീണ കരിയിലകളെ അടിച്ചു വരുകയായിരുന്നു കൂട്ടുകാരന്റെ അമ്മ. എന്നെക്കണ്ട നിമിഷത്തിൽ അവർ ഹൃദ്യമായി ചിരിച്ചു. "ബാലാ ഇങ്ങുവന്നേ. നിന്റെ ചങ്ങാതി വന്നിരിക്കുന്നു" എന്നു പറഞ്ഞു. കൂട്ടുകാരനും അയാളുടെ അനുജത്തി അഞ്ചുവയസ്സുള്ള കുട്ടിയും കൂടി മുറ്റത്തേക്കു വന്നു. പിന്നെയങ്ങോട്ട് അതിഥിസൽക്കാരമാണ്. ഞാൻ യാത്രപറയുമ്പോൾ കൂട്ടുകാരന്റെ അമ്മ പറഞ്ഞു: "പിന്നെ എനിക്കും ഇവന്റെ അച്ഛനും അക്ഷരം പോലുമറിഞ്ഞുകൂടാ. ഈ ചെറുക്കൻ പഠിച്ചു നന്നായിട്ടുവേണം ഞങ്ങൾക്കു നന്നാകാൻ. അതുകൊണ്ടു ഇവനുംകൂടി എല്ലാം പറഞ്ഞുകൊടുക്കണം." ഞാൻ, ആകട്ടെ എന്ന അർത്ഥത്തിൽ തലകുലുക്കി. അന്നു ഞാൻ വള്ളത്തോളിന്റെ കവിത വായിച്ചിട്ടില്ലായിരുന്നു. ഉണ്ടായിരുന്നെങ്കിൽ 'കടാക്ഷശാസ്ത്ര പഠിപ്പു നേടാത്ത വിടർന്ന കണ്ണാൽ' അവരെന്നെ നോക്കിയെന്നു പറയുമായിരുന്നു.

എന്റെ കൂട്ടുകാരൻ എന്നെപ്പോലെ പ്രായംകൂടിയവനായി വല്ലയിടത്തും കഴിയുന്നുണ്ടാവും. അയാളുടെ അച്ഛനമ്മമാർ അക്ഷരമറിയാത്തവരായിത്തന്നെ ഈ ലോകം വിട്ടുപോയിരിക്കും. മരിക്കേണ്ട പ്രായം എനിക്കുതന്നെ കഴിഞ്ഞിരിക്കുന്നതുകൊണ്ടു സമവയസ്കനായ സുഹൃത്തിന്റെ അച്ഛനമ്മമാർ ജീവിച്ചിരിക്കുന്നുവെന്നു കരുതുന്നതു മൗഢ്യമായിരിക്കുമല്ലോ. നന്നായി. ജീവിച്ചിരുന്നെങ്കിൽ സമ്പൂർണ്ണമായ സാക്ഷരത്വം കൈവന്ന കേരളത്തിൽ അവരും അതു കൈവരിക്കുമായിരുന്നു. അപ്പോൾ കുങ്കുമം വാരിക കിട്ടിയാൽ അവർ അതു വായിക്കുമായിരുന്നു. വായിച്ചു വായിച്ച് നാല്പത്തെട്ടാം പുറത്തിൽ എത്തുമായിരുന്നു. ശ്രീ. ടി.കെ. ശങ്കരനാരായണൻ എഴുതിയ 'പാതിരാവായിട്ടും' എന്ന ചെറുകഥ വായിക്കുമായിരുന്നു. അക്ഷരം പഠിച്ചത് തെറ്റായിപ്പോയെന്ന് അവർ പറയുമായിരുന്നു. ഈ പരിഹാസത്തിന്റെ 'ടോൺ' ഒന്നു മാറ്റി വേറൊന്നു പറയാം. മദ്യപരായ ഭർത്താക്കൻമാരെ ചിത്രീകരിക്കുകയാണ് ശങ്കരനാരായണൻ. 'ഇൻസൈറ്റി'ല്ലാത്ത വെറും വിവരണം. അതു തന്നെയാണ് ജേണലിസം.

## വസ്ത്രാക്ഷേപം

ആവിഷ്കാര ശക്തിയില്ലാത്ത അലങ്കാരങ്ങൾ പ്രയോഗിക്കുന്നതിൽ തൽപ്പരനായിരുന്നു മഹാകവി ഉള്ളൂർ പരമേശ്വരയ്യർ. "റൗക്കയാം ഹരിതസൂര്യപടത്താൽ മേല്ക്കണിഞ്ഞ കുളിർ കൊങ്കകൾ രണ്ടും അർക്കകാന്തിയിൽ വിളങ്ങിന ശീമച്ചക്കപോലെ ഹൃദയം കവരുന്നു" എന്നത് ഒരുദാഹരണം. *"അന്നമുണ്ടു കുളമോ കബന്ധമുണ്ടുന്നതക്ഷിതിപയുദ്ധഭൂമിയോ?"* എന്നതു വേറൊരു ഉദാഹരണം. അലങ്കാരം നമ്മെ ഉടനടി അനുഭവമണ്ഡലത്തിലേക്കു നയിച്ചില്ലെങ്കിൽ അതുകൊണ്ടു പ്രയോജനമില്ല. ആ രീതിയിൽ പ്രയോജനരഹിതമായ അലങ്കാര പ്രയോഗമാണ് ഉള്ളൂരിന്റേത്.

എനിക്കേറെ ദോഷങ്ങളുണ്ടെങ്കിലും ഒരു ഗുണമുണ്ട്. പ്രച്ഛന്ന സ്ഥിതനായി രണ്ടുപേരുടെ സല്ലാപം കേൾക്കുകില്ല എന്നതാണ്. എന്നെ അപവാദിക്കുകയാണെന്നു മനസ്സിലായാലും ഞാനതു കേൾക്കില്ല. ചുമച്ചോ കാല്പെരുമാറ്റത്തിന്റെ ശബ്ദം കേൾപ്പിച്ചോ ഞാൻ ആ സംഭാഷണം മുറിക്കും. പക്ഷേ എന്റെ വീട്ടിൽ പൂച്ചയെപ്പോലെ പതുങ്ങിക്കയറുന്നവർ ധാരാളം. അകത്തെ മുറിയിൽ ഞാൻ എഴുത്തിൽ മാത്രം മനസ്സുറപ്പിച്ച് ചാരുകസേരയിലിരുന്നു തൂലിക ചലിപ്പിക്കുമ്പോൾ വരുന്നവർ വടിപോലെ മുമ്പിൽ വന്നുനിൽക്കും. ഞെട്ടിപ്പോയിട്ടുണ്ട് ഞാൻ പലപ്പോഴും. ഇതു പറയുന്നത് ഇനി എഴുതുന്ന കാര്യം ഞാൻ ഒളിഞ്ഞു നിന്നു കേട്ടതല്ല, കാതിൽ വന്നു വീണതാണ് എന്നു സ്പഷ്ടമാക്കാനാണ്. കാലത്ത് കൊച്ചാറ്റിൻ തീരത്തിലൂടെ അലസഗമനം നടത്തുകയായിരുന്നു ഞാൻ. മുമ്പിൽ ചില സ്കൂൾ വിദ്യാർത്ഥിനികൾ പോകുന്നു. അവരിൽ ഒരാൾ പറഞ്ഞു. അതാ 'പെർസെന്റേജ്' വരുന്നു. ഞാൻ അമ്പരന്നു നോക്കി. അവർക്കും എനിക്കും അഭിമുഖമായി ഒരു ചെറുപ്പക്കാരി വരുന്നു. അവളെ എന്തിന് പെർസെന്റേജ് എന്നു വിളിക്കുന്നു? അല്പനേരം ആലോചിച്ചപ്പോൾ എനിക്കു കാര്യം പിടികിട്ടി. ഒരു നേരിയത് അവൾ നെഞ്ചിന്റെ ഒത്തനടുവിൽ വരപോലെ ഇട്ടിട്ടുണ്ട്. ഇത് പെർസെന്റേജ് ചിഹ്നത്തിന്റെ ചരിഞ്ഞ വര. അതിന്റെ അപ്പുറത്തുമിപ്പുറത്തും ഓരോ വട്ടം. 'മാറ് മറച്ചു പോടീ' എന്ന് അവളുടെ അമ്മ പറഞ്ഞിരിക്കും. മറച്ചാൽ പുരുഷൻമാരെ ആകർഷിക്കാൻ പറ്റുമോ. നെഞ്ചാകെ പെർസെന്റേജ് ചിഹ്നമാക്കി അവൾ. ഉള്ളൂരിന്റെ ശീമച്ചക്ക പ്രയോഗത്തെക്കാൾ വ്യഞ്ജക ശക്തിയുണ്ട് അല്ലെങ്കിൽ ആവിഷ്കാര ശക്തിയുണ്ട് പെൺപിള്ളേരുടെ പെർസെന്റേജ് പ്രയോഗത്തിന് എന്ന് എനിക്കു തോന്നി. വിജാതീയങ്ങളായ വസ്തുക്കളിൽ സാദൃശ്യം കണ്ടെത്താനുള്ള പ്രക്രിയ ആദരണീയമാണ്. ഭാവനാശാലികൾക്കേ അതിനു കഴിയുകയുമുള്ളൂ. ആ നിലയിൽ നോക്കുമ്പോൾ ശ്രീ തിരുമൂലപുരം നാരായണന്റെ 'ആത്മഹർഷം' (എക്സ്പ്രസ് വാരിക) എന്ന കാവ്യത്തിലെ പല വരികളും 'അട്രോഷസാ'ണെന്ന് കഠോരമാണെന്ന് എഴുതേണ്ടിവരും.

"പകലാം വെൺമുട്ടതൻ തോടുടഞ്ഞു
രാത്രിയാം-
പക്ഷിയൊന്നതിന്നുള്ളിൽ നിന്നുണർന്നെണീക്കുന്നു.

ഇരുളിൽ ചിറകടിച്ചുദ്രസമാനീഡജം-
ഇനബിംബമാം തുടുതുടുത്ത കനിയുണ്ണാൻ,
പൂർവ്വദിങ്മുഖം നോക്കിപ്പറക്കുന്നു,
മുഗ്ദ്ധമാം-
പൂനിലാവോലും യാമവ്യോമവീഥിയിലൂടെ.
ആ വിഹംഗത്തിൽ ചിറകൊച്ചയെന്നപോ,ലല-
യാഴിതൻ മഹാരവം കേൾക്കുന്നു ചുഴെപ്പാരം."

ഈ വരികളിൽ കവിതയില്ല എന്നതു പോകട്ടെ. പകലാകുന്ന വെൺമുട്ട, രാത്രിയാകുന്ന പക്ഷി ഇവയൊക്കെ വ്യഞ്ജകശകതിയില്ലാത്ത ചത്ത അലങ്കാരങ്ങളാണ്. എന്തിനാണ് ഇങ്ങനെ കവിതയെ വസ്ത്രാക്ഷേപം ചെയ്യുന്നത്?

## സംഭവങ്ങൾ

സുന്ദരിയായ നേഴ്സ്, ശസ്ത്രക്രിയയ്ക്കു ശേഷം ആശുപത്രിയിൽ കിടക്കുന്ന എനിക്കു മരുന്നു കുത്തിവച്ചിട്ടു പോയപ്പോൾ "നാലാൾ നാലുവഴി" എന്ന പാറപ്പുറത്തിന്റെ കഥാസമാഹാരത്തിൽ സുന്ദരിയായ ഒരു നേഴ്സിനെക്കുറിച്ചുള്ള ചെറുകഥ ഞാൻ ഓർമ്മിച്ചു. മരുന്നു കുത്തിവച്ച നേഴ്സിനാണോ സൗന്ദര്യം അതോ പാറപ്പുറത്തിന്റെ കഥയ്ക്കാണോ എന്ന് ആലോചിച്ചു തീരാത്ത താമസം പാറപ്പുറം, കെ. സുരേന്ദ്രനുമായി എന്നെ അന്വേഷിച്ചു വന്നു. ഞാൻ പാറപ്പുറത്തിനോടു പറഞ്ഞു: "ഞാനിപ്പോൾ താങ്കളുടെ ഒരു കഥയെക്കുറിച്ചു വിചാരിക്കുകയായിരുന്നു! അച്ഛനു സുഖമില്ലാതെ അന്വേഷിച്ചു നാട്ടിൽ പോയിട്ട് ജോലി സ്ഥലത്തേക്കു മടങ്ങുന്ന നേഴ്സിന് പാറപ്പുറം സ്വന്തം നോവൽ സമ്മാനിക്കുന്നതിനെക്കുറിച്ചുള്ള കഥ. പാറപ്പുറം ചിരിച്ചു. ആ ചിരി ഇപ്പോഴും ഞാൻ കാണുന്നു. നയനം നനയുകയും ചെയ്യുന്നു.

2. കൂട്ടുകാരനായാലും സഹോദരനായാലും തലമുടി ഒരു നിറം താടിരോമം വേറൊരു നിറം എന്ന രീതിയിൽ വരുന്നവനെ സൂക്ഷിക്കണമെന്ന് ഒരു നോവലിസ്റ്റ് പറഞ്ഞത് ഞാൻ ചിറയിൻകീഴ് കെ. സുധീന്ദ്രനോടു പറഞ്ഞപ്പോൾ ഇംഗ്ളീഷിലെ 11 (പതിനൊന്ന്) എന്ന അക്കം പോലെ മീശവയ്ക്കുന്നയാളിനെയും സൂക്ഷിക്കണമെന്ന് അദ്ദേഹം എന്നെ അറിയിച്ചു.

3. "Yes, you are telling the truth" എന്നു ഞാനൊരിക്കൽ കേശവദേവിനോടു പറഞ്ഞു. ഉടനെ അദ്ദേഹം: "പിന്നെ നിങ്ങളെപ്പോലെ ഞാൻ കള്ളം പറയണോ നിരൂപണത്തിലൂടെ" എന്നു ചോദിച്ചു. ശ്രീ. തോപ്പിൽ ഭാസിയുടെ നാടകം ഞാൻ കണ്ടില്ല. കാണാത്ത നാടകത്തെക്കുറിച്ചു ഞാൻ പ്രസംഗിക്കുന്നതെങ്ങനെയെന്ന് അടുത്തിരുന്ന ദേവിനോടു ചോദിച്ചപ്പോൾ അദ്ദേഹം എല്ലാവരും കേൾക്കെ പറയുകയായി. "നിങ്ങൾ പുസ്തകം വായിക്കാതെ നിരൂപണമെഴുതുന്ന ആളല്ലേ. അതുകൊണ്ടു നാടകം കാണാതെയും പ്രസംഗിക്കാമല്ലോ."

★ ★ ★

തകഴി ശിവശങ്കരപ്പിള്ള, കേശവദേവ്, ബഷീർ, പൊറ്റെക്കാട്ട് ഇവരെ നമ്മൾ അടുത്തറിയുന്നതുപോലെ നവീന കഥാകാരൻമാരെ അടുത്തറിയുന്നില്ല. അതിനു കാരണമെന്താണ്? ദേവിനെയും പൊറ്റെക്കാട്ടിനെയും കണ്ടിട്ടില്ലാത്തവർക്കുപോലും ആ കഥാകാരൻമാർ സ്വന്തം സഹോദരൻമാരാണ്. അവരുടെ ആത്മാംശം മുഴുവനും അവർക്കറിയാം. എന്നാൽ നവീന കഥാകാൻമാരുടെ ഉറ്റതോഴൻമാരായ വായനക്കാർക്ക് അവരെ പൂർണ്ണമായും മനസ്സിലാകുന്നില്ല. ഇതിനൊക്കെ ഹേതു ആശയം പകരുന്നതിലുള്ള സ്പഷ്ടതയും സ്പഷ്ടതയില്ലായ്മയുമാണ്. ബഷീറിന്റെ ഏതെങ്കിലുമൊരു കഥ വായിച്ചു തുടങ്ങുമ്പോൾ നമ്മൾ അദ്ദേഹത്തെ മനസ്സിലാക്കി തുടങ്ങുന്നു. കഥാപാരായണം തീരുമ്പോൾ കഥാകാരനെ പൂർണ്ണമായും മനസ്സിലാക്കുന്നു. ആ മനസ്സിലാക്കൽ രണ്ടുപേരുടെയും താദാത്മ്യത്തിനു കാരണമായി ഭവിക്കുന്നു. ഈ താദാത്മ്യം നവീന സാഹിത്യമുളവാക്കുന്നില്ല. അത് ഉളവാകാത്തതുകൊണ്ട് വായനക്കാരന് അന്യതയുടെ ബോധം ജനിക്കുന്നു. നവീനകവിതകളെ സംബന്ധിച്ചും ഇതു തന്നെയാണ് പറയാനുള്ളത് അന്യോന്യം ആശയവും വികാരവും പകരുമ്പോഴാണ് സമൂഹത്തിലെ വ്യക്തികൾ കൂടുതലടുക്കുകയും ആ സമൂഹത്തിനു ദൃഢത ഉണ്ടാവുകയും ചെയ്യുന്നത്. നവീന സാഹിത്യത്തിന്റെ ദുർഗ്രഹത സമുദായ മൈത്രിക്കും ദാർഢ്യത്തിനും ശിഥിലീകരണം വരുത്തിക്കൊണ്ടിരിക്കുന്നു.


ഡോ.കെ.ഭാസ്കരൻനായർ


പാറപ്പുറത്ത്

**അന്യോന്യം ആശയവും വികാരവും പകരുമ്പോഴാണ് സമൂഹത്തിലെ വ്യക്തികൾ കൂടുതലടുക്കുകയും ആ സമൂഹത്തിന് ദൃഢത ഉണ്ടാവുകയും ചെയ്യുന്നത്.**

# ടോംസിൻെറ ബോബനും മോളിയും




PRINTED AND PUBLISHED BY L. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD AT THE KALAKAUMUDI PRESS, THIRUVANANTHAPURAM. EDITOR: S. JAYACHANDRAN NAIR.